# കേരളപഠനങ്ങൾ

1

ഏപ്രിൽ—ജൂൺ 1993

ഓണററി എഡിററർ
കെ. ടി. റാംമോഹൻ

## ജനതയും സംസ്കാരവും



## പരോക്ഷം



## സംവാദം



## കല



## വികസനം



## പുതിയ വഴികൾ



## പുസ്തകലോകം



## വിശകലനം

# ആഖ്യായിക സംജ്ഞ സാമൂഹ്യക്രമം: 'സർപ്പ്'വും കേരളീയരും

എസ്. രാജു

## ഇടംതിരിക്കൽ

"വിറമ്പുകളിൽ കറങ്ങിത്തിരിയുന്നതു കൊണ്ട് തൃപ്തിപ്പെടാതെ അവ (പാമ്പുകൾ) ചിലപ്പോൾ വീടുകൾക്കുള്ളിലും കടക്കുന്നു. ജാലകപ്പടിമേൽ, വാതില്ക്കൽ, അടുപ്പിനുള്ളിൽ, കിടക്കയുടെ പുതപ്പിനടിയിൽ-വിചിത്രമെന്നുതോന്നും, നിങ്ങളുടെ കുപ്പായക്കീശയിൽപോലും-വഴുതിപ്പുളഞ്ഞു നീങ്ങുകയോ സുഖകരമായ മയക്കത്തിൽ ചുരുണ്ടുകിടക്കുകയോ ചെയ്യുന്ന അവയെ സദാ കാണാം. വീട്ടിന്റെ എല്ലാഭാഗങ്ങളിലേയ്ക്കും അവ നുഴഞ്ഞു കയറുന്നു ....."[1]

ഇരുപതാംനൂററാണ്ടിന്റെ ആരംഭംവരെ കേരളീയ ജനജീവിതത്തിൽ പാമ്പുകളുടെ സാന്നിദ്ധ്യം ഏതാണ്ട് സാർവ്വത്രികമായിരുന്നു. വീടുകൾക്കുചുററും, പെരുവഴിയിലും അമ്പലങ്ങളിലും ചന്തസ്ഥലങ്ങളിലും അവ പുളഞ്ഞിഴഞ്ഞു; അനുഷ്ഠാനങ്ങളിലും ചിത്രങ്ങളിലും കൊത്തുവേലകളിലും വിഗ്രഹങ്ങളിലും എല്ലാം അവയുടെ പ്രതിരൂപങ്ങൾ കാണപ്പെട്ടിരുന്നു; കഥകളിലും പുരാവൃത്തങ്ങളിലും പഴമൊഴികളിലും അവ നിറഞ്ഞുനിന്നു. വൈവിദ്ധ്യമാർന്ന ഭാവങ്ങളിലാണ് സർപ്പങ്ങൾ ജനങ്ങൾക്കിടയിൽ നിലകൊണ്ടത്: പൂജനീയരായി, പ്രതികാരമൂർത്തികളായി, ഉപകാരികളായി, വെറും ഭൗതികപ്രാണികളായി, നല്ല ശകുനങ്ങളായി, വിശകലനപാത്രങ്ങളായി, നേരിന്റെ കലവറകളായി, ന്യായാന്യായങ്ങളുടെ വിധികർത്താക്ക

1 കെ. പി. പത്മനാഭമേനോൻ, ഹിസ്റ്ററി ഓഫ് കേരള, വാല്യം 4, (1924; ന്യൂഡൽഹി: ഏഷ്യൻ എഡ്യുക്കേഷനൽ സർവ്വീസ്, 1989) പു. 457

ളായി. സംസാരങ്ങളിലും (discourses) അനുഷ്ഠാനക്രമങ്ങളിലും പാമ്പെന്ന ജീവജാലം, മുൻപറഞ്ഞ എല്ലാ ക്ഷണികഗുണങ്ങളും അർത്ഥങ്ങളും നിറഞ്ഞുനിന്ന ഒരു സംജ്ഞയായി (sign) രൂപാന്തരപ്പെട്ടു. അനന്തരം ഈ സർപ്പസംജ്ഞ, പാമ്പിന്റെ പഞ്ചഭൂതാത്മകശരീരത്തിൽനിന്ന് വേർപെട്ട്, താരതമ്യേന സ്വാധികാരയുക്തമായ ഒരു മേഖലയായി നിലകൊണ്ടു. അനവധി നിലകളിൽ, തികഞ്ഞ വൈവിദ്ധ്യത്തോടുകൂടി സമൂഹത്തിൽ ഇത് പ്രവർത്തിക്കുന്നുണ്ട്.

പാമ്പെന്ന ജീവജാലം, കേവലം ഇന്ദ്രിയഗോചരമായ അസ്തിത്വത്തിന് അതീതമായ, വ്യത്യസ്ത ജനവിഭാഗങ്ങൾക്ക് തനതുരീതികളിൽ സ്വാംശീകരിക്കാവുന്നതായ, ഒരു സംജ്ഞയായി രൂപാന്തരപ്പെട്ടത് എങ്ങനെയാണ്?

ഈ ചർച്ച ഒരുപരിധിവരെ സർപ്പസംജ്ഞയുടെ ഭിന്നഭാവങ്ങളുടെ വിശദാംശങ്ങളെക്കുറിച്ചാണ്. അതിനാൽ മുകളിലുന്നയിച്ച ചോദ്യത്തെ ഇതിന്റെ നിർഗ്ഗമബിന്ദുവായി (point of departure) കണക്കാക്കാം. മററു ചോദ്യങ്ങളെ ഇത് വ്യഞ്ജിപ്പിക്കുന്നുമുണ്ട്: കേരളീയരും സർപ്പങ്ങളും തമ്മിലുള്ള സവിശേഷ ബന്ധങ്ങൾ വ്യവസ്ഥചെയ്യപ്പെട്ടതെങ്ങനെയാണ്? അധികാരബന്ധങ്ങളിൽ (power relations) ഇവ ധ്വനിപ്പിക്കപ്പെട്ടതെങ്ങനെയാണ്?

ചർച്ചയിലേയ്ക്കു കടക്കുംമുമ്പ് ഒരു പ്രധാന ചോദ്യം: ഈ പഠനത്തിന് മുന്നോടിയോ പിന്നോടിയോ ആയി ഇവിടെ ചർച്ചചെയ്യപ്പെടുന്ന ബന്ധങ്ങളുടെ 'ഉത്ഭവ'ത്തെക്കുറിച്ചുള്ള അന്വേഷണം ആവശ്യമല്ലേ? അതായത്, 'എന്തുകൊണ്ട് ഈ ബന്ധങ്ങൾ' എന്നൊരു വിശദീകരണം അനിവാര്യമല്ലേ? 'ഉത്ഭവ'ത്തിന്റെ വിശദീകരണമോ ഉല്പത്തിയുടെ അനർഘനിമിഷമോ തിരഞ്ഞുപിടിക്കലല്ല എന്റെ പഠനോദ്ദേശ്യമെന്ന് തുടക്കത്തിലേ വ്യക്തമാക്കട്ടെ. ഒരു 'സാമൂഹ്യമായ കെട്ടിപ്പടുക്കൽ' (social construct) എന്ന നിലയ്ക്കാണ് സർപ്പസംജ്ഞ ചുരുളഴിയുന്നത്. അതിന് സ്ഥിരവും നിശ്ചലവുമായ എന്തെങ്കിലും 'സത്ത'യോ സംജ്ഞയുടെ പിന്നിൽ ഗൂഢമായി നിലകൊള്ളുന്ന അകളങ്കിത വ്യക്തിത്വമോ ഒന്നും ഇല്ല. ചരിത്രപരവും സാമൂഹ്യവുമായ ചുററുപാടുകൾക്കനുസരിച്ച് സംജ്ഞയും, ഒപ്പം അതിന്റെ നാനാർത്ഥങ്ങളും മാറുന്നു. സങ്കീർണ്ണവും എന്നാൽ തുടർച്ചയററതുമായ രീതിയിൽ ഭിന്നചിന്തകളും പ്രവർത്തനങ്ങളും പ്രതിവർത്തിക്കുന്ന അന്തരീക്ഷത്തിലാണ് ജനങ്ങൾക്ക് സർപ്പങ്ങളെക്കുറിച്ചുള്ള വികാരവിചാരങ്ങൾ രൂപപ്പെട്ടത്. 'ഉത്ഭവസ്ഥാന'ത്തിനു പിന്നാലെയുള്ള ഏതൊരന്വേഷണവും വസ്തുക്കളുടെ കേവലമായ അന്തസ്സത്തയേയും ഉല്പത്തിയുടെ 'പവിത്ര'മായ ആദിനിമിഷത്തേയും കുറിച്ചുള്ള മുൻധാരണകളെ അവലംബിച്ചാണ് നിലനില്ക്കുന്നത്. കാര്യങ്ങളുടെ പുറംപൂച്ചിനുള്ളിൽ ഒളിഞ്ഞുകിടക്കുന്ന അലംഘനീയമായ 'ദിവ്യവചന' (logos) സങ്കല്പമാണ് ഇങ്ങനെയുള്ള അന്വേഷണങ്ങൾക്കു പ്രേരണ. ഇത്തരം പവിത്രമായ ഉത്ഭവസ്ഥാനങ്ങൾ തേടിപ്പിടിക്കുന്ന കെട്ടിച്ചമയ്ക്കപ്പെട്ട കാര്യകാരണവിശദീകരണങ്ങൾ വഹിച്ചുപോരുന്ന ധർമ്മങ്ങളും, അവയുടെ പ്രചരണത്തിലൂടെ സാദ്ധ്യമാകുന്ന അധികാര-സ്വാധീനഫലങ്ങളുമാണ് (power effects), വാസ്തവത്തിൽ, കൂടുതൽ ആഴത്തിൽ ചർച്ചചെയ്യപ്പെടേണ്ടത്. ചരിത്രപുസ്തകങ്ങളിൽ (അവയ്ക്കു പുറത്തുനില്ക്കുന്ന സാധാരണ ദൈനംദിന അനുഭവങ്ങളിലും) വ്യാപകമായി കണ്ടുവരുന്ന ഈ 'ശീലം'തന്നെയാണ് അവയ്ക്ക് 'സത്യ'ത്തിന്റെ ഛായ പ്രദാനം ചെയ്യുന്നത്.

പാമ്പുകളേയും മനുഷ്യരേയും ബന്ധിപ്പിക്കുന്ന കഥകൾ അനുഭവങ്ങളേയും സ്മരണകളേയും ചിട്ടപ്പെടുത്തുന്നു; മനുഷ്യർ തമ്മിലുള്ള പരസ്പരബന്ധങ്ങളുടെ

അടിസ്ഥാനത്തിൽ വ്യക്തികളെ നിർവചിക്കുന്നു; ഗണങ്ങളായി തരംതിരിച്ച് അവർക്ക് അധികാര-അവകാശങ്ങളും കടമ-ബാദ്ധ്യതകളും കല്പിക്കുന്നു; നിരവധി സമ്പ്രദായങ്ങളേയും പ്രക്രിയകളേയും ഏകോപിപ്പിക്കുന്നു. അധികാരവിനിയോഗത്തിന്റെ അവിഭാജ്യഭാഗമായിത്തീരുന്നു അവ.

മനുഷ്യരേയും പാമ്പുകളേയും ബന്ധിപ്പിക്കുന്ന ആഖ്യായികകൾ, അധികാരവിന്യാസത്തിന്റെ (deployment of power) ഭാഗമായി, മൂല്യങ്ങളേയും വഴക്കങ്ങളേയും സാമൂഹ്യാചാരങ്ങളേയും ഘടനചേർക്കുകയും അഴിച്ചുപണിയുകയും ചെയ്തതെങ്ങനെ? ഈ ചർച്ചയിൽ നിർണ്ണായകമായ ചോദ്യം ഇതാണ്.

ഇവിടെ ആഖ്യായിക 'പ്രയോഗ'മായി (practice) തന്നെയാണ് വീക്ഷിക്കപ്പെടുന്നത്. അനുഭവത്തെക്കുറിച്ച് പറയാനുള്ള ഉപായം മാത്രമല്ല, അതിനെ കെട്ടിപ്പടുക്കാനും, ക്രമീകരിക്കാനും, നവീകരിക്കാനുമുള്ള വഴികൂടിയാണത്. ഒരു പെരുമാററസംഹിതയുടെ നിർമ്മാണത്തിൽ ഇതിനു മുഖ്യപങ്കുണ്ട്. ആഖ്യായികകളുടെ 'നില' (configuration) 'സത്യ'വും 'യാഥാർത്ഥ്യ'വും ഉല്പാദിപ്പിക്കുന്നു. ഇരുപതാം നൂററാണ്ടിന്റെ ആദ്യദശകളിൽ കേരളത്തിൽ ശാസ്ത്രവും ആഖ്യായികയും തമ്മിലുള്ള വൈരുദ്ധ്യം വ്യക്തമായി രൂപപ്പെട്ടിരുന്നില്ല. ആഖ്യായികകളുടെ പ്രാമാണ്യത്തെ ആരും സംശയദൃഷ്ട്യാ വീക്ഷിച്ചിരുന്നില്ല (ജനത ഒന്നടങ്കം അങ്ങനെ ചിന്തിച്ചിരുന്നുവെന്നല്ല പറയുന്നത്. ഭൂരിപക്ഷം ജനങ്ങളും അതിൽ പങ്കുചേർന്നിരുന്നുവെന്ന് മാത്രമേ സൂചിപ്പിക്കുന്നുള്ളൂ). അക്കാലത്ത് അറിവിന്റെ മുഖ്യരൂപം ആഖ്യായികകളിൽ അധിഷ്ഠിതമായിരുന്നതിനാൽ അവയെ 'സത്യ'മായി സ്ഥാപിക്കുന്നതിനോ ന്യായയുക്തമാക്കുന്നതിനോ പ്രത്യേക മുറകളൊന്നും വേണ്ടിയിരുന്നില്ല. സർപ്പാരാധനയിലെ ആചാരങ്ങളും നിലവിലുള്ള വഴക്കങ്ങളുമല്ല ഇവിടുത്തെ ചർച്ചാവിഷയം. സാമാന്യമായിപ്പറഞ്ഞാൽ, സർപ്പ-സംജ്ഞയുടെ ഉത്പാദന-സ്വാംശീകരണ രീതികളെ, അല്ലെങ്കിൽ, അതിന്റെ 'സൂചിപ്പിക്കൽ പ്രക്രിയ'യെ (signification process) വിവരിക്കാനാണ് ഇവിടെ മുതിരുന്നത്. സമൂഹത്തിൽ അതെങ്ങനെ പ്രവർത്തിക്കുന്നു, അധികാരബന്ധങ്ങളിൽ എങ്ങനെ വിവക്ഷിക്കപ്പെടുന്നു, എന്നൊക്കെ വിശദീകരിക്കാനാണ് എന്റെ ശ്രമം. കേരളത്തിൽ വ്യാപകമായിരുന്ന ചില സമ്പ്രദായങ്ങൾക്ക് പൊരുളും പ്രാധാന്യവും നേടിക്കൊടുത്ത ഒരർത്ഥമണ്ഡലത്തെ വരച്ചുകാട്ടാൻ അതു സഹായിക്കും. കൃത്യമായ നിർവ്വചനങ്ങളിൽ ഒതുങ്ങുന്ന, സ്ഥായിയായ അതിരുകൾക്കുള്ളിൽ നിലകൊള്ളുന്ന, ഒന്നായിരുന്നില്ല അത്.

## വാഴ്ത്തപ്പെട്ട പിറവി

ആദിയിൽ കേരളം ഉണ്ടായി. മനുഷ്യർ അവിടേക്ക് കുടിയേറാൻ തുടങ്ങി. എന്നാൽ അവിടെ വസിച്ചിരുന്ന സർപ്പങ്ങൾ അവരെ തടുത്തു. മനുഷ്യർ പിൻവാങ്ങി. വീണ്ടും ഭൂമി കൈയേറാൻ മനുഷ്യർ വന്നു. നാഗങ്ങൾ ഇടതടവില്ലാതെ അവരോടേററുനിന്നു. ഒടുവിൽ കേരളത്തിന്റെ 'ജനക'നായ പരശുരാമൻ ഇടപെട്ട് തർക്കം തീർത്തു. മനുഷ്യരും സർപ്പങ്ങളും യോജിച്ച് ഒരു തീരുമാനത്തിലെത്തി. ഉള്ളഭൂമി ഇരുകൂട്ടരും പങ്കുവച്ചെടുക്കുന്ന തീർപ്പായിരുന്നു അത്. ഓരോ വീട്ടുവളപ്പിന്റേയും തെക്കുപടിഞ്ഞാറുഭാഗം നാഗങ്ങൾക്കായി നീക്കിവയ്ക്കണമെന്ന് നിശ്ചയിക്കപ്പെട്ടു. ഇവിടെ ഭൂമി അതിന്റെ സഹജഭാവത്തിൽത്തന്നെ നിലനിന്നു. 'കടപ്പാടുതീർക്കൽ' സ്വഭാവമുള്ള നിരവധി അനുഷ്ഠാനസമ്പ്രദായങ്ങൾ അവിടെ നടത്തിപ്പോന്നു. അങ്ങനെ അവിടം നാഗത്താന്മാർക്ക് വാഴാനുള്ള സവിശേഷസ്ഥാന

മായി-'സർപ്പക്കാവ്'. പരശുരാമന്റെ അനുശാസനപ്രകാരം ആചാരമുറയായി വർഷത്തിലൊരിക്കലെങ്കിലും സർപ്പങ്ങളെ ഊട്ടേണ്ടതുണ്ടായിരുന്നു. അതാണ് 'നൂറും പാലും കൊടുക്കൽ' എന്നറിയപ്പെടുന്നത്. നാഗങ്ങൾക്ക് നേരിട്ടല്ല, കാവിനുള്ളിൽ പ്രതിഷ്ഠിക്കപ്പെട്ട നാഗശിലകൾക്കാണ് ഇതു നേദിക്കുന്നത്.

'കേരളോല്പത്തി'യിൽനിന്നുള്ള ഒരു ഐതീഹ്യമാണിതെന്ന് കരുതപ്പെടുന്നു. വാമൊഴിയായി തലമുറകളിലൂടെ കടന്നുവന്ന, വഴിയേ കൂട്ടിച്ചേർക്കലുകളും തുടച്ചുനീക്കലുകളും ഒക്കെ ഉണ്ടായിട്ടും, ഇതിന്റെ അടിസ്ഥാനഘടന മാറിയിട്ടില്ല. ചരിത്രവസ്തുതകൾ ഒന്നുംതന്നെ ഇതിൽനിന്ന് ലഭ്യമല്ലെങ്കിലും (അവയ്ക്കുവേണ്ടി ചികഞ്ഞുനോക്കുന്ന രീതിയാണ് പൊതുവേ നിലവിലുള്ളത്) പ്രചാരംസിദ്ധിച്ചകാലത്തുതന്നെ നിലവിലുണ്ടായിരുന്ന ചില മനോഭാവങ്ങളുടെ സാന്നിദ്ധ്യം ഈ ഐതീഹ്യത്തെ ശ്രദ്ധേയമാക്കുന്നു. ഇതിന്റെ ഒരുവശം ഇവിടെ പ്രത്യേകം പരാമർശിക്കാവുന്നതാണ്. 'നാഗ' എന്നത് സർപ്പാരാധനയോ സർപ്പഗോത്രച്ചിഹ്നമോ ഉള്ള കാനനവാസികളുടെ വംശനാമമാണെന്ന് വിശ്വസനീയമാംവിധം വാദിക്കപ്പെട്ടിട്ടുണ്ട്[2]. അങ്ങനെയിരിക്കെ, കുടിയേററത്തിനുശ്രമിച്ച വർഷക്കെതിരെ 'നാഗന്'മാർ പടുത്തുയർത്തിയ ആദ്യകാലചെറുത്തുനില്പുകളും ഒടുവിൽ ഉണ്ടായ തീർപ്പും, സംഘർഷത്തിന്റേയും പരസ്പരസാംസ്കാരികാഗിരണത്തിന്റേയും സമ്മിശ്രപ്രക്രിയയെയാണ് സൂചിപ്പിക്കുന്നത്. മനുഷ്യരും സർപ്പങ്ങളും തമ്മിലുള്ള ഒത്തുതീർപ്പ്, വിവിധ ജീവജാലങ്ങൾക്ക് അവരവരുടെ രീതികളിൽ ഈ ലോകത്ത് നിലനില്ക്കാനുള്ള ഇടം തരപ്പെടുത്തുന്ന ഒരു ജീവിതക്രമത്തിലേക്കാണ് വിരൽചൂണ്ടുന്നത്. ഇവർ തമ്മിലുള്ള 'മല്പിടുത്തം' അനുഷ്ഠാനരൂപംപൂണ്ട ചില ക്രമങ്ങൾക്ക് കീഴ്വഴങ്ങിയാണ് നടക്കുന്നത്. എതിരാളിയുടെ സമ്പൂർണ്ണ അടിയറവോ, ഉന്മൂലനാശമോകൊണ്ടുമാത്രം സാഫല്യമടങ്ങുന്ന ഒരു മനോഭാവമല്ല ഇവിടെ ദൃശ്യമാകുന്നത്: അടിപ്പെടുത്തുന്നവനും അടിപ്പെട്ടവനുമല്ല ഇവിടുത്തെ മുഖ്യകഥാപാത്രങ്ങൾ. ഈ ഉല്പത്തികഥയിൽ 'കീഴടക്കൽ' (conquest) നിന്ദ്യമായി കരുതപ്പെടുന്നു. നാഗങ്ങളും മനുഷ്യരും തമ്മിലുള്ള വടംവലി അയഞ്ഞപ്പോൾ ഇരുകൂട്ടർക്കും ബാധകമായ അവകാശ-ബാദ്ധ്യതകളുടെ വ്യവസ്ഥ പ്രാവർത്തികമായി. സഹജമായ രീതിയിൽത്തന്നെ ഒന്നു മറെറാന്നിന്റെ അവിഭാജ്യഭാഗമായിനിൽക്കുന്ന ഒരുതരം ബന്ധമാണ് ഇവിടെ ഉരുത്തിരിയുന്നത്. 'ശത്രു-മിത്രം', 'ചെകുത്താൻ-ദൈവം' തുടങ്ങിയ പരസ്പരവിരുദ്ധങ്ങളായ ദ്വയങ്ങളെ ആശ്രയിച്ചുള്ള ബന്ധമല്ല ഇവിടുള്ളത്. ഏതെങ്കിലും ഒരുവശത്തെ ആക്രമണകാരിയായി ചിത്രീകരിക്കാൻ ഈ ഐതീഹ്യം തുനിയുന്നില്ല. പരസ്പര-ബന്ധങ്ങൾ 'ബഹുദൈവ' സങ്കല്പത്തിലൂടെ പ്രാവർത്തികമാക്കപ്പെടുന്ന ഒരു സംസ്കാരത്തിൽ തീവ്രമായ അന്തരങ്ങൾ രഞ്ജിപ്പിലെത്തുകയും, പരസ്പരംചെയ്യുന്ന വിട്ടുവീഴ്ചകൾ നിലനിർത്താൻ ഓരോ വിഭാഗവും പരിശ്രമിക്കുകയും ചെയ്യുന്നു. വ്യത്യസ്തവിഭാഗങ്ങളുടെ സഹവർത്തിത്വത്തിലൂടെ സാംസ്കാരികാഗിരണപ്രക്രിയ നാമ്പെടുക്കുന്നു.

സർപ്പക്കാവിന്റെ സ്ഥാപനത്തോടൊപ്പം കഥകളും അവയ്ക്കനുരൂപമായ ചടങ്ങുകളും സമ്പ്രദായങ്ങളും അടങ്ങിയ ഒരു ശ്രേണിതന്നെ ജനങ്ങൾക്ക് പരിചിതമായി. കാലപ്പഴക്കം ഏറെച്ചെന്ന കഥകൾമുതൽ അടുത്തിടെ ചമയ്ക്കപ്പെട്ടവവരെ ഇക്കൂട്ടത്തിലുണ്ടായിരുന്നു. ഉള്ളടക്കത്തിലും രൂപത്തിലും വ്യത്യാസങ്ങൾ, സ്ഥലവും ജനവിഭാഗവും അനുസരിച്ച്, കണ്ടുകൊണ്ടേയിരുന്നു; ഒരു പ്രദേശത്തിനുള്ളിൽ

---

2 ഡി. ഡി. കോസാമ്പി, ദ കാംച്ചർ ആൻഡ് സിവിലൈസേഷൻ ഓഫ് ഏൻഷ്യൻറ് ഇന്ത്യാ (ന്യൂഡൽഹി വികാസ് പബ്ലിഷിങ്ങ് ഹൗസ്, 1970). പു. 93

ത്തന്നെ കാര്യമായ വൈജാത്യം ദൃശ്യമായിരുന്നു. സർപ്പങ്ങളുടെ ബഹുവിധസ്വഭാവങ്ങളുടേയും മനുഷ്യരുമായുള്ള അവരുടെ ബന്ധത്തിന്റേയും മററും വൈവിദ്ധ്യമാർന്ന വിവരണങ്ങളാണ് ഇവയിലാകെ: വിയോജിച്ചും ഏററുമുട്ടിയും സാദൃശ്യപ്പെട്ടും പരസ്പരപൂരകങ്ങളായിവർത്തിച്ചും ഇവ നിലകൊണ്ടു. അവകാശങ്ങളുടേയും കടമ-ബാദ്ധ്യതകളുടേയും വ്യവസ്ഥയെ താങ്ങിനിർത്താനുതകുന്ന തന്ത്രങ്ങളുടെ ഒരു സമ്പൂർണ്ണ കവചംതന്നെ ചമച്ചെടുക്കാൻ ഇവയ്ക്കു സാധിച്ചു. മനുഷ്യ-സർപ്പ ബന്ധം ആഖ്യായികകളുടെ മാത്രം ഉല്പന്നമാണെന്നല്ല ഇവിടെ പറഞ്ഞുവരുന്നത്. സൂചിപ്പിക്കൽപ്രക്രിയ കാലഭേദമെന്യേ സ്ഥായിയായി തുടരുമെന്നും അവകാശപ്പെടുന്നില്ല. ഈ സംജ്ഞ, ഏതോ നിഗൂഢാർത്ഥത്തിന്റെ സഞ്ചയമോ, സൂചിതത്തെ (signified) ആവിഷ്കരിക്കുന്ന സൂചകമോ (signifier) അല്ലെന്നു മാത്രമേ പറയുന്നുള്ളൂ. ഏകവാച്യ (univocal) സ്വഭാവം അതിനില്ല. വ്യാഖ്യാനപ്രക്രിയയിലൂടെയാണ് ഇതിന്റെ അർത്ഥം ഉല്പാദിപ്പിക്കപ്പെടുന്നത്.

'നാഗം' ചില നിശ്ചിത ജൈവസ്വഭാവങ്ങളുള്ള വെറുംപാമ്പായിരുന്നില്ല;അത് ഫണമുള്ള സർപ്പംമാത്രവുമല്ല. ഒരേസമയം മനുഷ്യനും പാമ്പുമാണത്. നാഗങ്ങൾക്ക് ഇഷ്ടാനുസരണം രൂപംമാറാം. സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിവരാനും ഇച്ഛരിക്കുന്നമാത്രയിൽ അപ്രത്യക്ഷമാകാനുമുള്ള ശേഷിയുണ്ട് അവയ്ക്ക്. "......സർപ്പങ്ങൾ ദൈവത്തിന്റെ ആത്മാക്കളാണ്. അങ്ങനെയല്ലായിരുന്നെങ്കിൽ ഒരു ചെറുദംശനംകൊണ്ടുമാത്രം ആളെക്കൊല്ലാനുള്ള ശക്തി ദൈവം അവർക്കു നൽകില്ലായിരുന്നു"[3]. നൂററാണ്ടുകളുടെ പഴക്കമുള്ള ഈ നിരീക്ഷണത്തിൽ പ്രതിധ്വനിക്കുന്നത് വളരെ വ്യാപകമായിരുന്ന ഒരു മനോഭാവമാണ്. രക്തച്ചൊരിച്ചിലോ അക്രമമോകൂടാതെ നിമിഷനേരത്തിൽ കൊല്ലാനുള്ള കഴിവ് പത്തൊൻപതാം നൂററാണ്ടിലെ കേരളീയമനസ്സിന് അത്രകണ്ട് അത്ഭുതകരമായിരുന്നു — ദൈവീകശക്തി കൂടാതെ അത് സാദ്ധ്യമല്ലെന്നേ അതിന് വിശ്വസിക്കാനായുള്ളൂ. മനുഷ്യർക്കും മററു ലൗകികപ്രാണികൾക്കും എല്ലാം അതീതവും അപ്രാപ്യവുമായ ഒരിടം സങ്കല്പിക്കാൻ കഴിഞ്ഞാൽമാത്രമേ ഇത്തരമൊരു മനോഭാവം നിലനിൽക്കുകയുള്ളൂ. ഇവിടെയാണ് പ്രകൃതിയിലെ 'സാധാരണ' പ്രാണികളിൽനിന്ന് വേറിട്ട്, ഒരു ദേവതാഗണത്തിന്റെയുള്ളിലായി നാഗങ്ങൾ അവരോധിക്കപ്പെട്ടത്.

ദേവതാഗണത്തിൽ സ്ഥാനംലഭിക്കണമെങ്കിൽ നാഗങ്ങളുടെ ഉല്പത്തി അതിവിശിഷ്ടമായിരിക്കണം. ദൈവീകത്വത്തിന് ഒഴിച്ചുകൂടാനാവാത്ത മുൻവ്യവസ്ഥയായിരുന്നു 'തിരുപ്പിറവി'. അമാനുഷികരുടെ വിശേഷാധികാരങ്ങൾ സൃഷ്ടിക്കുന്നതും ന്യായീകരിക്കുന്നതും അതുതന്നെ. അതിനാൽ ഐതിഹ്യപുരുഷൻമാരുടെ 'ഉല്പത്തി' വീണ്ടുംവീണ്ടും സ്മരിക്കപ്പെടുന്നു. ഗദ്യത്തിലും പദ്യത്തിലും പാടിപ്പുകഴ്ത്തപ്പെടാൻ യോഗ്യമായ സംഭവങ്ങളാണവ.

പ്രചാരത്തിലുള്ള നിരവധി സർപ്പോല്പത്തിക്കഥകളിൽ ഒന്നാണ് പുള്ളുവൻമാരുടെ 'സർപ്പോല്പത്തിപ്പാട്ട്'. സാക്ഷാൽ ബ്രഹ്മാവിന്റെ നാഭിയിൽനിന്ന് ഉയിർക്കൊണ്ട കാശ്യപമുനിയുടെ പത്നിയായിരുന്നു കദ്രു. ബ്രഹ്മാവിന്റെ ഇടം-വലം കൈകളിൽനിന്നു പിറന്നവരായിരുന്നു കദ്രുവിന്റെ മാതാപിതാക്കൾ. ഭാര്യയെന്ന നിലയിൽ കാട്ടിയ ശുഷ്കാന്തിയിൽ പ്രീതിപൂണ്ട മുനി, കദ്രുവിന്റെ അഭീഷ്ടത്തിനൊത്ത് നൽകിയ വരംമൂലമാണ് അവൾക്ക് അത്ഭുതസിദ്ധികളുള്ള

---

3 ലുഡോവിക്കോ ഡി. വർത്തേമ, ദ ട്രാവൽസ് ഓഫ് ലുഡോവിക്കോ ഡി. വർത്തേമ ഇൻ ഈജിപ്ത്, സിറിയ, ഇന്ത്യ ആൻഡ്.എത്തിയോപ്പിയ (ജോൺ വിൻടർ ജോൺസ് വിവർത്തനം) പു. 174

ആയിരം നാഗശിശുക്കൾ പിറന്നത്[4]. സകല ചരാചരങ്ങളുടേയും സ്രഷ്ടാവായ ബ്രഹ്മാവുമായി ഈ വിധം സ്ഥാപിക്കപ്പെട്ട താവഴിബന്ധത്താൽ നാഗലോകത്തിന്റെ ദിവ്യവിശുദ്ധി ഭദ്രമാക്കപ്പെട്ടു. മനുഷ്യസമൂഹത്തിലെ ഉച്ചനീചത്വങ്ങൾ തിട്ടപ്പെടുത്തുന്നതിൽ 'ഉല്പത്തി'ക്ക് ഗണ്യസ്ഥാനമുണ്ടല്ലോ. ഉദാഹരണത്തിന് ബ്രാഹ്മണർ ബ്രഹ്മാവിന്റെ നാവിൽനിന്നും ശൂദ്രർ ബ്രഹ്മപാദങ്ങളിൽനിന്നുമാണത്രേ ജന്മമെടുത്തത്. ശരീരാവയവങ്ങളിൽ പാദത്തിന് അധമസ്ഥാനവും നാവിന് ഉൽകൃഷ്ടസ്ഥാനവുമാണ് കല്പിച്ചിരിക്കുന്നത്. സാമൂഹ്യപദവിയും ഉത്ഭവസ്ഥാനവും തമ്മിലുള്ള പൊരുത്തം മനുഷ്യർക്കുമാത്രമല്ല, സർപ്പങ്ങൾക്കും മരങ്ങൾക്കും, നദികൾക്കും, സ്ഥലങ്ങൾക്കും ഒക്കെ ബാധകമാണെന്ന് ഇവിടെ കാണാം.

പുനരാഖ്യാനസന്ദർഭമനുസരിച്ചുള്ള മാററങ്ങളോടുകൂടി ഈ ഉല്പത്തിപുരാണം വ്യാപകമായി പ്രചരിച്ചിരുന്നു. വാമൊഴിയിലൂടെ സാദ്ധ്യമായ പ്രചരണപ്രക്രിയയുടെ വിശദാംശങ്ങൾ പരിശോധിക്കുന്നത് ഇവിടെ പ്രസക്തമായിരിക്കും. ആഖ്യായികകൾക്ക് സമൂഹത്തിൽ 'നിയമസാധുത' (legitimacy) കൈവന്നതെങ്ങനെയെന്ന് മനസ്സിലാക്കാൻ അതുപകരിക്കും.

പറച്ചിലിലൂടേയും പാട്ടിലൂടേയും സർപ്പകഥകളെ നാടെങ്ങും പരത്തിയിരുന്ന ജാതിക്കാരുണ്ടായിരുന്നു: പുള്ളുവക്കുടത്തിന്റെ താളത്തിനൊത്ത് വീടുതോറും സർപ്പംപാട്ടുപാടി മുറപ്രകാരമുള്ള പ്രതിഫലം പററിയിരുന്ന പുള്ളുവൻമാർ, വടക്കേ മലബാറിലെ വണ്ണാന്മാർ, മലബാറിലെ തെയ്യംപാട്ടികൾ തുടങ്ങിയവർ. തങ്ങൾ നിർവഹിച്ചുപോന്ന വിവിധ സാമൂഹ്യധർമ്മങ്ങളുടെ ഭാഗമായി പാട്ടുകളും ഗാഥകളും പാടിയും ചൊല്ലിയും നിത്യവൃത്തി കഴിച്ചിരുന്നവരായിരുന്നു ഇവർ. എന്നാൽ ഇവയുടെ പ്രചരണം ഇവരുടെ സവിശേഷാധികാരമോ കുത്തകയോ ആയിരുന്നില്ല. കേൾവിക്കാരുള്ളിടത്തൊക്കെ അവ പുനരവതരിപ്പിക്കപ്പെട്ടു. കേൾക്കുന്നവർക്കെല്ലാം അവയെ മറെറവിടെയും അവതരിപ്പിക്കാൻ അധികാരമുണ്ടായിരുന്നു. ഇപ്രകാരമുള്ള കഥപറച്ചിലുകളിൽ പറയുന്നവരും കേൾക്കുന്നവരും ഒരുപോലെ ജ്ഞാനോല്പാദനപ്രക്രിയയുടെ ഭാഗമായിത്തീർന്നിരുന്നു.

നാഗലോകത്തിനുള്ളിലെ ഔന്നത്യശ്രേണീബന്ധങ്ങൾ (hierarchical relations) നേരത്തേ ഉദ്ധരിച്ച ഉല്പത്തികഥയിൽ പ്രത്യക്ഷമാകുന്നുണ്ട്. ഈ പവിത്ര മേഖലയ്ക്കുള്ളിലും സർപ്പങ്ങൾതമ്മിൽ സ്വഭാവവിശേഷങ്ങളിലും സിദ്ധികളിലും അന്തരം കാണാമായിരുന്നു. പത്തികളുടെ എണ്ണത്തിലും ഉടലിന്റെ വലുപ്പത്തിലും നിറത്തിലുമാണ് ശാരീരികവ്യത്യാസങ്ങൾ ഏററവും പ്രകടമായിരുന്നത്. നാഗലോകത്തിലെ ഔന്നത്യശ്രേണി നിശ്ചയിക്കുന്നതിൽ ഇതിന് മുഖ്യപങ്കുണ്ടായിരുന്നു. നാഗങ്ങളിൽ തലമൂത്തവനായ അനന്തന് ആയിരം പത്തികളും സ്വർണ്ണവർണ്ണമാർന്ന ദേഹവുമാണുള്ളത്. ദ്വിതീയന് എണ്ണൂറു പത്തികളും തൂവെള്ള ശരീരവുമാണ്. മൂപ്പ് കുറയുംതോറും പത്തികൾ കുറയുകയും നിറഭേദം കാണുകയും ചെയ്യും. ആയിരം നാഗങ്ങളിൽ അഷ്ടനാഗങ്ങളുടെ ശ്രേണീഗുണങ്ങൾമാത്രമേ പ്രത്യേകം വിവരിക്കപ്പെട്ടിട്ടുള്ളുവെങ്കിലും ഇവ ഊട്ടിയുറപ്പിക്കുന്ന മാമൂലുകളിൽനിന്നും പരസ്പരബന്ധങ്ങളിൽനിന്നും ഔന്നത്യശ്രേണിയുടെ ഒരു ഏകദേശമാതൃക ഊഹിച്ചെടുക്കാവുന്നതാണ്.

---

4 എം. വി. വിഷ്ണുനമ്പൂതിരി; പുള്ളുവൻപാട്ടും, നാഗാരാധനയും (കോട്ടയം എൻ. ബി. എസ്.1977) പു. 103-08

ശാരീരികപ്രകൃതിമാത്രമല്ല നാഗങ്ങളുടെ സാമൂഹിക ഉച്ചനീചത്വങ്ങൾ നിർണ്ണയിച്ചത്. 'സദാചാര'വും പ്രധാനംതന്നെ. മനുഷ്യസമൂഹത്തിലും പ്രകൃതിയിലും വസ്തുക്കളിലും നിലനിന്നിരുന്ന ഉച്ചനീചത്വങ്ങളുടെ പ്രതിബിംബം സർപ്പങ്ങൾക്കിടയിലെ ഔന്നത്യശ്രേണിയിൽ കാണാം. ഉദാഹരണത്തിന് 'ചേര' എന്നപേരിൽ അപഹാസ്യനായി, വിഷപ്പല്ലു നഷ്ടപ്പെട്ട് അധമസ്ഥാനത്തേക്കു തള്ളപ്പെട്ട കാർക്കോടകൻ, സദാചാരലംഘനം നടത്തിയ സർപ്പമായിരുന്നു. ചെറിയമ്മയെ വഞ്ചിച്ച കുററത്തിന് ശിക്ഷയായിയാണ് കാർക്കോടകന് വിഷം നഷ്ടപ്പെട്ടത്. സർപ്പങ്ങൾ ('നല്ലപാമ്പ്') സാധാരണ പാമ്പുകളിൽനിന്നും വ്യത്യസ്തരാണല്ലോ: സിദ്ധികളുടേയും സവിശേഷഗുണങ്ങളുടേയും പൂർണ്ണകവചംതന്നെ അവയ്ക്കുണ്ടത്രേ.

## ചട്ടങ്ങൾ, കടമകൾ, വിലക്കുകൾ

ദൈവീകത്വത്തിൻെറ ശാശ്വതീകരണത്തിന് ആഖ്യായികകൾക്കു പുറമേ മററു മാർഗ്ഗങ്ങളുമുണ്ടായിരുന്നു. ജീവിതത്തിൻെറ നാനാതലങ്ങളുമായി നാഗങ്ങളെ ബന്ധപ്പെടുത്തുന്ന ഭാഷാ-ഭാഷേതര സമ്പ്രദായങ്ങളുടെ വലിയൊരു അണിതന്നെയുണ്ടായിരുന്നു, ഇതിന് തുണയായി. ചട്ടങ്ങൾ, കടമകൾ, വിലക്കുകൾ എന്നിവയുടെ ഒരു വ്യൂഹം ഇതോടൊപ്പം നിന്നു. ചില ഉദാഹരണങ്ങൾ ഇവിടെ പ്രത്യേകമായി എടുത്തുകാട്ടാം. ബാദ്ധ്യതകളും വിലക്കുകളും മാത്രമായിരുന്നില്ല ഇവയിലൂടെ പ്രാവർത്തികമായത്; പല പ്രവർത്തികളും സാദ്ധ്യമായിത്തീർന്നതുതന്നെ ഇവയിലൂടെയാണ്. അതുകൊണ്ട് ബാദ്ധ്യതാപരവും വിലക്കപ്പെട്ടതുമായ പ്രവർത്തികൾക്കപ്പുറമായി, കഥകളിലൂടെ സാദ്ധ്യമാക്കപ്പെട്ട പ്രവർത്തികളിലും വർദ്ധിച്ച ശ്രദ്ധ കേന്ദ്രീകരിക്കേണ്ടതാണ്. ഇതിനുപുറമേ ഈ പ്രവർത്തികൾ പ്രതിനിധാനം ചെയ്ത ചിന്തകൾ, മനോഭാവങ്ങൾ, ഇവയ്ക്കു സഹായകമായി നിരന്തരം പ്രത്യക്ഷപ്പെട്ട കഥകൾ — ഇവയെല്ലാം പ്രധാനമായി കണക്കാക്കപ്പെടേണ്ടതുണ്ട്.

പാമ്പുകളെ ഉപദ്രവിക്കുന്നത്, പ്രത്യേകിച്ച് കേരളത്തിലെ ഏററവും വിഷമുള്ള പാമ്പുകളിലൊന്നായ മൂർഖനെ ഉപദ്രവിക്കുന്നത്, ദേവതാത്മാക്കളോടു ചെയ്യാവുന്ന ഏററവും കടുത്ത പാതകങ്ങളിലൊന്നായി എണ്ണപ്പെട്ടിരുന്നു. അതേക്കുറിച്ച് സംസാരിക്കുന്നതിനുപോലും വിലക്കുണ്ടായിരുന്നു. നേത്ര - ചർമ്മരോഗങ്ങൾ, കുഷ്ഠം, ശിശുമരണം, ഗർഭം അലസൽ, വന്ധ്യത തുടങ്ങിയവയൊക്കെ സർപ്പകോപത്താൽ ഉണ്ടാകാമെന്ന് വിശ്വസിക്കപ്പെട്ടിരുന്നു. ഈവിധ ദുര്യോഗങ്ങളുണ്ടാകുമ്പോഴും സർപ്പങ്ങൾ അസാധാരണമാംവിധം ക്രുദ്ധരായി കാണപ്പെടുമ്പോഴും നാഗലോകത്തിൻെറ അതൃപ്തിയും പ്രക്ഷുബ്ധാവസ്ഥയുമാണ് ജനങ്ങൾ തിരിച്ചറിഞ്ഞത്. അശുഭസംഭവങ്ങളെക്കുറിച്ചുള്ള ഉത്കണ്ഠ വീട്ടുകാർക്കുമാത്രമായിരുന്നില്ല. ബന്ധുക്കളുടേയും അയൽക്കാരുടേയും സുഹൃത്തുക്കളുടേയും ഇടയിൽ അത് ചർച്ചാവിഷയമായി, സംഭവത്തിൻെറ നാനാവശങ്ങളും വിവക്ഷകളും പരിശോധിക്കപ്പെട്ടു; സമാനസ്വഭാവമുള്ള സംഭവങ്ങൾക്കായി ഭൂതകാലമാകെ ചികഞ്ഞുനോക്കപ്പെട്ടു. വയോജനങ്ങളുടെ ഉപദേശത്തിനുപുറമേ 'കാരണം' തിരയാൻ കണിയാൻെറ സഹായവും വേണ്ടിവന്നിരുന്നു. ക്രോധശമനത്തിനായി പ്രായശ്ചിത്തകർമ്മങ്ങൾ നടത്തപ്പെട്ടു.

അബദ്ധവശാൽ സർപ്പത്തെ കൊല്ലുന്നതുപോലും മഹാപാപമായിരുന്നു. കരുതിക്കൂട്ടിയ ആക്രമണമാണ് നടന്നതെന്നു കണ്ടാൽ മുറപ്രകാരമുള്ള ശിക്ഷാനടപടികൾ സ്വീകരിക്കാൻ രാജാവ് ബാദ്ധ്യസ്ഥനായിരുന്നു. സർപ്പങ്ങളുമായി ശാരീരികമൽപ്പിടുത്തത്തെക്കുറിച്ച് കേട്ടുകേൾവി പോലുമുണ്ടായിരുന്നില്ല. വിഷവൈദ്യന്മാർപോലും സർപ്പങ്ങൾക്ക് ഹാനികരമായി ഭവിച്ചേക്കാവുന്ന നടപടികളിൽനിന്ന് വിട്ടുനിന്നു. നാഗങ്ങളുമായുള്ള ജനങ്ങളുടെ ഇടപെടൽ നിയന്ത്രിച്ചുപോന്ന ചട്ടങ്ങ

ളുടെ പരിപാലനത്തെ വിഷയമാക്കി ഒരുപാടു കഥകാ നിലവിലുണ്ടായിരുന്നു. അറിഞ്ഞോ അറിയാതെയോ ചട്ടങ്ങാ ലംഘിച്ചതിന്റെപേരിൽ കലിമൂത്ത നാഗങ്ങളെ സമാധാനിപ്പിക്കാൻ ജനങ്ങാ പരിഹാരക്രിയകാ നടത്തുന്നതിനെസംബന്ധിച്ച് എണ്ണമററ കഥകാ ഇവിടെങ്ങും പാട്ടായിരുന്നു.

ദ്രോഹിച്ചാലും അനുഗ്രഹിച്ചാലും സർപ്പങ്ങളുടെ സിദ്ധികളെ ആരും സംശയിക്കാൻ ധൈര്യപ്പെട്ടില്ല. സർപ്പത്തിന്റെ പ്രതികാരബുദ്ധി പ്രസിദ്ധമായിരുന്നു. അതേക്കുറിച്ചുള്ള ഒരു കഥ : പത്തൊൻപതാംനൂററാണ്ടിന്റെ ഒടുക്കം, വടക്കൻ കൊല്ലത്തുള്ള അനന്തപുരം ക്ഷേത്രപരിസരത്തുവച്ച് ഒരു ബ്രാഹ്മണക്കുട്ടി സർപ്പത്തെ കല്ലെറിഞ്ഞുനോവിച്ചു. തികച്ചും നിരുപദ്രവിയും ശാന്തസ്വഭാവിയുമായിരുന്ന സർപ്പം പെട്ടെന്ന് ക്രുദ്ധനായി. ഭയന്നുപോയ കുട്ടി സർപ്പത്തിൽനിന്ന് രക്ഷപെട്ട് വീട്ടിനുള്ളിൽ ഒളിച്ചു. പക്ഷേ അത് വ്യർത്ഥമായി— സർപ്പകോപം ഒരിക്കൽ സമ്പാദിച്ചാൽപ്പിന്നെ ജീവിതമാകെ താറുമാറാകും. പിറേറന്ന് പള്ളിക്കൂടത്തിൽനിന്നു മടങ്ങി വീട്ടിലേക്ക് കാലെടുത്തുവയ്ക്കവേ കുട്ടിക്ക് സർപ്പദംശനമേററു. ആ പടികളിലൂടെ കയറിയിറങ്ങിയ മററാരേയും സർപ്പം ഉപദ്രവിച്ചില്ലത്രേ[5].

മരണാനന്തരവും സർപ്പങ്ങാക്ക് ഉന്നതജാതിക്കാരുടെ മാന്യത കല്പിച്ചിരുന്നു. മൃതസർപ്പത്തെകണ്ടാൽ മനുഷ്യർക്കുനൽകുന്ന അതേ ആദരവോടുകൂടി അതിനെ സംസ്കരിക്കണമെന്ന ബോധം സർവ്വസാധാരണമായിരുന്നു.

സർപ്പങ്ങളോടുള്ള ആദരവാൽ അധികം വീടുകളിലും വളപ്പിന്റെ ചെറിയൊരു ഭാഗം അവർക്കുമാത്രമായി നീക്കിവച്ചിരുന്നു; മനുഷ്യരുടെ കൈചെല്ലാതെ പച്ചപ്പുകാ തഴച്ചുമുററിയിരുന്ന അവിടം അത്യന്തം പവിത്രമായി കരുതപ്പെട്ടു. സർപ്പക്കാവുകാ ഒരുകോട്ടവുമേൽക്കാതെ സംരക്ഷിക്കപ്പെടണമെന്നത് ഒരു കാലത്ത് കേരളത്തിൽ അലംഘനീയ സാമൂഹ്യശാസനമായിരുന്നു.

നിരവധി കഥകളിൽ ഈ ശാസനം പ്രത്യക്ഷപ്പെടുന്നുണ്ട്, ദരിദ്രയായ ഒരു സ്ത്രീ ചന്തയിൽനിന്ന് വിറകുവാങ്ങാൻ നിവൃത്തിയില്ലാതെ കാവിൽനിന്ന് ഒരു നേരത്തെ പാചകത്തിനുമാത്രംവേണ്ടചുള്ളി പെറുക്കി. വീട്ടിലെത്തിയ ഷോഴോ കോപംപൂണ്ടുനിൽക്കുന്ന സർപ്പത്തെയാണ് കണ്ടത്. എന്തുചെയ്യണമെന്നറിയാതെ കുഴങ്ങിയ അവർ ഒടുവിൽ ഒരു അയൽവാസിയുടെ ഉപദേശപ്രകാരം പെറുക്കിയെടുത്ത ചുള്ളി കാവിൽത്തന്നെ കൊണ്ടിട്ടു. സർപ്പം അപ്രത്യക്ഷനായി. ഒരിക്കലും ഇതാവർത്തിക്കില്ലെന്ന് സ്ത്രീ ശപഥംചെയ്യുകയും ചെയ്തു[6].

ജൈവാധിഷ്ഠിതസമത്വമാണ് പാരിസ്ഥിതിക ചിന്തയുടെ കേന്ദ്രബിന്ദു. ജൈവമണ്ഡലത്തിലെ എല്ലാ ജീവജാലങ്ങളും പരസ്പരാശ്രിതമായ ഒരു വ്യവസ്ഥയിൽ ബന്ധിപ്പിക്കപ്പെട്ടിരിക്കുന്നു; അതിനാൽ അവയ്ക്കെല്ലാം ഒരേ ആന്തരികമൂല്യമാണുള്ളത്; ജീവിക്കാനുള്ള അവകാശം അവയ്ക്കെല്ലാം ഒരുപോലെയാണുള്ളത്. ഇവിടെ പഠനവിഷയമായിരിക്കുന്ന 'പുരാവൃത്തചിന്ത'യും ഇതു ഫലിപ്പിക്കുന്നുണ്ട്: സർപ്പക്കാവിന്റനേർക്കുള്ള ഏതൊരക്രമവും പ്രകൃതിസന്തുലനം അപകടപ്പെടുത്തും; മനുഷ്യജീവിതത്തിലെ സന്തോഷവും അത് ചോർത്തിയെടുക്കും. നാം ജീവിക്കുന്ന ആധുനികലോകത്ത് ഇത്തരം ചിന്തകാക്ക് പ്രാധാന്യമേറി വരികയാണ്.

---

5 സി. എസ്. കുഞ്ഞപ്പ, 'പാമ്പും കാവും', മാതൃഭൂമി വാർഷികപതിപ്പ് 1976, പേജ് 117

6 പ്രൊഫ. കെ. എൻ. പണിക്കർ പറഞ്ഞുകേട്ടത്.

പഴമയ്ക്ക് സ്തുതിപാടാൻവേണ്ടിയല്ല ഈ താരതമ്യം. നിലവിലുണ്ടായിരുന്ന സാമൂഹ്യ--പാരിസ്ഥിതികവ്യവസ്ഥയെ സംരക്ഷിക്കുന്നതിൽ സുപ്രധാനപ്രായോഗിക പങ്ക് ഇവയ്ക്കുണ്ടായിരുന്നുവെന്ന് ഊന്നിയെന്നു മാത്രം.

വ്യവസ്ഥാപിത 'പെരുമാററ സംഹിത'യുടെ ഉല്ലംഘനവും, അതുമൂലമുണ്ടാകുന്ന ദുരന്തങ്ങളും, പിന്നീട് പൂർവ്വാവസ്ഥ പുനഃസ്ഥാപിക്കാനുള്ള മാർഗ്ഗങ്ങളും അടങ്ങിയ ഇതിവൃത്തമാണ് ഈ ആഖ്യായികകളിലെല്ലാംകാണാവുന്ന മുഖ്യമായ ഒരു വശം. വ്യക്തികളെ നിയമങ്ങൾക്കും നിയന്ത്രണങ്ങൾക്കും കീഴ്പ്പെടുത്തി നിർവ്വചിക്കുകയും പുനഃപ്രതിഷ്ഠിക്കുകയും ചെയ്യുന്നു ഇവ. ഈവിധ മര്യാദകളെ അനാദരിക്കുക എന്നത് നാഗങ്ങളെ നിന്ദിക്കലായി കണക്കാക്കിയിരുന്നു; അനാദരവ് കടുത്ത പ്രത്യാഘാതങ്ങൾ വരുത്തിയേക്കാം — തക്കതായ പ്രതികർമ്മങ്ങൾ അനുഷ്ഠിക്കാത്ത പക്ഷം. നാഗസംജ്ഞ ചമയ്ക്കപ്പെടുകയും പ്രവർത്തനനിരതമാവുകയും ചെയ്യുന്നതിനോടൊപ്പം അതോടു ബന്ധപ്പെട്ടുകിടക്കുന്ന നിയമങ്ങൾക്കും നിയന്ത്രണങ്ങൾക്കും വിധേയമായി വ്യക്തി നിർവ്വചിക്കപ്പെടുന്നു. ആഖ്യായികകൾ വ്യക്തികളുടെ പെരുമാററത്തെ വാർത്തെടുക്കുകയും നിർവ്വചിക്കുകയും ചെയ്യുന്നു. രണ്ടു കാര്യങ്ങൾ എടുത്തു പറയേണ്ടതാണ്: ഒന്ന്, 'യാഥാർത്ഥ്യം' ആഖ്യായികകൾക്കുള്ളിലാണ്‌നിർമ്മിക്കപ്പെടുന്നത്. കാര്യക്ഷമമായ നിലനില്പിന് ഉത്പ്രേരകമായി ആഖ്യായികകളെ സ്വീകരിക്കുന്ന ഒരു കൂട്ടായ്മ, ഭൂതകാലത്തെ വർണ്ണിക്കാനുള്ള മാർഗ്ഗമായിമാത്രം അവയെ കാണുകയില്ല. ഭൂതകാലത്തെ എന്തെങ്കിലും സംഭവമായിരിക്കാം പ്രത്യക്ഷ പരാമർശം. പക്ഷേ കൂട്ടായ സാമൂഹ്യബന്ധങ്ങളുടെ നിർമ്മാണത്തിൽ ആഖ്യായികയുടെ അർത്ഥത്തോളംതന്നെ പ്രധാനമാണ് അത് ആവർത്തിച്ചു പറയുക എന്ന പ്രവൃത്തിയും.

ആഖ്യായികകൾക്ക് അവയുടേതായ നീതീകരണമുണ്ടായിരുന്നു. സ്വന്തംപ്രാമാണ്യം തെളിയിക്കുന്നതിനായി അവയ്ക്ക് പുറത്തു നിൽക്കുന്ന പ്രത്യേക മുറകളൊന്നും ആവശ്യമായിരുന്നില്ല. ഭൂതകാലസംഭവങ്ങൾ ആഖ്യായികകളിൽ പ്രത്യക്ഷപ്പെട്ടത് കേവലം സാങ്കല്പികസൃഷ്ടികളായല്ല. 'കഥ' എന്ന വാക്കിൽത്തന്നെ രണ്ടർത്ഥങ്ങളുണ്ട്: ഒരേ സമയം വസ്തുതയേയും കല്പനാസൃഷ്ടിയേയും അതു സൂചിപ്പിക്കുന്നുണ്ട് ("കഥയില്ലായ്മ", "കഥകഴിക്കുക" തുടങ്ങിയ പ്രയോഗങ്ങളുടെ അർത്ഥം സൂക്ഷ്മമായി പരിശോധിച്ചാൽ ഇതു വ്യക്തമാകും). 'പൊടിപ്പും തൊങ്ങലും' വയ്ക്കാമെന്നല്ലാതെ തികച്ചും മായികസൃഷ്ടിയായല്ല അതിനെ കണ്ടുവന്നിരുന്നത്. 'വസ്തുത', 'കഴമ്പ്' എന്നിവയ്ക്കൊക്കെ കടകവിരുദ്ധമായി നിലകൊള്ളുന്ന ഒന്നായിരുന്നില്ല അത്. 'കഥ'യെ 'കാര്യ'ത്തിന്റെ വിപരീതമായി കണ്ടുതുടങ്ങിയത് അടുത്തകാലത്താണ്.

രണ്ടാമത്, ആഖ്യായികകളുടെ പ്രയോഗപ്രക്രിയയിലൂടെയാണ് അവയുടെ ഉപായസമൃദ്ധി വെളിപ്പെടുന്നത്. അവ സമൂഹത്തിന് ക്രമം പകരുകയും അതിന്റെ അതിജീവനത്തിനാവശ്യമായ വിവിധ ബന്ധങ്ങളുടെ സ്ഥാനനിർണ്ണയം നടത്തുകയും ചെയ്യുന്നു. സമൂഹത്തെ സ്വന്തം കാര്യക്ഷമതാമാനദണ്ഡങ്ങൾ നിർവചിക്കാൻ അവ അനുവദിക്കുന്നു; മറുവശത്ത് ഈവക മാനദണ്ഡങ്ങളുടെ അടിസ്ഥാനത്തിൽ പ്രസ്തുതസമൂഹത്തിൽ നടക്കുന്നതും നടക്കാൻ സാധ്യതയുള്ളതുമായ എല്ലാത്തിനേയും വിലയിരുത്താൻ അവ സഹായിക്കുന്നു. വിവിധ പ്രവർത്തനങ്ങളെ വ്യവച്ഛേദിച്ച് തരംതിരിക്കുകയും വിലയിരുത്തുകയും ചെയ്യുന്നത് ഇവയുടെ അടിസ്ഥാനത്തിലാണ്. സമൂഹത്തിന്റെ പെരുമാററസംഹിതയുടേയും മനോഭാവങ്ങളുടേയും രൂപരേഖ വരച്ചുകാട്ടുന്നതിലും നിർവ്വചിക്കുന്നതിലും അവയ്ക്കു മുഖ്യപങ്കുണ്ട്.

അവകാശബാദ്ധ്യതകളും നിയമങ്ങളും അടങ്ങിയ ഒരു സമുച്ചയം, അധികാരവിന്യാസം സാദ്ധ്യമാക്കുന്ന കൂട്ടായ്മയായിത്തീരുന്ന 'ഇട'ത്തെയാണ് മനുഷ്യരും സർപ്പങ്ങളും തമ്മിലുള്ള വ്യവസ്ഥ രൂപപ്പെടുത്തുന്നത്.

ഈ 'പെരുമാററച്ചട്ടങ്ങൾ' അപൂർവ്വമായി മാത്രമേ ലംഘിക്കപ്പെട്ടിരുന്നുള്ളൂ. അധികാരവിനിയോഗത്തിനുവേണ്ടി നിയമങ്ങളുടേയും നിയന്ത്രണങ്ങളുടേയും നിരന്തരമായ നിലനില്പിലൂടെ വ്യക്തികളുടെ പെരുമാററത്തെ ചിട്ടപ്പെടുത്താൻ ബലപ്രയോഗം വേണ്ടിവന്നിരുന്നില്ല. കാരണം, 'സത്യ'വും 'യാഥാർത്ഥ്യ'വും ഉല്പാദിപ്പിച്ചുകൊണ്ടാണ് അധികാരം ബലപ്രയോഗത്തിലേക്ക് കടക്കാൻ തുടങ്ങുന്നത്. നിഷിദ്ധവും അനുവദനീയവുമായ എല്ലാ പ്രവൃത്തികളും ഈ 'യാഥാർത്ഥ്യ'ത്തിൻെറ ഭാഗമാണ്. ഓരോ വ്യക്തിയുടേയും കടമയെന്ന നിലയിൽ അവയ്ക്ക് നിരുപാധിക അംഗീകാരം ലഭിക്കുകയും ചെയ്യും. അവയോടുള്ള അവഗണന, സ്വന്തം മനസ്സാക്ഷിയോടുള്ള ഉത്തരവാദിത്വമില്ലായ്മയായാണ് കാണപ്പെട്ടിരുന്നത്. ഈ തന്ത്രം വിധേയത്വത്തെയെന്നപോലെതന്നെ അധികാര-സ്വാധീനങ്ങളേയും ഉല്പാദിപ്പിച്ചു. 'അധികാര'ത്തിൻെറ നിർവ്വചനം, സങ്കല്പനം തുടങ്ങിയവയിലെ പ്രശ്നങ്ങൾ ഈ ഘട്ടത്തിൽ ചർച്ചചെയ്യേണ്ടതില്ല. അധികാരബന്ധങ്ങളുടെ ഒരു സവിശേഷസ്ഥാനമെന്ന നിലയ്ക്ക് നാഗസംജ്ഞയുടെ പ്രചാരത്തിൽ നിന്നുളവാകുന്ന അധികാര--സ്വാധീന ഫലങ്ങൾ സ്പഷ്ടമാക്കുകയാണ് ഇവിടെ മുഖ്യമായും ചെയ്യുന്നത്. ഒപ്പം, അത് ഏതു രീതിയിൽ 'യാഥാർത്ഥ്യം' നിർമ്മിച്ചെടുക്കുന്നുവെന്നും, എങ്ങിനെയൊക്കെ വ്യക്തികളേയും സംഘങ്ങളേയും 'വിഷയവത്കരിക്കുന്നു'വെന്നും (subjectify) പരിശോധിക്കേണ്ടതാണ്.

കാവുകളെ സഹജാവസ്ഥയിൽത്തന്നെ നിലനിർത്തിയിരുന്നെങ്കിലും 'ആളും അനക്ക'വും കൂടാതെ കിടക്കാൻ അനുവദിച്ചിരുന്നില്ല. എന്നും സന്ധ്യാസമയത്ത് കാവിനുള്ളിൽ നാഗത്താന്മാർക്ക് വിളക്കുവയ്ക്കുന്ന പതിവ് ഇന്നുമുണ്ടല്ലോ. നാഗരാജാവിൻേറയോ നാഗയക്ഷിയുടേയോ അവരുടെ പിൻമുറക്കാരുടേയോ ഒക്കെ ബിംബങ്ങൾ അവിടെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കും. പിതൃക്കൾക്കും മററു പ്രതിഷ്ഠകൾക്കും സന്ധ്യാദീപം കൊളുത്തിയിരുന്നു. കുടുംബത്തിൻെറ ഐശ്വര്യത്തിനായാണ് സർപ്പങ്ങൾക്ക് വർഷത്തിലൊരിക്കൽ നൂറും പാലും നേദിക്കുന്നത്. തൃപ്തരാണെങ്കിൽ മാത്രമേ അവ നൈവേദ്യം സ്വീകരിക്കൂ; എന്നാലേ കുടുംബത്തിൻെറ രക്ഷകസ്ഥാനം കൈക്കൊള്ളൂ. ഈവിധ അനുഷ്ഠാനങ്ങൾ മുടക്കുന്നത് സർപ്പകോപത്തെ ക്ഷണിച്ചുവരുത്തുന്നതിനു സമാനമായി കരുതപ്പെട്ടു. തദവസരങ്ങളിൽ പതിവുവിഹാരകേന്ദ്രങ്ങൾ ഉപേക്ഷിച്ച് അവ വീടിൻെറ പരിസരങ്ങളിൽ കാണായ് വരുമെന്ന് വിശ്വസിക്കപ്പെട്ടിരുന്നു. കടമകൾ നിർവ്വഹിച്ചുകൊള്ളാമെന്ന വാഗ്ദാനത്തിന്മേൽ അവ മടങ്ങുമത്രെ; എന്നാൽ ഈ വാഗ്ദാനങ്ങളെ വീണ്ടും അനാദരിക്കുന്നത് ഗുരുതരമായ അനന്തരഫലങ്ങൾക്ക് കാരണമാകും.

ക്രുദ്ധരായ സർപ്പങ്ങളെ പ്രസാദിപ്പിക്കാൻ പ്രത്യേക അനുഷ്ഠാനവിധികളുണ്ട്. ചില അവസരങ്ങളിൽ 'സർപ്പം തുള്ളൽ' മാത്രമാണ് ഏക പോംവഴി. ധാരാളം പണച്ചെലവുള്ള, സങ്കീർണ്ണമായ ഒന്നാണിത്. ജാതി, പ്രദേശം, കുടുംബത്തിൻെറ ധനസ്ഥിതി തുടങ്ങിയവയൊക്കെ അനുഷ്ഠാനങ്ങളുടെ സൂക്ഷ്മസ്വഭാവങ്ങളെ ഏറിയും കുറഞ്ഞും സ്വാധീനിച്ചു. പുലയസമുദായത്തിൻെറ സർപ്പപൂജാവിധികൾ, കുറുന്തിനിപ്പാട്ട്, മണ്ണാർശാലയിലെ പ്രസിദ്ധമായ 'ഉരുളികമിഴ്ത്തൽ' ഒക്കെയും നാഗപ്രീതിക്കായി നടത്തിപ്പോരുന്നവയാണ്. പുലയരുടെ 'സർപ്പബലി'യിൽ നാഗക്കന്നിയുടെ കളമെഴുതി, അരിയും തേങ്ങയും ഇളനീരും നേദിച്ച്, നോമ്പുനോററ്

ചൊല്ലുകളു'ടെ അകമ്പടിയോടെയാണ് സർപ്പപൂജ നടക്കുന്നത്. വർഷംതോറും ഈ ചടങ്ങ് നടത്തപ്പെടും. ചടങ്ങിനുശേഷം തുടി-ചേഞ്ഞിലതാളത്തിനൊപ്പം പാടുന്ന പാട്ടുകളിലൂടെ പുലയരുടെ നാട്ടിലേക്ക് മഹാനാഗങ്ങളെ ക്ഷണിക്കുന്നു.

മേല്പറഞ്ഞ ചട്ടങ്ങളുടെ വ്യൂഹം സാദ്ധ്യമാക്കിത്തീർത്ത നിരവധി സമ്പ്രദായങ്ങളിൽ ചിലതാണ് ഇവയൊക്കെ. ഇവ മനുഷ്യജീവിതത്തിന്റെ 'സന്തുലനം' നിലനിർത്തുമെന്ന് വിശ്വസിക്കപ്പെട്ടിരുന്നു.

## ബഹുവാച്യമായ ദിവ്യത്വം

നാഗസംജ്ഞ ഒരിടത്തുതന്നെ ഒതുങ്ങിക്കിടന്നിരുന്നില്ല. വിവിധ രംഗങ്ങളിലെ അതിന്റെ സാന്നിദ്ധ്യം 'സൂചിപ്പിക്കൽ സംവിധാന'ത്തെ പുനരുദ്ദീപിപ്പിച്ചു. ഓരോ രംഗവും അതിന് വ്യത്യസ്ത ഛായകളും ഗുണവിശേഷങ്ങളും കല്പിച്ചു. 'ഉടൻകൊല്ലി', 'വിഷജീവി' തുടങ്ങിയനിലകളിൽമാത്രമല്ല, സമൂഹത്തിലെ നിരവധി പ്രവർത്തനങ്ങളുടെ അവിഭാജ്യഭാഗമായ ഒരു ബഹുവാച്യ സംജ്ഞയായാണ് നാഗം പ്രത്യക്ഷപ്പെട്ടത്. ഈനാട്ടുകാരല്ലാത്ത പലരിലും ഇത് അത്ഭുതം ഉളവാക്കിയിരുന്നു. തന്റെ മുൻഗാമികളിലൊരാൾ പറഞ്ഞ അനുഭവകഥ ഒരു ബ്രിട്ടീഷ് ഉദ്യോഗസ്ഥൻ രേഖപ്പെടുത്തിയിരിക്കുന്നത് ശ്രദ്ധിക്കുക:

''.... കുറേവർഷംമുമ്പുനടന്ന കാര്യമാണ്. അന്നയാൾക്ക് ചെറുപ്പം, സ്ഥലത്ത് പുതുതായി എത്തിയസമയം. ഒരുനാൾ കച്ചേരിയിൽ കൂടിയിരുന്ന കക്ഷികളിൽ ചിലർ അയാളോട് ''ദൈവംവരുന്നു''വെന്ന് പറഞ്ഞപ്പോൾ കാര്യം മനസ്സിലാകാതെ കുഴഞ്ഞത്രെ. ജനക്കൂട്ടം വഴിമാറിയപ്പോൾ അയാൾ എഴുന്നേററുനോക്കി. 'ദൈവ' മെന്ന് വിളിക്കപ്പെട്ടത് ജീവനുള്ള ഒരു മൂർഖൻപാമ്പാണെന്ന് കണ്ട് ആകെ ഭയന്നുപോയി..... അവിടുള്ളവർക്ക് അവയുമായി നല്ല പഴക്കമാണെന്നു തോന്നുന്നു; കാരണം ഇഴജീവികളെ കാണുമ്പോൾ അവർ വിരളാറില്ല''.[7]

'പാമ്പിനെ' മൃത്യുവുമായി ബന്ധപ്പെടുത്തുന്ന ഏകമുഖ വീക്ഷണത്തിന് ഇവിടെ സ്ഥാനഭ്രംശമുണ്ടായിരിക്കുന്നു.

ശരിയേയും തെററിനേയും, കുററവാളിയേയും നിരപരാധിയേയും വേർതിരിച്ചറിയാൻ സർപ്പങ്ങൾക്ക് സ്വതഃസിദ്ധമായ ശേഷിയുണ്ടെന്ന് പരക്കെ അംഗീകരിക്കപ്പെട്ടിരുന്നു. നേരിന്റേയും ന്യായത്തിന്റേയും നിലവറകളായി അവ കരുതപ്പെട്ടു. സത്യപരീക്ഷണങ്ങളിൽ അവ വിധികർത്താക്കളും ന്യായമൂർത്തികളുമായി. ''കുററമേററു പറയാൻ ആരെങ്കിലും വിസമ്മതിക്കുമ്പോൾ അവർ ഉഗ്രവിഷമുള്ളതും ദിവ്യസ്വഭാവമുണ്ടെന്ന് കരുതപ്പെടുന്നതുമായ ഈ ഇഴജീവികളിലൊന്നിനെ ഒരു മേലങ്കിക്കുള്ളിലായി പൊതിഞ്ഞെടുക്കും. എന്നിട്ട് ആരോപണവിധേയനായ വ്യക്തി ഈശ്വരനെ വിളിച്ചുകൊണ്ട് മേലങ്കിക്കുള്ളിൽ കൈകടത്തി സർപ്പത്തെ എടുത്തുയർത്തണം. ദംശനമേററാൽ അയാൾ കുററക്കാരനെന്ന് കരുതപ്പെടും''.[8]

'സത്യമുള്ള' ജീവിയായി; ന്യായത്തിന്റെ ഉറവയായി, സർപ്പത്തെ കാണുന്ന മനോഭാവമാണിവിടെ. സമൂഹ്യക്രമത്തിന്റെ നിലനില്പിന് നിർണ്ണായകമായ

---

7 ട്രാവൻകൂർ, റിപ്പോർട്ട് ഓൺ സെൻസസ്, 1891, പാർട്ട് 1, തിരുവനന്തപുരം, 1892, പു.357

8 ജെ. സി. വീഷർ, ലെറേറഴ്സ് ഫ്രം മലബാർ, ക്യാൻസ് ബ്രദേഴ്സ്, വെപ്റേ, 1862, പു. 123

പെരുമാററച്ചട്ടങ്ങളെ നാഗം ഭദ്രമാക്കി. മനുഷ്യർക്ക് അസാദ്ധ്യമായതരത്തിൽ, സ്വേച്ഛ തൊട്ടുതെറിക്കാതെ ന്യായനിർവ്വഹണം നടത്താൻ സർപ്പങ്ങൾക്ക് കഴിയുമെന്നായിരുന്നു വിശ്വാസം.

'വിശേഷഗുണങ്ങളുടേതായ ഒരു രാജി' (spectrum) തന്നെ 'നാഗ'ത്തിൽ അവരോധിക്കപ്പെട്ടിരുന്നു. മാന്ത്രികശക്തിയുള്ള മാണിക്യക്കല്ലുവഹിക്കാനുള്ള കഴിവാണ് ഇവയിലൊന്ന്. സർപ്പത്തെ ഈ അമൂല്യരത്നവുമായി ബന്ധിപ്പിക്കുന്ന കഥകൾ നിരവധിയാണ്. ഭൂമിക്കടിയിൽ മറഞ്ഞുകിടക്കുന്നുവെന്ന് വിശ്വസിക്കപ്പെടുന്ന സുവർണ്ണനിധികൾക്ക് അത്ഭുതസിദ്ധിയുള്ള സർപ്പങ്ങൾ വർഷങ്ങളോളം കാവൽ നിൽക്കുമത്രെ. ഇക്കാലമത്രയും സർപ്പത്തിൻെറ ശ്വാസം ഇടതടവില്ലാതെ നിധിയിന്മേൽ പതിയുന്നതിനാൽ അത് ചുരുങ്ങിച്ചുരുങ്ങി ഒടുവിൽ അപൂർവ്വ സുന്ദരമായ മാണിക്യമായി മാറുംപോൽ. ഈ രൂപാന്തരം പൂർത്തിയാകുന്നതോടെ സർപ്പത്തിന് ചിറകുകൾ മുളയ്ക്കുന്നു; മാണിക്യവും പേറി അത് സ്വർഗ്ഗീയ മേഖലകളിലെങ്ങോ സ്ഥിതിചെയ്യുന്ന അജ്ഞാതദേശത്തേക്ക് പറന്നുപോകുന്നു. ഈ കഥയുടെ നിരവധി പാഠാന്തരങ്ങൾ കേൾക്കാനുണ്ട്. മാനത്ത് ധൂമകേതുവിനെ കണ്ടാൽപോലും അത് മാണിക്യക്കല്ലുംവഹിച്ചുപോകുന്ന സർപ്പമാണെന്ന് വിശ്വസിച്ചിരുന്നു.

ഭാവിഐശ്വര്യങ്ങളുടെ അഗ്രഗാമിയെന്ന് കരുതപ്പെട്ട ഈ ചെറുരത്നം അത്യപൂർവ്വമായ കൈയിൽ കിട്ടുമെന്നായിരുന്നു വിശ്വാസം. ദരിദ്രനാരായണന്മാർ ഇതു കണ്ടെത്തിയതിനുശേഷം ലക്ഷപ്രഭുക്കളായിമാറിയതിനെപ്പററി ധാരാളം പഴങ്കഥകൾ ഇപ്പോഴും നാട്ടിൽ പാട്ടാണ്. മാണിക്യക്കല്ലുംപേറി ആകാശങ്ങളിലൂടെ പാറിനടക്കുന്ന നാഗങ്ങളുടെ ചിത്രം മനസ്സിൻെറ ആഴത്തിൽ പതിഞ്ഞിരുന്നു. രാത്രിയുടെ ഇരുളിലൂടെ എന്തെങ്കിലുംവെളിച്ചം മാനത്ത് നീങ്ങുന്നതു കണ്ടാൽ' മാണിക്യവുമെടുത്ത്, ചിറകുവിടർത്തി, പറക്കുന്ന സർപ്പത്തിൻെറ ചിത്രമാണ് തെളിഞ്ഞിരുന്നത്.

ഗ്രഹണംപോലുള്ള പ്രാപഞ്ചികപ്രതിഭാസങ്ങളിലും നാഗത്തിന് കൈയുണ്ടെന്ന് വിശ്വസിക്കപ്പെട്ടു. "ഗ്രഹണസമയത്ത് രാഹു എന്ന ഭീമാകാരൻസർപ്പം സൂര്യ-ചന്ദ്രന്മാരെ വിഴുങ്ങുകയാണെന്ന് പരമ്പരാഗതമായി പറയപ്പെടുന്നു". ഈയൊരറിവിൽനിന്നുളവായ ചട്ടങ്ങൾ പാലിക്കുന്നത് 'ശുദ്ധം നോക്കലി'ൻെറ ഭാഗമായിരുന്നു. "ഗ്രഹണം സൂര്യചന്ദ്രന്മാരുടെ നിര്യാണത്തെ കുറിക്കുന്നതായതിനാൽ അത് തുടരുവോളം പുലയുണ്ട്......... ഗ്രഹണസമയത്ത് ഭക്ഷണവും ജലവും വിഷമയമാകുന്നതുകൊണ്ട് അതുകഴിയുവോളം അന്നവും വർജ്ജിക്കണം. ഗ്രഹണത്തിനുശേഷം കുളിച്ചുശുദ്ധി വരുത്തേണ്ടിയിരുന്നു. എന്നാൽ, അത്രയും സമയം വീട്ടിനുള്ളിൽത്തന്നെകഴിഞ്ഞാൽ ശുദ്ധം മാറില്ല. ഗ്രഹണങ്ങൾ തുടരെത്തുടരെയുണ്ടാകുന്നത് വൻവിപത്തുകളുടെ മുൻസൂചനയത്രെ."[9]

കൊച്ചി-മലബാർഭാഗങ്ങളിലെ തറവാടുകളിൽ കാവുകൾ നിർബന്ധമായും പരിപാലിച്ചുപോന്നിരുന്നു; സർപ്പംപാട്ടിന് അവിടെ ഏറെ പ്രചാരം സിദ്ധിച്ചിരുന്നു; അതുപോലെ 'നാഗപടക്കൂട്ടം' കൂടുതലായി ഉപയോഗിക്കപ്പെട്ടിരുന്നു. തിരുവിതാംകൂറിലാകട്ടെ കാവുകളെ സംബന്ധിച്ച് ഇത്തരമൊരു ഒഴിച്ചുകൂടായ്മ ഉണ്ടായിരുന്നില്ല; സർപ്പംപാട്ട് താരതമ്യേന വിരളമായിരുന്നു, നാഗപടക്കൂട്ടത്തിനും

---

9 ടി. കെ. ഗോപാലപണിക്കർ, മലബാർ ആൻറ് ഇററ്സ് ഫോക്, 1900, പു. 58

താരതമ്യേന പ്രിയം കുറവായിരുന്നു. ഇത്തരം വ്യത്യാസങ്ങാ 'വടക്കും' 'തെക്കു'മുള്ള നായന്മാരെ വകതിരിച്ചു കാണുന്നതിന് ഒരടിസ്ഥാനമായി.

സർപ്പങ്ങളും കാവും ഭൂമിയുടെ ക്രയവിക്രയത്തിലും പ്രമാണപത്രങ്ങളിലും കടന്നുകൂടി. തറവാട്ടുവളപ്പ് ഭാഗിക്കുകയോ വിലയ്ക്കുകൊടുക്കുകയോ ചെയ്യുമ്പോാ കുടുംബസർപ്പങ്ങളേയും അത് ബാധിച്ചു. വിൽക്കുന്നവർക്കും വാങ്ങുന്നവർക്കും ഇതേച്ചൊല്ലി ഒരുപോലെ ഉത്കണ്ഠയുണ്ടായിരുന്നു. കാവിനുള്ളിൽ അതിക്രമിച്ചുകടക്കുന്നതിൻെറ അനന്തരഫലങ്ങാ സർവ്വർക്കും നന്നായി അറിയുമായിരുന്നല്ലോ. സ്ഥലം വാങ്ങുന്നയാാ കാവിൻെറ പരിപാലനം ഏറെറടുത്ത് മുറപോലെ പൂജകർമ്മാദികാ നടത്താൻ തയ്യാറാകുമെന്ന ഉറപ്പിലൂടെ മാത്രമേ സർപ്പകോപം ഒഴിവാക്കാനാവൂ എന്നു വിശ്വസിക്കപ്പെട്ടു. കാവ് മാററിപ്രതിഷ്ഠിക്കുന്നത് വളരെ ശ്രമകരമായിരുന്നു. പാമ്പുമ്മേക്കാട്ടില്ലക്കാരുടേയോ പുള്ളുവരുടേയോ കാർമ്മികത്വത്തിൽ വിപുലമായ ചടങ്ങുകാ നടത്തുന്നതിലൂടെ മാത്രമേ ഇത് സാദ്ധ്യമാകൂ. എങ്കില്പോലും സർപ്പകോപം ഒഴിവാകുമെന്ന് തീർച്ചയുണ്ടായിരുന്നില്ല. അതിലൂടെ സംജാതമായേക്കാവുന്ന ആപത്തുകളുടെ കഥകാ കേട്ടുതന്നെ വാങ്ങാൻതുനിഞ്ഞവർ പിന്മാറുന്നതും വിരളമായിരുന്നില്ല.

അത്തരം വസ്തു കൈമാറുന്നതുതന്നെ അങ്ങേയററം മനോവേദനയുണ്ടാക്കിയിരുന്നു. ഭരദേവതകളെ വിലയ്ക്കുകൊടുക്കുന്നതിനു സമമായിരുന്നു അത്. അവസാനകൈയ്യായിമാത്രമേ അതിന് ആരെങ്കിലും തുനിയൂ. ഭൂമികൈമാററത്തിന്മേൽ ഈ വൈമനസ്യത്തിന് സ്വാധീനമുണ്ടായിരുന്നിരിക്കണം. കാവ് വില്ക്കാനുള്ള മടി ഭൂമിയുടെ ക്രയവിക്രയത്തെ മൊത്തത്തിൽ മെല്ലെയാക്കിയിരിക്കണം. എത്രത്തോളം വലുതായിരുന്നിരിക്കാം ഇതിൻെറ സ്വാധീനമെന്ന് ഊഹിക്കാനാവുന്നത് കാവുകളുടെ ബാഹുല്യം കണക്കിലെടുക്കുമ്പോഴാണ്. തിരുവിതാംകൂർ സെൻസസ്സിൻെറ ഒരേകദേശക്കണക്ക് ലഭ്യമാണ്: "എഴുപതുവർഷംമുമ്പ് വാർഡും കോണറും അവയുടെ (കാവുകളുടെ) എണ്ണം 15,000 എന്നുഗണിച്ചു. ഈ സംഖ്യ അതിനുശേഷം പെരുകിയിട്ടുണ്ടെന്ന് എനിക്കുതോന്നുന്നു."[10] കൊച്ചിയിലും മലബാറിലും അവയുടെ എണ്ണം താരതമ്യേന അധികമായിരുന്നു.

മിക്ക ക്ഷേത്രങ്ങളുടേയും ഒരു മൂലയിലായി ഒരു കാവോ നാഗപ്രതിഷ്ഠയോ കാണാം. അന്തിശ്ശേരി, മൂത്തകുന്നം തുടങ്ങിയ ക്ഷേത്രങ്ങളിലാകട്ടെ നാഗങ്ങളാണ് മുഖ്യപ്രതിഷ്ഠ. മററുചിലയിടങ്ങളിൽ മുഖ്യപ്രതിഷ്ഠ മറെറാന്നായിരുന്നാൽത്തന്നെയും സർപ്പങ്ങളുമായി അവയ്ക്ക് അടുപ്പം കല്പിച്ചിരുന്നു. ഐതീഹ്യങ്ങളിലൂടേയും കഥകളിലൂടേയുമാണ് ഇത് സ്ഥാപിക്കുന്നത്. ഏതൊക്കെരൂപങ്ങളിലൂടെയാണോ സർപ്പവും കേരളീയരും തമ്മിലുള്ള ബന്ധം പവിത്രവല്ക്കരിക്കപ്പെട്ടത്, അവയുടെതന്നെ ഭാഗമായിരുന്നു ഈ കഥകളും. തിരുവിതാംകൂറിൻെറ ഭരദേവതയായ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൻെറ ഉത്ഭവകഥ ഒരുദാഹരണമാണ്. വിഷ്ണുവും സർപ്പവും തമ്മിലുള്ള പരസ്പരബന്ധത്തെയാണ് അനന്തശയനം വിഗ്രഹം പ്രകാശിപ്പിക്കുന്നത്. സർപ്പത്തിൻെറ ഉയർത്തിപ്പിടിച്ച പത്തികാ വിഷ്ണുവിന് തണലേകുന്നു; അതിൻെറ ശരീരം ദേവനു ശയ്യയാകുന്നു.

തീക്ഷ്ണവികാരങ്ങളും ആസക്തിയും ദിവ്യത്വത്തിന് അന്യമായിരുന്നില്ല. കന്യകമാരെ പ്രണയിച്ച സർപ്പങ്ങളെക്കുറിച്ചും കഥകാ പ്രചരിച്ചിരുന്നു. ഇന്നും

10 ട്രാവൻകൂർ, റിപ്പോർട്ട് ഓൺ സെൻസസ്, വാല്യം 1, 1891, പു. 356-57

പലരുടേയും ഓർമ്മയിൽ തങ്ങിനിൽക്കുന്ന ഒരു സംഭവം ഇതാ: ഒരു പെൺകുഞ്ഞിന്റെ സമീപത്തുതന്നെയായി ഒരു സർപ്പം എല്ലായ്പോഴും കാണപ്പെട്ടിരുന്നു. അവൾ വളർന്നു കന്യകയായപ്പോഴും വിചിത്രമായ പ്രണയാരാധന തുടർന്നു. ഒടുവിൽ പെൺകുട്ടി വിവാഹിതയായി. നൈരാശ്യംമൂത്ത സർപ്പം അവളെ വകവരുത്തി. ശവം സംസ്കരിച്ചശേഷവും അത് കടുത്തദുഃഖത്തോടുകൂടി ചിതകൂട്ടിയ സ്ഥലത്ത് ചുരുണ്ടുകിടക്കുന്നത് കാണാമായിരുന്നത്രെ.

സർപ്പങ്ങൾ വിശകലനത്തിനും അപഗ്രഥനത്തിനും വിഷയമാക്കപ്പെട്ടിരുന്നു. അവയുടെ പെരുമാററരീതിയും സ്വഭാവവിശേഷങ്ങളും നിരീക്ഷിച്ചും തരംതിരിച്ചും അപഗ്രഥിച്ചും ഒരു വിജ്ഞാനശാഖ രൂപംപ്രാപിച്ചു: വിഷവൈദ്യം. ഈ ശാഖയിൽ പഠനഗ്രന്ഥങ്ങളും രചിക്കപ്പെട്ടിരുന്നു. വിദഗ്ദ്ധനും പരിചയസമ്പന്നനുമായ ഗുരുവിന്റെകീഴിൽ വിദ്യ അടിമുടി അഭ്യസിച്ചുവശമാക്കിയവരുടെയിടയിൽ മാത്രമേ മലയാളത്തിലും സംസ്കൃതത്തിലും രചിക്കപ്പെട്ട ഈ വിജ്ഞാനസമുച്ചയം പ്രചരിച്ചിരുന്നുള്ളൂ. എല്ലാത്തരം ദംശനങ്ങൾക്കുമുള്ള ചികിത്സാവിധികൾ വിഷവൈദ്യന്മാർ ആവിഷ്കരിച്ചത് ഈ അറിവുകളുടെ അടിസ്ഥാനത്തിലാണ്.

കേരളത്തിൽ പരമ്പരാഗതമായി പാമ്പാട്ടിമാരായി ജീവിച്ചുപോന്ന കാക്കാലരുടെ വിഷചികിത്സാവിധികളും വിജ്ഞാനമാതൃകയും മുൻപറഞ്ഞ സമ്പ്രദായത്തിൽ നിന്നും തീർത്തുംവ്യത്യസ്തമായിരുന്നു. മലബാറിലെ മന്ത്രവാദികൾ, കിഴക്കൻ മലകളിൽ വസിച്ചുപോന്ന കരിംപാലർ, തിരുവിതാംകൂറിലെ കുടുംബികൾ തുടങ്ങിയ അനേകം ജനവിഭാഗങ്ങൾ താന്താങ്ങളുടേതായ നിരീക്ഷണങ്ങളേയും സവിശേഷ ചികിത്സാരീതികളേയും അവലംബിച്ച് വിഷചികിത്സയിലേർപ്പെട്ടിരുന്നു.

വിഷവൈദ്യന്മാർക്ക് പലതരത്തിലുള്ള ചികിത്സാസമ്പ്രദായങ്ങളുണ്ടായിരുന്നു: ഔഷധചികിത്സ, മന്ത്രതന്ത്രാദികളെ ആശ്രയിച്ചുള്ളവ. ഒടുവിലത്തെ ശ്രമമായി, ദംശനമേല്പിച്ച സർപ്പത്തെ മടങ്ങിവരാൻ പ്രേരിപ്പിച്ചശേഷം അതിനെക്കൊണ്ടുതന്നെ വിഷമിറക്കിക്കാൻവരെ അവർക്കു കഴിയുമായിരുന്നു. വിഷവൈദ്യന്മാരുടെ ഇനംതിരിക്കലനുസരിച്ച് മുഖ്യമായും രണ്ടുതരം രീതികളാണ് ഈ ചികിത്സാവിധികളിൽ അടങ്ങിയിട്ടുള്ളത്: ഒന്ന്, ദൂതലക്ഷണം: വരാനിരിക്കുന്നതെന്തെന്ന് മുൻകൂട്ടി മനസ്സിലാക്കാനുള്ള മാർഗ്ഗങ്ങൾ; രണ്ട്, ദംശനങ്ങളെ മന്ത്രതന്ത്രാദികളിലൂടെ ചികിത്സിക്കാനുള്ള വിധികൾ.

വിഷചികിത്സാസമ്പ്രദായത്തിലെ മുറകളുടെ ഒരുവിവരണം കേൾക്കാം:

"ഒരു വൈകുന്നേരം, സന്ധ്യയടുത്തനേരത്ത് എന്റെ താവളത്തിൽനിന്ന് ഉദ്ദേശം ആറടിയകലത്തിൽ നിന്നിരുന്ന രണ്ടുതീയ്യന്മാർ ഒരു സർപ്പത്തിന്റെ മുന്നിൽച്ചെന്നു ചാടി. ഇരുവരും ദംശനമേററതായി പറഞ്ഞു. അവരിൽ ഒരുവന്റെ പാദത്തിന്മേൽ ഒരു മുറിവ് കാണപ്പെട്ടിരുന്നു. സുഹൃത്തുക്കളും ബന്ധുക്കളും ചേർന്ന് അയാളെ സമീപത്തുള്ള ഒരു ഗ്രാമത്തിലെ പ്രസിദ്ധനായ വൈദ്യന്റെയടുക്കലേക്കു കൊണ്ടുപോയി. ചികിത്സയ്ക്കു വേണ്ടതൊക്കെ കാലേകൂട്ടി ഒരുക്കാനായി അയാളുടെ സഹോദരൻ മുൻപേ പോയി. വൈദ്യന്റെ വീട്ടിനടുത്തെത്തിയപ്പോൾ അദ്ദേഹം തന്റെ നേരെ നടന്നുവരുന്നതായി അയാൾ കണ്ടു. എന്തെങ്കിലും ഉരിയാടുന്നതിനുമുമ്പു തന്നെ അദ്ദേഹം പറഞ്ഞു, 'മടങ്ങിക്കോളൂ ഒന്നുകൊണ്ടും ഇനി ഫലമില്ല. നിങ്ങളുടെ സഹോദരൻ വഴിയേ മരിച്ചിരിക്കുന്നു'. ഇത് യഥാർത്ഥത്തിൽ നടന്നതു തന്നെയാണ്. താല്പര്യം തോന്നിയതുകൊണ്ട് ഞാൻ ദംശനമേററയാളുടെയൊപ്പം പോയിരുന്നു. അയാളുടെ സഹോദരൻ വന്നു വിവരമറിയിക്കുന്നത് ഞാൻ കേട്ടതാണ്.[11]"

11 എച്ച്. എം. ബ്രൗൺ, മാജിക് ആൻറ് ബ്ലാക് ആർട്ട് ഇൻ മലബാർ, ദ മലബാർ ക്വാർട്ടേർലി റിവ്യൂ, 1902 വാല്യം 1, പു. 467

ഭൂതലക്ഷണപ്രകാരം മുൻകൂട്ടിയറിയാനുള്ള വൈദ്യന്റെ കഴിവ് വെളിപ്പെടുത്തുന്ന മറെറാരു സംഭവം

"അകലത്തുനിന്നും അടുത്തുനിന്നും ധാരാളം ആളുകാം ചികിത്സയ്ക്കായി അദ്ദേഹത്തെ സമീപിക്കാറുണ്ട്. ഫലപ്രദമായ ചികിത്സ ലഭിക്കാത്തവർ ചുരുക്കമാണത്രെ. 'ഒരു പ്രത്യേകസമയത്ത് ഒരു പ്രത്യേകവ്യക്തി' ചികിത്സയ്ക്കായി വരുമെന്ന് മുൻകൂട്ടിയറിയാൻമാത്രമുള്ള പ്രാവീണ്യമുണ്ട് ഈ രംഗത്ത് അദ്ദേഹത്തിന്. ചിലപ്പോഴൊക്കെ അങ്ങനെയുള്ളവരെ പ്രതീക്ഷിച്ച് രാത്രികാലങ്ങളിൽ അദ്ദേഹം ഉണർന്നിരിക്കാറുണ്ടെന്നാണ് എന്റെ അറിവ്. അടുത്തിടെ ഞാൻ നേരിട്ടു കണ്ട അത്തരമൊരു സംഭവമുണ്ടായി .. ചികിത്സയ്ക്കെത്തിയ കൂട്ടരുടെ തോണി രാത്രിയോടെ കടവിലടുത്തു. അവിടെ നമ്മുടെ തമ്പുരാന്റെ വാല്യക്കാരൻ അവരെ കാത്തുനില്പുണ്ടായിരുന്നു-ചികിത്സയ്ക്കെത്തിച്ച വ്യക്തി മരിച്ചുകഴിഞ്ഞെന്നും മടങ്ങാമെന്നു അറിയിക്കാനായി. സത്യം തന്നെയായിരുന്നു, നോക്കിയപ്പോാം ഉയിർ പൊയ്പോയിരുന്നു".[12]

'ഭൂതലക്ഷണം' ഗ്രന്ഥത്തിൽ ക്രോഡീകരിക്കപ്പെട്ട വിജ്ഞാനത്തിനു പുറമേ വിഷവൈദ്യൻമാർ തലമുറകളായി ആർജ്ജിച്ചെടുത്ത ചികിത്സാപരിചയത്തിൽ നിന്നുളവാകുന്ന 'ഉാംവിളി'കളും ഇത്തരം മുന്നറിവുകളെ സഹായിച്ചിരുന്നു. വിഷമിറങ്ങാൻ സാദ്ധ്യതയുണ്ടെന്നു കണ്ടാൽ ഔഷധങ്ങാം തയ്യാറാക്കപ്പെട്ടു. ദംശനത്തിന്റെ സ്വഭാവം, ഏല്പിച്ച സർപ്പത്തിന്റെ വർഗ്ഗം, വലിപ്പം, സ്വഭാവങ്ങാം, ഏററയാളുടെ ശാരീരികനില, ഏററ സമയം മുതലായ അനേകം ഘടകങ്ങാം ഒത്തുനോക്കിയാണ് ഔഷധ കൊണ്ടുള്ള പ്രയോജനം നിശ്ചയിക്കുന്നത്. ഇതുകൂടാതെ ദിവസം, നാഴിക, ദൂതൻ വിവരമറിയിക്കുന്ന സമയത്ത് അഭിമുഖമായിനിന്ന ദിക്ക്, അയാളുടെ പ്രായം, ജാതി, വിവരമറിയിക്കാൻ ഉപയോഗിച്ച വാക്കുകാം, - ഇങ്ങനെ പലതും കണക്കിലെടുത്താണ് ചികിത്സ തീരുമാനിക്കുന്നത്. വിഷമിറക്കാൻ സാധാരണ പ്രയോഗിച്ചുവരുന്ന ചികിത്സകളിലൊന്ന് മുറിവിനു മുകളിലായി ഒരു ചെറിയ കല്ലെടുത്തുവയ്ക്കുകയാണ്. ശരീരത്തിൽ കടന്ന വിഷമത്രയും വലിച്ചെടുത്തശേഷം കല്ല് തനിയേ താഴെ വീഴും. ഔഷധം വേണ്ടത്ര ഫലംചെയ്തില്ലെങ്കിൽ മന്ത്രതന്ത്രാദികളാണ് വിഷമിറക്കാനുള്ള പിന്നീടുള്ള മാർഗ്ഗം. ഗുരുതരമായ സന്ദർഭങ്ങളിൽ മാത്രമേ ഇവയെ ആശ്രയിച്ചിരുന്നുള്ളു.

മന്ത്രശക്തിയിലൂടെ സർപ്പത്തെ മടക്കിവിളിക്കുക എന്ന അവസാനത്തെ പോംവഴി വളരെ ചുരുക്കമായിമാത്രമേ പ്രയോഗിച്ചിരുന്നുള്ളൂ. സർപ്പങ്ങളോടു പാലിക്കേണ്ട ആചാരമര്യാദകാം മുടക്കിയതുകൊണ്ടാണ് ദംശനമേററതെങ്കിൽ സർപ്പത്തിന്റെ ക്രോധം വൈദ്യനുനേരെ തിരിയുമെന്ന് ഭയപ്പെട്ടിരുന്നു. വിഷമേല്പിച്ച സർപ്പവും വിഷമേററവ്യക്തിയും കൺമുമ്പിലില്ലെങ്കിൽക്കൂടി മന്ത്രവാദംവഴി ചികിത്സിക്കാമായിരുന്നുപോലും. ദംശനമേററ വ്യക്തിയുടെപേര്, ജന്മനക്ഷത്രം, വയസ്സ്, ജന്മസ്ഥലം, ജന്മസമയം തുടങ്ങിയ വിവരങ്ങാം ഇതിനാവശ്യമായിരുന്നു. വിളക്കുവച്ച് വെററിലചവച്ച് മന്ത്രംചൊല്ലാൻ തുടങ്ങിയാൽ കുറേശ്ശെയായി വിഷമില്ലാതെയാകുമെന്ന് കരുതപ്പെട്ടു. 'കാലവഞ്ചകം', 'ഗരുഡത്രയാക്ഷരം', 'പഞ്ചാക്ഷരം' തുടങ്ങിയ ഗ്രന്ഥങ്ങളിൽ പ്രത്യേകാവസരങ്ങളിൽ നടത്തേണ്ട ചടങ്ങുകളും മററും വിശദമായി പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്.

---

12 രാജ രാജ വർമ്മ കോയിൽ തമ്പുരാൻ, ദ മലബാർ ക്വാർട്ടേർലി റിവ്യൂ, 1902, വാല്യം 1, പു. 467

വിവിധതരം സർപ്പങ്ങളുടെ വിഷമടക്കമുള്ള സ്വഭാവവിശേഷങ്ങൾ വിലയിരുത്തിയും താരതമ്യപ്പെടുത്തിയും തരംതിരിച്ചും മനുഷ്യശരീരത്തിൽ വിഷമേല്ക്കുന്നതുമൂലമുണ്ടാകുന്ന ഫലങ്ങൾ അറിഞ്ഞും ഔഷധവുമായി അത് പ്രതിപ്രവർത്തിക്കുന്ന രീതികൾ മനസ്സിലാക്കിയുമാണ് മേല്പറഞ്ഞ ചികിത്സാവിധികൾ നിർമ്മിച്ചെടുത്തത്. ഇതിനുപുറമേ ദംശനമേററയാളിന്റേയും കൂടെവന്നവരുടേയും മുഖഭാവം, ശാരീരികചലനങ്ങൾ, അയാളുടെ ഗ്രഹനില, മന്ത്രതന്ത്രാദികൾ ശരീരത്തിലുണ്ടാക്കുന്ന ചലനങ്ങളെക്കുറിച്ചുള്ള അറിവ്, ഇത്തരം ചികിത്സാവിധികൾക്കെല്ലാം പൊതുവിൽ ആധാരമായി നില്ക്കുന്ന ധാർമ്മികമൂല്യസംഹിത- ഇവയ്ക്കെല്ലാം അവയുടേതായ പ്രാധാന്യമുണ്ടായിരുന്നു. സർപ്പവിഷത്തിന് പ്രതിരോധചികിത്സ വളർത്തിയെടുക്കാനും ശ്രമങ്ങളുണ്ടായിരുന്നു. എന്നാൽ സർപ്പങ്ങളെ നിയന്ത്രണത്തിൽകൊണ്ടുവരാനോ, അടിപ്പെടുത്താനോ, നശിപ്പിക്കാനോ യാതൊരു ശ്രമവുമുണ്ടായിരുന്നില്ല. സർപ്പങ്ങൾ സ്വതന്ത്രരായിത്തന്നെ ജീവിച്ചു—ഉഗ്രവിഷമുള്ള മൂർഖൻ അപ്പോഴും 'നല്ലപാമ്പാ'യി ആരാധിക്കപ്പെട്ടു.

ജീവിതാനുഭവത്തിന്റെ വ്യത്യസ്തരംഗങ്ങളിൽ നിലനിന്നിരുന്ന ബഹുവിധ മൂല്യങ്ങളുടേയും സ്വഭാവങ്ങളുടേയും നാഗം പ്രതീകവല്ക്കരിച്ചതായി നാം കണ്ടു കഴിഞ്ഞു. തികച്ചും ബഹുവാച്യമായ ഒരു സംജ്ഞയാണത്. ഉല്പത്തികഥയിലെ (genesis) ഈശ്വരന്റെ കടകവിരുദ്ധമായ ചതിയൻസർപ്പം ഇവിടെ സൂചിപ്പിക്കപ്പെടുന്നതേയില്ല. ഏകദൈവവിശ്വാസത്തിൽനിന്നു വളരെയകന്നുനില്ക്കുന്ന മനോഭാവമാണ് ഇവിടെ തെളിയുന്നത്. ഒന്നിന്റെതന്നെ വ്യത്യസ്തരൂപങ്ങൾക്കെല്ലാം ഒരേ അർത്ഥം കല്പിക്കുന്ന (ഉദാ: സർപ്പം = തിന്മ = സാത്താൻ = പിശാച്) സംവേദനശീലമല്ല ഇവിടെ ദൃശ്യമാകുന്നത്. ചിഹ്നത്തെ ഏതെങ്കിലും മൂലആശയത്തിലേക്ക് (essential idea) ചുരുക്കിയൊതുക്കാതെ അതിനോട് ബഹുവിധ അർത്ഥകല്പനകൾ കൂട്ടിച്ചേർക്കുന്ന ഈ രീതി തികച്ചും വ്യത്യസ്തമാണ്. നാഗസംജ്ഞയിൽ അവരോധിതമായ ബഹുവിധ അർത്ഥങ്ങളും പ്രസക്തികളും ധർമ്മങ്ങളും ഒരു രാജി (spectrum) ആയി രൂപപ്പെട്ടു: അവ വ്യത്യസ്തപ്പെടുകയും പരസ്പരപൂരകങ്ങളായി വർത്തിക്കുകയും വിരുദ്ധാവസ്ഥയിൽ നിലകൊള്ളുകയും ചെയ്തു. അനവധി ദേവതകളിലൊന്നായിരിക്കെത്തന്നെ നാഗം ബഹുവാച്യസ്വഭാവമുള്ളതായിരുന്നു. എല്ലാത്തിനേയും ഒരു കേന്ദ്രആശയത്തിലേക്ക് ഏകോപിപ്പിച്ച്, വിരുദ്ധധ്രുവങ്ങളടങ്ങിയ ഒരു മണ്ഡലത്തിന്റെ ഏതെങ്കിലും ഒരു വശത്തായി അതിനെ സ്ഥാപിക്കുകയും ചെയ്യുന്ന പ്രക്രിയയുടെ അഭാവമാണ് ഇവിടെ ശ്രദ്ധേയമാകുന്നത്.

'Pantheistic Order' എന്നു വിശേഷിപ്പിക്കാവുന്ന സവിശേഷചിഹ്നവ്യവസ്ഥയിലൂടെയാണ് ഈ ബഹുത്വങ്ങൾ സാദ്ധ്യമായതെന്നു പറയാം: വ്യത്യസ്തങ്ങളായ രൂപങ്ങളും സ്വഭാവങ്ങളുമുള്ള, ബഹുവിധ പെരുമാററരീതികളും നിലകളും ധർമ്മങ്ങളും വഹിക്കുന്നവരായ ഈശ്വരന്മാരുടെ വലിയൊരു വൃന്ദം നിലനില്ക്കുകയും മറയുകയും പുനരവതരിക്കുകയും ചെയ്യുന്ന വ്യവസ്ഥ. ഈ ക്രമീകരണസമ്പ്രദായത്തിനുള്ളിൽ സാമൂഹ്യവ്യവസ്ഥ അതിന്റെ സവിശേഷമാർഗ്ഗം പിൻതുടർന്നു. സ്ഥലം, കാലം, അധികാരം ഇവയുടെ ക്രമീകരണത്തിൽ ദൃശ്യമാകുന്ന ബഹുത്വങ്ങളും മുകളിൽവിവരിച്ച സവിശേഷചിഹ്നവ്യവസ്ഥയും തമ്മിലുള്ള പരസ്പരപൂരകത്വത്തെ അംഗീകരിക്കുന്നത്, ജനങ്ങൾ ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന സവിശേഷരീതികളെ മനസ്സിലാക്കുന്നതിന് ഒഴിച്ചുകൂടാനാവാത്ത മുന്നുപാധിയാണ്. ഇതേക്കുറിച്ച് കൂടുതൽ വിശദീകരിക്കുമ്പോൾ നമ്മൾ അഭിമുഖീകരിക്കുന്നത് (ഈ ദിശയിലെ ഗവേഷണങ്ങളുടെ ഇന്നത്തെയവസ്ഥ പരിഗണിക്കുമ്പോൾ) പരസ്പരവൈരുദ്ധ്യങ്ങൾനിറഞ്ഞ അനിശ്ചിതാവസ്ഥയാണ്.

## 'പന്തികൾതമ്മിൽ പക്ഷഭേദം'

സംജ്ഞയുടെ വിന്യാസപ്രക്രിയയുടെ ഭാഗമായി, നാനാവിധ - വ്യതിരിക്ത— വിപരീത രീതികളിലൂടെ 'നാഗം' വിവിധ താല്പര്യങ്ങളുമായി കൂടിക്കുഴയുന്നത് പരിശോധിക്കാം. ഉപജീവനം കണ്ടെത്താനും സാമൂഹ്യപദവികളിലെ ഉച്ചനീചത്വ ശ്രേണി കെട്ടിപ്പടുക്കാനും ചില വിശേഷാധികാരബന്ധങ്ങളെ പുനർനിർമ്മിക്കാനും മററുമായി, എല്ലാവരും പൊതുവിൽ പങ്കുകൊണ്ടിരുന്ന പ്രമേയങ്ങളേയും അർത്ഥ സൂചനകളേയും പ്രത്യേകവ്യക്തികളും സംഘങ്ങളും സ്വാംശീകരിച്ചുപോന്ന വ്യത്യസ്തരീതികൾ കാണാൻ ഇത് സഹായകമാകും. ബഹുഭൂരിപക്ഷം ജനങ്ങളും 'നാഗ'വുമായുള്ളബന്ധത്തിനു വിധേയരായിരുന്നു. എന്നാൽ, 'നാഗ'മെന്ന സാമൂഹ്യനിർമ്മിതിയെ സ്വായത്തമാക്കി വിനിയോഗിക്കുന്നതിനായി പ്രത്യേക വ്യക്തികളും ജനവിഭാഗങ്ങളും സ്വീകരിച്ച പ്രത്യേക വഴികളിൽ കാര്യമായ വൈജാത്യം കാണാനുണ്ടായിരുന്നു. നാഗസംജ്ഞയുടെ നിർമ്മാണ - പുനർ നിർമ്മാണത്തിൽ സ്വാംശീകരണപ്രക്രിയകളും (appropriation processes) ആഖ്യായികകളും പരസ്പര പൂരകങ്ങളാകുന്നു. വിവിധ താല്പര്യങ്ങളോടു ചേരുന്നതോടെ സമാനങ്ങളായ ആശയങ്ങളും അർത്ഥകല്പനകളും സംജ്ഞകളും വ്യതിരിക്തവും വിപരീതവുമായ വഴികളിലൂടെ പ്രയോഗത്തിൽ വരുന്നു. ഈ 'സ്വാംശീകരണ സങ്കല്പന'ത്തിലൂടെ ഇതിന്റെ രൂപരേഖ വരച്ചെടുക്കാൻ സാധിക്കും.

മേൽപറഞ്ഞ പരസ്പരപൂരകത്വം നിലനിന്ന ഒരു കേന്ദ്രബിന്ദു മണ്ണാർശാലയാണ്. ഇവിടുത്തെ കാവിൽ നാഗരാജനും രാജ്ഞിയും അസംഖ്യം സന്തതികളോടൊത്തു വാഴുന്നുവെന്നാണ് വിശ്വാസം. ദീർഘചതുരാകൃതിയിൽ പതിനാറേക്കർ വിസ്താരത്തിൽ നീണ്ടുപരന്ന കാവും പരിസരവും തലമുറകളായി മണ്ണാർശാല നമ്പ്യാതിയില്ലക്കാരാണ് പരിരക്ഷിച്ചുപോരുന്നത്. ക്ഷേത്രത്തിലേയും കാവി ലേയും നിത്യപൂജകൾ, സർപ്പപ്രീതിക്കായുള്ള വിവിധ ചടങ്ങുകൾ, ഉത്സവങ്ങൾ ഇവയെല്ലാം നടത്താനുള്ള അവകാശം അവർക്കാണ്. നാഗപ്രീതിക്കായി കേരളത്തിന്റെ എല്ലാഭാഗങ്ങളിൽനിന്നും ഭക്തർ ഇവിടെയെത്താറുണ്ട്. വിശേഷ ദിവസങ്ങളിൽ നടവരവ് ധാരാളമാണ്. ആയില്യംനാളിൽ നിത്യപൂജകൾക്കു പുറമേ നൂറുംപാലും കഴിക്കലും സർപ്പംതുള്ളലും നടത്താറുണ്ട്. അന്ന് വിവിധ ജാതികളിൽപെട്ടവർ സ്വർണ്ണം, വെള്ളി, കൃഷിവിഭവങ്ങൾ എന്നിവ കാഴ്ചവച്ച് തൊഴാനെത്തും. ഇതിനുപുറമേ കാണിക്കയിടലും മുറയ്ക്കുനടക്കും. പണ്ട് ഈ ദിവസങ്ങളിൽ പുലയജാതിക്കാരെയും ആരാധന നടത്താൻ അനുവദിച്ചിരുന്നു— ബ്രാഹ്മണപൂജാരികളുള്ള ക്ഷേത്രങ്ങളിൽ അവർക്ക് പൊതുവേ പ്രവേശനമില്ലായി രുന്നെങ്കിലും പ്രത്യേകാവസരങ്ങളിൽ ജാതിവ്യവസ്ഥയുടെ കാർക്കശ്യങ്ങളെ ഇല്ലാതാക്കാൻ നാഗസംജ്ഞയ്ക്കു കഴിഞ്ഞിരുന്നു.

അഭീഷ്ടസിദ്ധി വരുത്താനും രോഗശമനമുണ്ടാക്കാനും നാഗരാജാവിനുള്ള അസാമാന്യശേഷിയെപ്പററിയുള്ള കഥകൾ ഇവിടുത്തെ 'ദിവ്യത്വ'ത്തിനു മാററുകൂട്ടി. ഭക്തജനങ്ങൾക്കിടയിൽ ഇവയ്ക്കുസിദ്ധിച്ച പ്രചാരം ഇല്ലത്തിന്റെ ആധികാരിക സ്ഥാനത്തിനു താങ്ങായി. അസമയത്തും അസ്ഥാനത്തും പാമ്പുകളെ കാണാനിട യായാൽ മണ്ണാർശാലയിലേക്ക് കാഴ്ചയോ കാണിക്കയോ നേരുന്ന പതിവ് ഇന്നുമുണ്ട്. നമ്പ്യാതിയുടെ വരുമാനം വർദ്ധിപ്പിച്ചത് ഇത്തരം സംഭവങ്ങളാണ്. വന്ധ്യതയകററാനും ചില കുടുംബങ്ങൾക്ക് ഐശ്വര്യം വരുത്താനും രോഗശാന്തി വരുത്താനും മററും സർപ്പങ്ങൾക്കുകഴിയുമെന്ന വിശ്വാസം മണ്ണാർശാലയിലെ ആരാധനാസമ്പ്രദായങ്ങളുടെ പവിത്രതയെ അരക്കിട്ടുറപ്പിച്ചു.

മണ്ണാർശാലയ്ക്ക് പവിത്രതകല്പിച്ചുകൊടുത്ത ഉത്ഭവകഥയ്ക്ക് പല പാഠഭേദങ്ങളുണ്ട്. നാഗഭക്തയായ ഒരന്തർജ്ജനത്തിന്റെ നിരന്തരമായ ഉപാസനയുടെ പ്രതിഫലമായി അവർക്കുപിറന്ന ഒരു സർഷമാണ് ഇല്ലത്തിന്റെ അഭിവൃദ്ധിക്ക് ആധാരമായി കരുതപ്പെടുന്നത്. 'മണ്ണാർശാല'യുടെ പദവ്യുല്പത്തിയെക്കുറിച്ചും കഥ തുടരുന്നുണ്ട്. ഖാണ്ഡവവനം അഗ്നിക്കിരയായ കാലത്ത് ഒരു തുരുത്തുമാത്രം കത്തിനശിക്കാതെ രക്ഷപ്പെട്ടു. മണ്ണാർശാലയില്ലത്തമ്മയുടെ സന്തതിപരമ്പരയുടെ പ്രാർത്ഥനമൂലമാണ് അത്രയുംസ്ഥലം വനമായിത്തന്നെ നിർത്തപ്പെട്ടത്. അവ പെരുകിയപ്പോഠം ഇല്ലത്ത് താമസസ്ഥലം പോരാതെ വന്നു. അങ്ങനെ ഇല്ലത്തിന്റെ തെക്കേപ്പുറത്തായി അവ മാറിത്താമസംതുടങ്ങി. അവിടെ വലിയൊരു കാവ് പടർന്നുപന്തലിക്കുകയും ചെയ്തു.

നാഗവിഗ്രഹപൂജ നടക്കുകയും നാഗശിശു സംരക്ഷിക്കപ്പെടുകയും ചെയ്തതോടെ ഇല്ലത്തിന് പ്രശസ്തിയും സമ്പത്സമൃദ്ധിയും കൈവന്നു. നാഗലോകത്തോടുകാട്ടിയ സ്നേഹവും ഔദാര്യവും നാഗരാജാവിന്റെ പ്രീതിക്കും അനുഗ്രഹത്തിനും കാരണമായി. മനുഷ്യരും സർഷങ്ങളും പരസ്പരം ചെയ്ത ഉപകാരങ്ങളെ പ്രതിപാദിക്കുന്ന ഈ കഥ, ഇല്ലത്തിന്റെ 'ഉല്പത്തി'യെ വിശദീകരിക്കുന്നതിൽ സുപ്രധാനപങ്കുവഹിക്കുന്നു. മനുഷ്യരും സർഷങ്ങളും തമ്മിലുള്ള ഉത്തമബന്ധത്തിന്റെ സ്വഭാവത്തെ ദൃഢീകരിക്കുന്ന ഈ ഉല്പത്തിപുരാണത്തെ സത്യമായിത്തന്നെ അംഗീകരിച്ചുപോന്നു. എന്നാൽ, ഈ ബന്ധത്തെ ഉലച്ചിൽ കൂടാതെ നിലനിർത്താൻ ചില പെരുമാററച്ചട്ടങ്ങഠം അനുസരിച്ചേ മതിയാവൂ. ഇതുപ്രകാരം ഇല്ലത്തിന്റെ നിലവറയിലാണ് സർഷശിശുവിനെ വളർത്തുന്നത്. സർഷശിശുവിന്റെ നിർദ്ദേശപ്രകാരം ഇല്ലത്തെ മൂത്തമ്മയ്ക്കു മാത്രമേ അവിടേക്ക് പ്രവേശനമുള്ളു. മൂഷുസിദ്ധിക്കുന്നതോടെ ഈ അന്തർജ്ജനം നാഗരാജാവിന്റെ പരിചരണത്തിന് ആവശ്യമെന്നു കരുതപ്പെടുന്ന സന്യാസജീവിതത്തിലേക്കു പ്രവേശിക്കുന്നു. ഇല്ലത്തെ അളവററ സ്വത്തുക്കഠം സൂക്ഷിക്കുന്നതും ഈ നിലവറയിൽത്തന്നെ. പക്ഷേ മൂത്തമ്മയ്ക്കു സ്വപ്നദൃഷ്ടിയിലൂടെ നാഗരാജാവിന്റെ സമ്മതംലഭിക്കുന്ന അവസരങ്ങളിൽമാത്രമേ ആ സ്വത്ത് ഇല്ലത്തുള്ളവർക്ക് അനുഭവിക്കാനാവൂ. അമ്പലത്തിലേയും കാവിലേയും പൂജകഠം നടത്താനുള്ള അവകാശം ഇല്ലക്കാർക്ക് മാത്രമായിരുന്നു. വ്യവസ്ഥ ചെയ്യപ്പെട്ട ദിവസങ്ങളിൽ പൂജകളും കാഴ്ചവയ്ക്കലുകളും മററുചടങ്ങുകളും നിർബന്ധമായും നടത്തേണ്ടിയിരുന്നു. മുറപ്രകാരം ശുദ്ധിയും വൃത്തിയും കടുകിട തെററാതെവേണം ഇവ അനുഷ്ഠിക്കാൻ. അല്ലാത്തപക്ഷം നാഗലോകം രോഷംപൂണ്ട് കാവിനുപുറത്തു പ്രത്യക്ഷപ്പെട്ട് പ്രതിഷേധം വ്യക്തമാക്കുമത്രെ. ഉത്തരവാദിത്വംനിറവേററുന്നതിലും കടപ്പാടുകഠംതീർക്കുന്നതിലും വരുത്തിയ വീഴ്ചകളെക്കുറിച്ച് ഇല്ലക്കാരെ ഇതോർമ്മപ്പെടുത്തും. സർഷങ്ങഠം പ്രകടിപ്പിക്കുന്ന ഭാവങ്ങളിൽനിന്നും ചലനങ്ങളിൽനിന്നും ജനങ്ങഠംക്ക് അവയുടെ കോപവും പ്രസാദവും തിരിച്ചറിയാൻപോലും കഴിയുമായിരുന്നു. സർഷങ്ങളോടിടപഴകുമ്പോഠം സാമാന്യജനങ്ങഠംക്കുബാധകമായ നിയമങ്ങഠംക്കുപുറമേ 'ഇടനിലക്കാരെ'ന്നനിലയ്ക്ക് ഒരു വ്യത്യസ്തജീവിതശൈലിതന്നെ ഇല്ലത്തുള്ളവർക്ക് പാലിക്കേണ്ടിവന്നു. നാഗത്തിന്റെ ബദ്ധദൃഷ്ടിയിൽനിന്നും അവർക്കൊരിക്കലും ഒഴിഞ്ഞുമാറാൻ കഴിയുമായിരുന്നില്ല.

സർഷങ്ങളും ഇല്ലക്കാരും തമ്മിൽ നിലവിലുള്ള ബന്ധത്തിന്റെ ചിഹ്നമെന്നോണം അവിടുത്തെ പുരുഷന്മാരുടെ നാമങ്ങഠംക്കുമുമ്പായി സർഷദേവതയുടെ പേരും ('വാസുകി') സർഷശിശുവിനു ജൻമം നൽകിയ സ്ത്രീയുടെപേരും

('ശ്രീദേവി') കൂട്ടിച്ചേർത്തിരുന്നു. ഉദാഹരണത്തിന്, ഒരുണ്ണിക്ക് 'കൃഷ്ണൻ' എന്നാണു പേരെങ്കിൽ 'വാസുകിശ്രീദേവികൃഷ്ണൻ' എന്നായിരിക്കും അവൻ അറിയപ്പെടുക. ഇല്ലത്തുള്ളവർക്ക് സർപ്പങ്ങൾ നിത്യജീവിതത്തിന്റെ ഭാഗമായിരുന്നു.

സർപ്പവും മനുഷ്യരും തമ്മിലുള്ള ബന്ധത്തെ ക്രമീകരിക്കുന്ന നിയമങ്ങളുടെ ആദർശവല്ക്കരണത്തിൽ കേന്ദ്രസ്ഥാനംവഹിക്കാൻ മണ്ണാർശാലയ്ക്കുലഭിച്ച സവിശേഷാവകാശത്തെ ന്യായീകരിക്കാൻ ഈ ആഖ്യായികകളും ബന്ധപ്പെട്ട സമ്പ്രദായങ്ങളും ഉപകരിച്ചു.

'ഇടനിലസ്ഥാനം' വഹിച്ചുപോന്ന മറ്റൊരുജനവിഭാഗമാണു പുള്ളുവർ. വർഷംതോറും ചില നാളുകളിൽ വീടുകൾതോറും നടത്തപ്പെട്ട പുള്ളവൻപാട്ട് നാഗപ്രീതിക്കായി നടത്തപ്പെടുന്ന മുഖ്യാചാരങ്ങളിലൊന്നായിരുന്നു. പുള്ളുവസ്ത്രീയുടെ പാട്ടുകേട്ട് നാഗം തൃപ്തിയടഞ്ഞ്, രോഷംശമിച്ചുമയങ്ങുമെന്നായിരുന്നു വിശ്വാസം. ഇതിനായി ഓരോവീട്ടിൽനിന്നും പുള്ളുവന് മുറപ്രകാരമുള്ള പ്രതിഫലം ലഭിച്ചിരുന്നു.

ഈ 'ഇടനില' നീതീകരിക്കുന്ന പല കഥകളുമുണ്ട്. അതിലൊന്ന് :

ഖാണ്ഡവദഹനത്തോടെ അവിടെ നിവസിച്ചിരുന്ന സർപ്പങ്ങളിലധികവും ചത്തൊടുങ്ങി. എന്നാൽ അഞ്ചുതലകളുള്ള ഒരു കൂറ്റൻസർപ്പം വല്ലാതെ പൊള്ളലേറ്റു വ്രണപ്പെട്ടെങ്കിലും, ജീവനുംകൊണ്ടുപറന്നുകളഞ്ഞു. കുട്ടനാട്ടിലാണ് ഒടുവിൽ അതെത്തിപ്പെറ്റിയത്. ആ സമയത്ത് രണ്ടു സ്ത്രീകൾ വെള്ളംകോരാനായി കിണററിനടുത്തേക്കുപോവുകയായിരുന്നു. തന്റെ പ്രാണവേദന ഒട്ടൊന്നു ശമിപ്പിക്കാനായി ഏഴുകുടംവെള്ളം ദേഹത്തൊഴിച്ചുകൊടുക്കാൻ സർപ്പം അവരോടഭ്യർത്ഥിച്ചു. സ്ത്രീകൾ അപ്രകാരം ചെയ്തു. ചരിച്ച ഒരു കുടത്തിനുള്ളിൽ അത് കടന്നുകൂടുകയും ചെയ്തു. കുടത്തിന്റെ ഉടമസ്ഥയോട് തന്നെ വീട്ടിൽകൊണ്ടുപോയി പടിഞ്ഞാറേ മുറിയിൽ വയ്ക്കാൻ നിർദ്ദേശിക്കുകയും ചെയ്തു. പക്ഷേ സ്ത്രീക്ക് ഭയമായിരുന്നു. കുടത്തിന്റെ വായ തുണികൊണ്ടു മൂടാനും, തന്നെ ഇരുത്തിയ മുറി ഒരാഴ്ചക്കാലത്തേക്ക് അടച്ചിടാനും സർപ്പം അവരെ ഉപദേശിച്ചു. ഈ നടന്നതൊന്നും സ്ത്രീയുടെ ഭർത്താവ് അറിഞ്ഞിരുന്നില്ല. അയാൾ മുറിയുടെ വാതിൽ തുറക്കാൻ ആഞ്ഞുശ്രമിച്ചു. ഒടുവിൽ സർവ്വശക്തിയുമെടുത്ത് ചവിട്ടിപ്പൊളിച്ചപ്പോൾ അവിടെ ഒരു പുററ് വളർന്നുനിൽക്കുന്നതുകണ്ടു. സർപ്പത്തിന്റെ സാന്നിദ്ധ്യം അറിയാതെ അയാൾ തട്ടിനിരത്തി; അയാളെ സർപ്പം വകവരുത്തുകയും ചെയ്തു. പക്ഷേ വിധവയും അശരണയുമായിത്തീർന്ന തന്റെ സംരക്ഷകയെ ആശ്വസിപ്പിക്കാനായി അത് ഒരു വഴികണ്ടെത്തി; അതാണ് മുകളിൽ സൂചിപ്പിച്ച 'ഇടനില'സ്ഥാനം. ഈ സ്ത്രീക്ക് ഭിക്ഷകൊടുക്കുന്നവർ സർപ്പദംശനത്തിൽനിന്നും ഒഴിവാക്കപ്പെട്ടിരുന്നത്രെ. അങ്ങനെയാണ് പുള്ളുവനും പുള്ളുവത്തിയും വീടുതോറും കയറിയിറങ്ങി പാട്ടുപാടി പ്രതിഫലംപററുന്ന സമ്പ്രദായമുണ്ടായത്.

അപകടത്തിൽപ്പെട്ട ഒരു സർപ്പത്തോട് കാട്ടിയ സ്നേഹത്തോടും ദയയോടുമാണ് പുള്ളുവജാതിയുടെ ഉത്ഭവം ബന്ധിപ്പിക്കപ്പെട്ടിരിക്കുന്നത്. നാഗത്തിന്റെ വരപ്രസാദം നേടിയതിലൂടെ കൈവരിച്ച മദ്ധ്യസ്ഥസ്ഥാനം അനേകരൂപങ്ങൾ പൂണ്ടു. സർപ്പംതുള്ളലിൽ, കാവുകളിലെ ചിത്രകൂടപ്രതിഷ്ഠയിൽ, ഗർഭിണികളുടെ മരണം, ദുർമരണം, അകാലമൃത്യു, ചർമ്മരോഗങ്ങൾ, പലതരം ബാലാരിഷ്ടതകൾ

ഇവയൊക്കെ തടയാനുള്ളപൂജകളിൽ അവരുടെ സാന്നിദ്ധ്യം നിർണ്ണായകമായിരുന്നു. ജനങ്ങൾക്ക് പൊതുവിലുള്ള ചില കടപ്പാടുകളും ബാദ്ധ്യതകളും തീർക്കുന്നവർ എന്ന നിലയിൽ അനുവദിച്ചുകിട്ടിയ പ്രത്യേകാവകാശങ്ങൾ അനുഭവിച്ച് സമൂഹത്തിൻെറ ഭാഗമായി നിലനിന്നു.

ചാലക്കുടിക്കടുത്തുള്ള പാമ്പുംമേക്കാട്ട്നമ്പൂതിരിയില്ലമാണ് സർപ്പസംജ്ഞയുടെ പ്രയോഗത്തിൻെറ മറെറാരു കേന്ദ്രബിന്ദു. നാഗലോകവുമായുള്ള ദിവ്യബന്ധുത്വത്തിന് പുകഴ്പെററ തറവാടാണിത്. ഈ ഇല്ലക്കാരുടേയും നിത്യജീവിതത്തിൻെറ ഭാഗമായിരുന്നു സർപ്പങ്ങൾ. ഇല്ലത്തിനുള്ളിൽ മനുഷ്യരോടൊപ്പം സർപ്പങ്ങൾ ഇണങ്ങിക്കഴിയുമായിരുന്നത്രെ. ഇവിടുത്തെ അമൂല്യസ്വത്തുവകകളുടെ രക്ഷകർ അവരായിരുന്നു. ദുഷ്ടലാക്കോടെ ഇല്ലത്തിനുള്ളിൽകടക്കുന്നവർക്ക് ഇവരിൽനിന്നും രക്ഷയില്ലെന്ന് പറയപ്പെട്ടിരുന്നു.

നാഗലോകവുമായുള്ള അടുത്തസമ്പർക്കത്തിൽനിന്നുണ്ടായ അനുഭവജ്ഞാനത്തിൽനിന്ന് സർപ്പവിഷത്തിനെതിരെ പ്രയോഗിക്കാവുന്ന മറുമരുന്നിൻെറ വലിയൊരുനിരതന്നെ ഈ കുടുംബക്കാർ സൃഷ്ടിച്ചെടുത്തു. കുടുംബത്തിൻെറ ആത്മീയ-ലൗകിക അഭിവൃദ്ധിയെ കാത്തുസൂക്ഷിച്ചിരുന്നതായി കരുതപ്പെട്ടു. ഇരുപതാംനൂററാണ്ടിൻെറ അത്ഭുതകാലത്ത് തേഴ്സ്ററൺ രേഖപ്പെടുത്തിയ ഒരു കഥയുണ്ട്. നാഗപ്രീതിക്കായി ഭക്തജനങ്ങളിൽനിന്നും എല്ലാവർഷവും അനേകം അമൂല്യവസ്തുക്കൾ ഇല്ലത്തേക്കു നേർച്ചയായി എത്തിയിരുന്നത്രെ.

"......ഇതുകേട്ട് ആർത്തിപൂണ്ട ഒരു തസ്കരസംഘം ഇല്ലത്തുകടന്ന് നിധി മോഷ്ടിക്കാൻ തീരുമാനിച്ചു. നമ്പൂതിരിയെ പിടിച്ചുകെട്ടിയിട്ടശേഷം വെള്ളിയിലുള്ള നാഗരൂപങ്ങളെ ഒഴിവാക്കി സ്വർണ്ണത്തിലുള്ളവയത്രയും കൈവശപ്പെടുത്തി അവർ കടക്കാൻ തുടങ്ങി. എന്നാൽ പടികടക്കുന്നതിനുമുമ്പുതന്നെ അനേകം സർപ്പങ്ങൾ അവരുടെ പിന്നാലെ പാഞ്ഞുചെന്നു. കണ്ണടച്ചുതുറക്കുംമുമ്പേ കള്ളന്മാരിൽ ഓരോരുത്തരേയും ഈരണ്ടു ക്രൂദ്ധസർപ്പങ്ങൾ ചുററിവരിഞ്ഞു കഴിഞ്ഞിരുന്നു. മററുള്ളവ ആക്രമിക്കാനെന്നോണം ഫണമുയർത്തിക്കൊണ്ട് സംഘത്തെയാകെവളഞ്ഞു. തസ്കരസംഘം ഒന്നടങ്കം ഭയപ്പെട്ട് നിശ്ചലരായി നിന്നുപോയി. ഇതിനിടെ അധികാരികളെ വിവരമറിയിച്ചതുമൂലം എല്ലാവരും പിടിയിലായി. ഉദ്യോഗസ്ഥർ സ്ഥലത്തെത്തുന്നതിനുമുമ്പായി ഒരിഞ്ചുമാറാൻ സർപ്പങ്ങൾ കൂട്ടാക്കിയില്ലത്രെ ....."[13]

ഭയത്തേക്കാൾ ഇരുകൂട്ടരുടേയും പ്രത്യേകസ്വഭാവങ്ങളെക്കുറിച്ചുള്ള പരസ്പരധാരണയാണ് സർപ്പങ്ങളും മനുഷ്യരും തമ്മിലുള്ള ഈ ബന്ധത്തിനുപിന്നിൽ പ്രവർത്തിക്കുന്നത്. ഈ പ്രദേശത്തു താമസിക്കുന്നവർക്ക് പാമ്പിനെ ഭയമില്ലായിരുന്നു. ഒരു വിദേശി പറയുന്നതു കേൾക്കാം:

"ശീലംകൊണ്ട് നമുക്ക് അവയെക്കുറിച്ചുള്ള ഭയം വലിയൊരളവുവരെ ഇല്ലാതാകുന്നു; പക്ഷേ അവ ഉഗ്രവിഷമുള്ളവയാണെന്നതിൽ സംശയമില്ല; അറിയാതെ ചവിട്ടുന്നവരെ അവർ കൊല്ലുകതന്നെ ചെയ്യും. അല്ലാത്തയവസരങ്ങളിൽ നമ്മിൽനിന്നും ഒഴിഞ്ഞുനില്ക്കാൻ അവ ശ്രമിക്കും."[14]

---

13 തേഴ്സ്ററൺ, <u>ഒമെൻസ് ആൻറ് സൂപ്പർസ്ററിഷൻസ്</u>, പു. 127-28

14 ജെ. സി. വീഷർ, ലെറേറഴ്സ് ഫ്രം മലബാർ, പു. 162

സമൂഹത്തിന്റെ ഉച്ചനീചത്വവ്യവസ്ഥയിൽ പാമ്പുംമേക്കാട്ടില്ലത്തെ പ്രതിഷ്ഠി ക്കുന്നതിൽ സർപ്പസംജ്ഞ വഹിച്ചപങ്ക് ഇവിടെ പ്രത്യേകം ദൃശ്യമാണ്. പാമ്പുംമേക്കാടും മണ്ണാർശാലയും താരതമ്യേന ഉന്നതസ്ഥാനങ്ങൾ നേടിയെങ്കിലും സർപ്പങ്ങളുമായി ഇമ്മാതിരിബന്ധമുള്ള എല്ലാ വിഭാഗക്കാർക്കും അതു തരപ്പെട്ടി രുന്നില്ല. ഉദാഹരണത്തിന് മലബാറിലെ കുറവൻമാർക്ക് സർപ്പബന്ധം നിത്യവൃത്തി കണ്ടെത്താനുള്ള ഒരു മാർഗ്ഗമെന്നതിൽക്കവിഞ്ഞ് ഒന്നുമായിരുന്നില്ല. പാമ്പുകളു മായി ഇവർ ഊരുചുററും. അവയെ വിലയ്ക്കുവാങ്ങി മോചിപ്പിച്ചുവിടുന്നത് പുണ്യപ്രവൃത്തിയായി കണക്കാക്കപ്പെട്ടിരുന്നു. അതുപോലെ തിരുവിതാംകൂറിലെ കാക്കാലൻമാർക്കും മലബാറിലെ തെയ്യംപാട്ടികൾക്കും സർപ്പങ്ങളുമായുള്ള അടുപ്പ ത്തിൽനിന്ന് ഉന്നതസാമൂഹ്യപദവിയൊന്നും കൈവന്നിരുന്നില്ല. ചില ജനവിഭാഗങ്ങൾ മററുള്ളവയെക്കാൾ ഫലപ്രദമായരീതിയിൽ സർപ്പസംജ്ഞയെ സ്വായത്തമാക്കിയതെ ങ്ങനെയെന്ന ചോദ്യം ഇവിടെ പ്രസക്തമാണ്.

ജനങ്ങളും നാഗങ്ങളും തമ്മിൽ കെട്ടിപ്പടുക്കപ്പെട്ട ബന്ധങ്ങളിൽ ഒരിടത്തല്ലെങ്കിൽ മറെറാരിടത്തായി ഒട്ടുമിക്ക ജനവിഭാഗങ്ങളും ജാതികളും സ്ഥാപിക്കപ്പെട്ടിരുന്നു. പുലയൻ മുതൽ നമ്പൂതിരി വരെ എല്ലാവരും ഇതിലുൾപ്പെട്ടിരുന്നു. അതിനാൽ വ്യക്തികളും ജനവിഭാഗങ്ങളും ഉച്ചനീചത്വശ്രേണിയിൽ ക്രമീകരിക്കപ്പെട്ടതിൽ നാഗസംജ്ഞ വഹിച്ച പങ്കും അതിന്റെ സ്വാംശീകരണത്തിലെ വ്യത്യസ്തതയുമാണ് ഇവിടെ സംഗതമായ ചോദ്യം. സമൂഹത്തിന്റെ പൊതുവിലുള്ള ഉച്ചനീചത്വശ്രേണീ വല്ക്കരണത്തിൽ കേവലം സൂക്ഷ്മഘടകമോ സമ്പ്രദായമോ മാത്രമായിരുന്നു സർപ്പസംജ്ഞയുടെ ഈ സവിശേഷ മണ്ഡലമെന്ന് ഓർക്കേണ്ടതുണ്ട്. ആരാധനാ മൂർത്തിയിൽനിന്ന് ഓരോരുത്തർക്കുമുള്ള സാമീപ്യ - വിദൂരതകൾ ചില പ്രത്യേക മനോഭാവങ്ങളുടേയും സാമൂഹ്യപദവികളുടേയും രൂപപ്പെടലിനുള്ള പല വഴികളിൽ ഒന്നായേക്കാം. നാം മുകളിൽകണ്ടതുപോലെ, ചില വ്യക്തികളും കുടുംബങ്ങളും (ഉദാ : പാമ്പുംമേക്കാട്, മണ്ണാർശാല) മററു ചിലരെക്കാൾ (പുള്ളുവർ, തെയ്യംപാട്ടികൾ തുടങ്ങിയവർ) ഉയർന്ന സാമൂഹ്യപദവിയും സാമ്പത്തിക ഔന്നത്യവും നേടിയിരുന്നു. നാഗങ്ങളും ജനങ്ങളും തമ്മിലുള്ള ബന്ധത്തിലെ ഇടനിലക്കാരായിരുന്നവർക്ക് ഉയർന്ന സാമൂഹ്യപദവി കല്പിക്കപ്പെട്ടിരുന്നു. ഈ മദ്ധ്യസ്ഥതയുടെ നടപടി ക്രമങ്ങളും തന്ത്രങ്ങളും സമൂഹഘടനയിൽ അങ്ങോളമിങ്ങോളം പ്രചരിച്ചുകൊണ്ടിരുന്ന തിനാൽ, നാഗസംജ്ഞയുടെ സ്വാംശീകരണരീതിയിൽ ഭിന്നതയും, അതുമൂലം ഉച്ചനീചത്വശ്രേണീവൽക്കരണവും സാദ്ധ്യമായി. ഈ തന്ത്രങ്ങളുടേയും നടപടി ക്രമങ്ങളുടേയും ആലേഖനം ഇനിയും ചെയ്തുതീർന്നിട്ടില്ലാത്ത കർത്തവ്യമാണ്. ●

(പരിഭാഷ — ദേവിക ജെ., പി. കെ. ശശിധരൻ)

## 'കൊളോണിയലിസ'വും 'ദേശീയത'യും: തെക്കൻ തിരുവിതാംകൂറിലെ 'വൈകുണ്ഠസ്വാമി പ്രസ്ഥാന'ത്തെക്കുറിച്ച്

എം. എസ്. എസ്. പാണ്ഡ്യൻ

ദേശീയവാദപരമായ ചരിത്രരചനാരീതി (nationalist historiography) യുടെ പരിത്രവ്യവഹാരങ്ങളിൽ 'ദേശീയത', 'ദേശീയതാവാദം' എന്നീ പരികല്പനകാംക്ക് പവിത്രതയുടെ പരിവേഷമുള്ള ഒരുതരം വിശിഷ്ടപദവിയാണ് കല്പിക്കപ്പെടാറുള്ളത്. ഈ രീതി പിന്തുടരുന്ന ചരിത്രകാരൻമാർ, കൊളോണിയൽ കാലഘട്ടത്തിലെ അധികാരബന്ധങ്ങളെ, കീഴടക്കപ്പെട്ട രാഷ്ട്രവും അധിനിവേശശക്തിയും തമ്മിലുള്ള ഏകതാനമായ ഒരു ബന്ധം മാത്രമായാണ് ചിത്രീകരിക്കുന്നത്. ദേശീയ വാദത്തിന് ഏകശിലാരൂപത്തിലുള്ള ഒരു കൊളോണിയൽ വിരുദ്ധ ഉള്ളടക്കം അവർ കല്പിക്കുന്നു. അധികാരബന്ധങ്ങളെ ഏതെങ്കിലുമൊരു സവിശേഷതയിലേക്കുമാത്രമായി ചുരുക്കുന്ന ഏതു നിലപാടും പോലെ ഈ വീക്ഷണവും വികലമാണെന്നു പറയാതെ വയ്യ. അധിനിവേശശക്തികളുടെ ആധിപത്യമോ, 'രാഷ്ട്ര'ത്തിന്റെ രാഷ്ട്രീയജീവിതത്തിൽ ദേശീയ പ്രസ്ഥാനത്തിനുണ്ടായിരുന്ന മേൽക്കോയ്മയോ അടിസ്ഥാനപരമായി പൂർണ്ണമായിരുന്നില്ല എന്നതാണ് യാഥാർത്ഥ്യം. മറെറാരുവിധത്തിൽ പറഞ്ഞാൽ കൊളോണിയൽ സാഹചര്യങ്ങളിലെ അധികാരബന്ധങ്ങാം നിരവധി തലങ്ങളുള്ള ഒന്നായാണ് നിലനിന്നിരുന്നത്. അവയ്ക്ക് എപ്പോഴും കൊളോണിയലിസത്തിന്റേയും ദേശീയതാവാദത്തിന്റേയും മാദ്ധ്യസ്ഥം ഉണ്ടായിരുന്നുമില്ല. ഈ അധികാരബന്ധങ്ങാംക്ക് കൊളോണിയലിസത്തിന്റേയും ദേശീയവാദത്തിന്റേയും മാദ്ധ്യസ്ഥം ഉണ്ടായിരുന്ന സന്ദർഭങ്ങളിൽപോലും ആ സന്ദർഭങ്ങളുടെ പ്രത്യേകതകാംക്കനുസരിച്ച് അതിന്റെ അളവും തോതുമെല്ലാം വ്യത്യസ്തമായിരുന്നുതാനും. അതിനാൽ ദേശീയവാദത്തിനോ കൊളോണിയലിസത്തിനോ ഒരേയൊരു ചരിത്രം ഉണ്ടാവുക സാദ്ധ്യമല്ല. മറിച്ച് നിരവധി ചരിത്രങ്ങാം ഉണ്ടാവും.

ഇങ്ങനെ ദേശീയവാദം, കൊളോണിയലിസം എന്നിവയെക്കുറിച്ച് ബഹുമുഖങ്ങളായ ചരിത്രങ്ങാം രചിക്കപ്പെടേണ്ടതിന്റെ ആവശ്യകത വിശദമാക്കുകയാണ് ഈ പഠനത്തിന്റെ ഉദ്ദേശ്യം. പത്തൊമ്പതാംനൂററാണ്ടിൽ തെക്കൻതിരുവിതാംകൂറിലെ ചാന്നാർ [1] സമുദായത്തിൽ നടന്ന പ്രൊട്ടസ്റ്റന്റ് മതപരിവർത്തനശ്രമങ്ങാം, അതിന്റെ ഫലമായി രൂപംകൊണ്ട 'വൈകുണ്ഠസ്വാമി പ്രസ്ഥാനം' എന്നറിയപ്പെടുന്ന ജനകീയ ഹൈന്ദവമതപ്രസ്ഥാനം എന്നീ ചരിത്ര സംഭവങ്ങളെ പിന്തുടർന്നുകൊണ്ടാണ് ഈ വസ്തുത വിശദീകരിക്കാൻ ശ്രമിക്കുന്നത്. നാട്ടുരാജ്യമായിരുന്ന തിരുവിതാംകൂർ, ബ്രിട്ടീഷ്മേൽക്കോയ്മയ്ക്കുകീഴിൽകഴിഞ്ഞിരുന്നകാലത്തെ സംഭവങ്ങളാണ് ഇനിയുള്ളഭാഗങ്ങളിൽ വിവരിക്കുന്നത്.

II

പത്തൊമ്പതാംനൂററാണ്ടിന്റെ ആദ്യദശകങ്ങളിൽ തെക്കൻതിരുവിതാംകൂറിൽ നിലനിന്നിരുന്ന ജാത്യധിഷ്ഠിതമായ തൊഴിൽവിഭജനസമ്പ്രദായപ്രകാരം

ചാന്നാൻമാരുടെ മുഖ്യതൊഴിൽ പനങ്കള്ളുചെത്തലായിരുന്നു. ഭൂവുടമകളായ നായർ, വെള്ളാളർ എന്നീ ജാതിക്കാരുടെ കുടിയാൻമാരായി കാർഷികവൃത്തിയിലേർപ്പെട്ടു പോന്നവരായിരുന്നു മറെറാരു വിഭാഗം ചാന്നാൻമാർ. തിരുവിതാംകൂറിലെ ജാതിവ്യവസ്ഥയുടെ ഏററവും കീഴ്ത്തട്ടിൽ കഴിഞ്ഞിരുന്ന ചാന്നാൻമാർ അങ്ങേയററം മർദ്ദിതവും അപമാനിതവുമായ ഒരു ജീവിതമാണ് നയിച്ചിരുന്നത്. ഹാർഡ്ഗ്രേവ് പറയുന്നപോലെ;

"നമ്പൂതിരിമാരിൽനിന്നും മുപ്പത്തിയാറ് അടിയും നായൻമാരിൽനിന്നും പന്ത്രണ്ട് അടിയും ദൂരെമാറി നിൽക്കണമായിരുന്നു നാടാൻമാർ. കീഴാളജാതിക്കാരായതിനാൽ കുട, ചെരുപ്പ്, സ്വർണ്ണാഭരണങ്ങൾ എന്നിവ ഉപയോഗിക്കുവാൻ അവർക്ക് അവകാശമുണ്ടായിരുന്നില്ല. അവരുടെ വീടുകൾക്ക് ഒരുനില മാത്രമേ പാടുള്ളൂ. അവർ പശുവിനെ കറക്കാൻ പാടില്ല. മേൽജാതിക്കാർ ചെയ്യുന്നതുപോലെ ഇടുപ്പിൽ വെള്ളം ചുമന്നുകൊണ്ടുപോകാൻ നാടാർസ്ത്രീകളെ അനുവദിച്ചിരുന്നില്ല, അവർ അരയ്ക്കുമേൽ ശരീരം മറയ്ക്കാനും പാടില്ല. കനത്ത നികുതിയാണ് അവരിൽനിന്നും ഈടാക്കിയിരുന്നത്. പറയരെപ്പോലെ അടിമകളായിരുന്നില്ലെങ്കിലും, അവരെക്കൊണ്ട് സർക്കാരിനുവേണ്ടി നിർബ്ബന്ധിതമായി വേല (ഊഴിയം) ചെയ്യിച്ചിരുന്നു". [2]

ചാന്നാൻമാരുടെമേൽ കെട്ടിയേല്പിച്ചിരുന്ന നിരവധി നികുതികളിൽ ഏററവും ദുർവ്വഹമായിരുന്നത് തലവരിനികുതി (head / poll tax) ആയിരുന്നു. ജീവിച്ചിരിക്കുന്നവർക്കുമാത്രമല്ല മരിച്ചുപോയവർക്കുവേണ്ടിയും നികുതി കൊടുക്കേണ്ടിവന്നു. ഈ നികുതിയിൽനിന്നും രക്ഷപ്പെടാൻവേണ്ടി അവർ പലപ്പോഴും തിരുവിതാംകൂർരാജ്യാതിർത്തിക്കുപുറത്തുള്ള തിരുനൽവേലിജില്ലയിലേക്കു പലായനം ചെയ്യുമായിരുന്നു. മറെറാരു പ്രധാനവസ്തുത, ഇക്കാലത്ത് തെക്കൻ തിരുവിതാംകൂറിലെ നായൻമാർ, 'പിടഗായ്ക്കരുടെ ദേശീയ സമിതി' എന്നൊരു ജാതിസംഘടനയുടെ കീഴിൽ സുസംഘടിതരായിരുന്നു എന്നതാണ്. ഈ സംഘടനയുടെ, വിവിധഗ്രാമങ്ങളിൽവസിക്കുന്ന ഇരുനൂറിലധികംവരുന്ന അംഗങ്ങൾ വർഷംതോറും ശുചീന്ദ്രത്ത് സമ്മേളിച്ച്, വ്യത്യസ്തജാതിക്കാർ അവരവരുടെ ജാത്യാചാരങ്ങൾ കർശനമായി പാലിക്കുന്നുണ്ടോ എന്നു പരിശോധിക്കുമായിരുന്നു. "തങ്ങളുടെ സ്വന്തംജാതിയിൽപ്പെട്ടവരും അന്യജാതിക്കാരും അവരവരുടെ ജാത്യാചാരങ്ങളും സമ്പ്രദായങ്ങളും മററും പാലിക്കുന്നുണ്ടോ എന്നും, ഏതെങ്കിലും ജാതിക്കാർ മററു ജാതിക്കാരുടെ വേഷസമ്പ്രദായമോ, ആഹാരരീതിയോ, സംസാരരീതിയോ മറേറതെങ്കിലും സ്വഭാവസവിശേഷതകളോ അനുകരിക്കുന്നുണ്ടോ എന്നും, പരിശോധിക്കുക എന്നതായിരുന്നു ഇത്തരം വാർഷികസമ്മേളനങ്ങളിലെ പ്രധാന വിഷയം. ഏതെങ്കിലുമൊരാൾ അയാളുടെ ജാതിനിയമങ്ങളും അതിരുകളും ലംഘിച്ചതായി കണ്ടെത്തിയാൽ നിയമം കയ്യിലെടുത്ത് അയാൾക്കെതിരെ വിധി കല്പിക്കാൻ അവർ മടിച്ചിരുന്നില്ല." [3]

അധികാരത്തിൻേറയും സാമ്പത്തികവിഭവങ്ങളുടേയും കാര്യത്തിൽ നിലനിന്നുപോന്ന ഈ അസമാനമായ സാഹചര്യം പതുക്കെ മാറാൻ തുടങ്ങിയത് ലണ്ടൻ മിഷണറി സൊസൈററി (എൽ. എം. എസ്.) യിലെ റവ. ഡബ്ല്യു. ടി. റിംഗ്ൾടോബ് 1809 സെപ്തംബറിൽ മൈലാടി ഗ്രാമത്തിൽ ഒരു പ്രൊട്ടസ്റ്റൻറ്പള്ളി സ്ഥാപിക്കുന്നതോടെയാണ്. തിരുവിതാംകൂറിലെ ഈസ്റ്റിന്ത്യാ കമ്പനിയിലെ ബ്രിട്ടീഷ് റസിഡണ്ടുമാർ പ്രൊട്ടസ്റ്റൻറുമതപ്രചരണത്തിൽ പ്രത്യേക താല്പര്യം പ്രകടിപ്പി

ക്കുകയും, ക്രിസ്തുമതം സ്വീകരിച്ച ചാന്നാൻമാരുടേയും മററു കീഴ്ജാതി ക്കാരുടേയും അവശതകൾ പരിഹരിക്കാൻ തങ്ങളുടെ ഔദ്യോഗികപദവികൾ ഉപയോഗിക്കുകയും ചെയ്തിരുന്നു.

ക്രിസ്തുമതം സ്വീകരിച്ച ചാന്നാർ സ്ത്രീകൾക്ക് മാറുമറയ്ക്കാൻ അനുവാദം നൽകുന്ന ഒരു വിളംബരം തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡണ്ടായിരുന്ന കേണൽ ജോൺ മൺറോ 1812ൽ പുറപ്പെടുവിച്ചു. സുറിയാനി ക്രിസ്ത്യാനികളും മുസ്ലീംകളും മററും ധരിക്കുന്നതരത്തിലുള്ള അയഞ്ഞകുപ്പായമാണ് ക്രൈസ്തവചാന്നാർ സ്ത്രീകൾ ധരിക്കേണ്ടതെന്നും ഉയർന്ന ജാതിക്കാരായ നായർസ്ത്രീകളെ പോലെ കുപ്പായത്തിനുമുകളിൽ മേൽമുണ്ടു പാടില്ലെന്നും രണ്ടുവർഷത്തിനുശേഷം വ്യക്ത മാക്കപ്പെട്ടു.[4] ക്രൈസ്തവചാന്നാർ സ്ത്രീകളുടെ ഈ പുതിയവേഷം മേൽജാതിക്കാരു ടേതിൽനിന്നും വ്യത്യസ്തമായിരുന്നുവെങ്കിലും, കീഴ്ജാതിക്കാരുടെമേൽ ആധിപത്യം ചെലുത്താൻ മേൽജാതിക്കാർക്ക് അധികാരവും നിയമസാധൂകരണവും നൽകിപ്പോന്ന പ്രതീകാത്മകമായ ഒരു സമ്പ്രദായത്തെ തകിടംമറിക്കുന്ന ഒന്നായിരുന്നു അത്. മാറുമറയ്ക്കാതിരിക്കുക എന്നത് കീഴ്ജാതിക്കാരുടെ വിധേയത്വത്തേയും അധികാര മില്ലായ്മയേയും സൂചിപ്പിക്കുന്ന പ്രതീകാത്മകസ്വഭാവമുള്ള ഒരു ജാതിനിയമ മായിരുന്നു എന്നർത്ഥം.

ഭാരിച്ച തലവരിനികുതിയിൽനിന്നും ക്രിസ്ത്യാനികളെ ഒഴിവാക്കുന്ന ഒരു വിജ്ഞാപനം 1814 ജൂൺ 29ന് തിരുവിതാംകൂർ സർക്കാർ പുറപ്പെടുവിച്ചു. റിംഗ്ൾടോബിൻേറയും മൺറോയുടെയും ഇടപെടലിൻെറ ഫലമായിരുന്നു ഈ വിജ്ഞാപനം. കീഴ്ജാതിക്കാരുടെമേൽ അടിച്ചേല്പിച്ചിരുന്ന മററുചില അന്യായ നികുതികൾ 1815ലും നിർത്തലാക്കി. നിർബ്ബന്ധിതമായ ഉഴിയം വേലയും ബ്രിട്ടീഷ് റസിഡണ്ടുമാർ മാററിത്തീർത്തു. കുളങ്ങളും അണക്കെട്ടുകളും നിർമ്മിക്കു വാനും, മററു പലതരം പൊതുമരാമത്ത് പണികൾക്കും, വമ്പിച്ചതോതിൽ ക്ഷേത്രോൽസവങ്ങൾക്കുവേണ്ടിയുള്ള തയ്യാറെടുപ്പുകൾ നടത്താനും തിരു വിതാംകൂർ സർക്കാർ ചാന്നാൻമാരടക്കമുള്ള കീഴ്ജാതിക്കാരെക്കൊണ്ട് ഉഴിയം വേല ചെയ്യിച്ചിരുന്നു. കൂലിപോലുമില്ലാതെ ചെയ്യേണ്ടിവന്നിരുന്ന ഈ കഠിനമായ ഉഴിയം വേലയ്ക്കെതിരെ മതപരിവർത്തനം ചെയ്ത കീഴ്ജാതിക്കാർ പള്ളി അധികാരികളെ സമീപിക്കുകയും തങ്ങളെ അതിൽനിന്നും മോചിപ്പിക്കണമെന്ന് അപേക്ഷി ക്കുകയും ചെയ്തു. "ഇടവകക്കാരെ സന്ദർശിച്ച് വീട്ടിൽ തിരിച്ചെത്തുന്ന റിംഗ്ൾടോബ്, വരാന്തയുടെ മേൽക്കൂരയിൽ തൂക്കിയിട്ടിരുന്ന ഇത്തരം നിരവധി അപേക്ഷകൾ പലപ്പോഴും കണ്ടിരുന്നു. സർക്കാരിനു വേണ്ടി ചെയ്യാൻ നിർബ്ബന്ധിതമായ ഉഴിയം പണിയെക്കുറിച്ചുള്ള പരാതികളും അതു നിർത്തലാക്കാ നുള്ള അപേക്ഷകളുമായിരുന്നു അവ."[5] പുതുക്രൈസ്തവവിശ്വാസികളെ ഞായറാഴ്ചദിവസങ്ങളിലെ ഉഴിയം പണിയിൽ നിന്നും, ഹിന്ദുക്ഷേത്രങ്ങൾക്കും ഉത്സവങ്ങൾക്കുംവേണ്ടിയുള്ള വേലയിൽനിന്നും ഒഴിവാക്കാമെന്ന് കേണൽ മൺറോ തൻെറ ഔദ്യോഗികപദവി ഉപയോഗിച്ച് തിരുവിതാംകൂർ സർക്കാരിനെ ക്കൊണ്ടു സമ്മതിപ്പിച്ചു.

തിരുവിതാംകൂർ രാജഭരണത്തിൽ മൺറോയ്ക്കുണ്ടായിരുന്ന സ്വാധീനത താഴ്ന്ന ജാതിക്കാരായ ക്രൈസ്തവർക്കുമാത്രമല്ല, പള്ളിക്കും സഹായകരമായിത്തീർന്നു. സർക്കാർ അധീനതയിലുണ്ടായിരുന്ന രണ്ടു നെൽപ്പാടങ്ങൾ എൽ. എം. എസിനു ദാനം ചെയ്യാൻ മൺറോ തിരുവിതാംകൂർ മഹാറാണിയെ പ്രേരിപ്പിച്ചു. ആണ്ടിൽ രണ്ടു പ്രാവശ്യം കൃഷിയിറക്കാവുന്നതും പ്രതിവർഷം ആയിരത്തിയിരുന്നൂറുരൂപ വരുമാനം

ലഭിക്കുന്നതുമായ പാടങ്ങളായിരുന്നു അവ. അന്നത്തെകാലത്ത് അത് ഗണ്യമായൊരു തുകയായിരുന്നുവെന്നോർക്കണം. ആ പാടങ്ങൾക്കുള്ള നികുതിയും റാണി ഇളവുചെയ്തുകൊടുത്തു. 1818ൽ തിരുവിതാംകൂർറാണിയും കൊച്ചിരാജാവും എൽ. എം. എസിന് അയ്യായിരംരൂപ ഗ്രാൻറായി നൽകി.[6] ഈ രാജകീയ സമ്മാനങ്ങൾ എൽ. എം. എസിൻെറ സാമ്പത്തികനില ഭദ്രമാക്കിത്തീർക്കുകയും ചെയ്തു.

സമൂഹത്തിലെ വരേണ്യവിഭാഗങ്ങൾ, പ്രത്യേകിച്ചും നായൻമാർ ഈ മാററങ്ങളോട് എങ്ങിനെ പ്രതികരിച്ചു എന്നതാണ് നാം ആദ്യമായി പരിശോധിക്കേണ്ടത്. അതിനു പററിയ ഏററവും നല്ലമാർഗ്ഗം ഒരുപക്ഷേ, മൈലാടിപള്ളിയുടെ സ്ഥാപനചരിത്രം പരിശോധിക്കുക എന്നതായിരിക്കും. പള്ളി പണിയാനുള്ള അനുമതിക്കുവേണ്ടി 1806 മെയ് 15-ാംതീയതി റിംഗ്ൾടോബ് തിരുവിതാംകൂർദിവാനായിരുന്ന വേലുത്തമ്പിദളവയെ സമീപിച്ചു. ബ്രിട്ടീഷുകാരോട് കടുത്ത ശത്രുതയിലായിരുന്ന വേലുത്തമ്പി പക്ഷേ, അനുമതി നല്കിയില്ല.[7] ദിവാനും ബ്രിട്ടീഷ് റസിഡണ്ടും തമ്മിൽ വളർന്നുവന്ന വൈരുദ്ധ്യം ഒടുവിൽ 1809ലെ ബ്രിട്ടീഷ്വിരുദ്ധകലാപമായി പരിണമിക്കുകയും ചെയ്തു. വേലുത്തമ്പിദളവയുടെ നേതൃത്വത്തിലുള്ള കലാപ കാരികളെസംബന്ധിച്ചിടത്തോളം ബ്രിട്ടീഷ് അധികാരവും ക്രൈസ്തവമതവും തമ്മിൽ വ്യത്യാസങ്ങളൊന്നും ഉണ്ടായിരുന്നില്ല.

1809 ജനുവരി16ന് വേലുത്തമ്പി പ്രഖ്യാപിച്ചു; "ചെറിയ കുററങ്ങൾക്കു പോലും കനത്തശിക്ഷയായിരിക്കും ഇംഗ്ലീഷുകാർ കീഴ്ജാതിക്കാരിൽ അടിച്ചേല്പിക്കുക. ക്ഷേത്രങ്ങൾക്കുമുകളിൽ അവർ കുരിശും ക്രിസ്തീയ പതാകകളും നാട്ടും. ജാതിയോ വംശമോ നോക്കാതെ ബ്രാഹ്മണസ്ത്രീകളെ മിശ്രവിവാഹത്തിനു നിർബ്ബന്ധിക്കും. കലിയുഗത്തിൻെറ പ്രത്യേകതകളായ സകല അനീതികളും അവർ ചെയ്യും .." ഈ സവർണഹൈന്ദവദേശീയവാദത്തിൽ പ്രചോദിതരായ ആ കലാപകാരികൾ, "മുൻഡച്ചുഗവർണർമാർ താമസിച്ചിരുന്ന പഴയബംഗ്ലാവുകൾ തകർക്കുകയും സംഹാരദേവനായ ശിവന് അർപ്പിച്ച പൂമാലകൾ ചാർത്തിയ തോക്കുകളുമേന്തി മാർച്ചുചെയ്യുകയും ചെയ്തു."[8] വെള്ളക്കാരൻെറ മതത്തേയും ആ മതം സ്വീകരിച്ച തദ്ദേശവാസികളേയും അടക്കം വൈദേശികമായ സകലതിനേയും അവർ ആക്രമിച്ചു. ഒമ്പതു പാതിരിമാരും മൂവായിരത്തിൽപരം ക്രിസ്തുമതവിശ്വാസികളും ഈ കലാപത്തിൽ കൊല്ലപ്പെട്ടുവെന്നാണ് ക്രിസ്ത്യാനികളുടെ കണക്ക്. അവരെ, "കഠിനമായി ദേഹോപദ്രവംചെയ്തശേഷം വെട്ടിക്കൊന്ന് ജഡങ്ങൾ കായലിൽ തള്ളുകയായിരുന്നു."[9] കലാപകാരികളിൽ നിന്നും രക്ഷപ്പെടാൻവേണ്ടി സമീപപ്രദേശത്തുള്ള മലകളിൽപോയൊളിക്കുക യായിരുന്നു മൈലാടിയിലെ ക്രിസ്ത്യാനികൾ. ഒടുവിൽ ബ്രിട്ടീഷ്പട്ടാളം കലാപത്തെ അമർച്ചചെയ്തു. ബ്രിട്ടീഷുകാരിൽനിന്നും ഉണ്ടായേക്കാവുന്ന അപമാനത്തെ ഭയന്ന് വേലുത്തമ്പി ആത്മഹത്യചെയ്തു. തിരുവിതാംകൂറിലെ ബ്രിട്ടീഷ്ആധിപത്യം അതോടെ സുസ്ഥിരമായി. അതിനാൽ റിംഗ്ൾടോബിന് മൈലാടിയിൽ പള്ളിപണിയുന്നതിനുള്ള അനുവാദം വാങ്ങിക്കൊടുക്കുവാൻ റസിഡണ്ടിന് ഒരു ബുദ്ധിമുട്ടും ഉണ്ടായില്ല. വേലുത്തമ്പി മരണമടഞ്ഞ അതേ വർഷത്തിൽ, 1809ൽ, പള്ളി സ്ഥാപിക്കപ്പെടുകയുംചെയ്തു.

സംഘർഷങ്ങൾനിറഞ്ഞ ഈ കാലഘട്ടത്തിൽ ബാലരാമവർമ്മയായിരുന്നു തിരുവിതാംകൂർമഹാരാജാവ്. അദ്ദേഹം 1810ൽ മരിച്ചു. ഇളയരാജാവായ കേരളവർമ്മയായിരുന്നു അനന്തരാവകാശി. കടുത്ത ബ്രിട്ടീഷ്വിരോധിയായിരുന്നു അദ്ദേഹം. അതിനാൽ ബ്രിട്ടീഷുകാർ അദ്ദേഹത്തെ സ്ഥാനാരോഹണംചെയ്യാൻ

അനുവദിച്ചില്ല. മാത്രവുമല്ല അവർ അദ്ദേഹത്തെ തടവിലാക്കുകയും തിരുവിതാംകൂറിൽ നിന്നും നാടുകടത്തുകയുംചെയ്തു. പകരം റാണിലക്ഷ്മീഭായിയെ വാഴിച്ചു. ദിവാൻ പദവികൂടി റസിഡണ്ട് ഏറ്റെടുക്കുകയും ചെയ്തു. ലക്ഷ്മീഭായി 1814ൽ അന്തരിച്ചപ്പോൾ അന്നു പതിമൂന്നുവയസ്സു മാത്രം പ്രായമുണ്ടായിരുന്ന റാണി പാർവ്വതീഭായിയെ പകരം വാഴിച്ചു. 1829 വരെ അവരായിരുന്നു രാജ്യം ഭരിച്ചത്. തിരുവിതാംകൂർരാജ്ഞാധികാരം അത്യന്തം ദുർബ്ബലമായിരുന്ന ഈ കാലഘട്ടത്തിലാണ് ഔദ്യോഗിക സഹായത്തോടെ ക്രിസ്തുമതവും കീഴ്ജാതികളിൽനിന്നുള്ള മതപരിവർത്തനവും തെക്കൻ തിരുവിതാംകൂറിൽ തഴച്ചുവളർന്നത് എന്ന വസ്തുത പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്.

ബ്രിട്ടീഷ് ആധിപത്യവും അധികാരകേന്ദ്രീകരണവും സുദൃഢമായിത്തീരുന്ന ഈ കാലഘട്ടത്തിൽപോലും പള്ളിയോടുള്ള മേൽജാതിക്കാരുടെ എതിർപ്പുകൾ തുടർന്നു പോന്നു, പിൽക്കാലത്തെപ്പോലെ അത്ര കർക്കശമായല്ലെങ്കിലും. 1820ൽ എൽ. എം. എസ്സുകാർ പെൺകുട്ടികൾക്കുവേണ്ടി ഒരു ബോർഡിംഗ്സ്കൂൾ ആരംഭിച്ചപ്പോൾ മേൽജാതിക്കാർ അതിനെ എതിർത്തു. പെൺകുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിൽ മിഷണറിമാർക്ക് എന്തോ ദുരുദ്ദേശ്യമുള്ളതായി സംശയിക്കപ്പെട്ടു. ക്രൈസ്തവരായി മതപരിവർത്തനം ചെയ്തവർ നാട്ടാചാരങ്ങൾക്കു വിരുദ്ധമായാണ് പെരുമാറുന്നതെന്നു കരുതിയ തിരുവിതാംകൂർ മഹാറാണി, ഞായറാഴ്ചകളിലും മററു ഉത്സവദിവസങ്ങളിലുമൊഴികെയുള്ള ദിവസങ്ങളിൽ ക്രിസ്ത്യാനികളെക്കൊണ്ട് നിർബ്ബന്ധപൂർവ്വം ഉഴിയംവേല ചെയ്യിക്കണമെന്ന്, 1822ൽ, തന്റെ ഉദ്യോഗസ്ഥൻമാർക്കു നിർദ്ദേശം നൽകി.

1828ലാണ് കുഴപ്പങ്ങൾ ശരിക്കും ആരംഭിക്കുന്നത്. 1828ലെ കലാപകാലത്ത്, "പുരുഷൻമാരെ പിടിച്ചുകൊണ്ടുപോയി ഞായറാഴ്ചദിവസങ്ങളിൽപോലും ഉഴിയംവേലചെയ്യിച്ചു. സ്കൂളുകളുടെ പ്രവർത്തനം പലപ്പോഴും തടസ്സപ്പെടുത്തി. കുട്ടികളുടെ പുസ്തകങ്ങൾ തെരുവിലേക്കു വലിച്ചെറിയുകയോ പിച്ചിച്ചീന്തുകയോ ചെയ്തു. മേൽമുണ്ടുധരിച്ച സ്ത്രീകളെ പൊതുസ്ഥലങ്ങളിൽ കൊണ്ടുപോയി മർദ്ദിക്കുകയും വസ്ത്രങ്ങൾ പിടിച്ചഴിക്കുകയും ചെയ്തു." പള്ളികളും മിഷൻ സ്കൂളുകളും തീവച്ചു നശിപ്പിച്ചു. എൽ. എം. എസ് മേധാവിയായിരുന്ന റവ. ചാൾസ് മീഡിനെ വധിക്കാൻ ശ്രമിച്ചു. ഒടുവിൽ കലാപത്തെ നിയന്ത്രിക്കാൻ പട്ടാളത്തെ അയക്കേണ്ടിവന്നു.[10] കലാപത്തിൽ മുഖ്യപങ്കുവഹിച്ച നായൻമാരെയാണ് തിരുവിതാംകൂർ ഭരണകൂടം പിന്തുണച്ചത്. 1829 ഫെബ്രുവരി 3ലെ രാജവിളംബരത്തിൽ പറഞ്ഞു, "ചാന്നാർ സ്ത്രീകൾ മേൽമുണ്ടുകൊണ്ട് മാറുമറയ്ക്കുന്നത് ഉചിതമല്ലാത്തതിനാൽ അതു നിരോധിച്ചിരിക്കുന്നു. അതിനാൽ ഇനിമുതൽ അവർ മേൽമുണ്ടു ധരിക്കാൻ പാടില്ല." പുരാതനകാലംതൊട്ടേ ആചരിച്ചുവരുന്ന നാട്ടുവഴക്കത്തിനു വിരുദ്ധമായി ചാന്നാർസ്ത്രീകൾ മേൽമുണ്ടു ധരിക്കാൻ ശ്രമിക്കുന്നതിനെ പ്രസ്തുത വിളംബരം കുററപ്പെടുത്തുകയും കുപ്പായം മാത്രം ധരിക്കാൻ ആവശ്യപ്പെടുകയും ചെയ്തു. സർക്കാരിന്റെ അനുമതിയില്ലാതെ ആരാധനാലയങ്ങൾ പണിയുന്നതും വിലക്കപ്പെട്ടു. തങ്ങളുടെ പരാതികൾ മിഷണറിമാർക്കു സമർപ്പിക്കുന്നതിനു പകരം സർക്കാരിനെ സമീപിക്കുകയാണ് ക്രിസ്ത്യാനികൾ ചെയ്യേണ്ടതെന്ന നിർദ്ദേശമായിരുന്നു ഇവയിൽ ഏററവും പ്രധാനം. പള്ളിയും ബ്രിട്ടീഷ് രാഷ്ട്രീയാധികാരവും പരസ്പരം ഒത്തുചേർന്നു പോകുന്നതായി തിരുവിതാംകൂർ ഭരണകൂടം മനസ്സിലാക്കിയിരുന്നുവെന്നാണ് ഈ നിർദ്ദേശം വ്യക്തമാക്കുന്നത്.

ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്തവർക്കുനേരെയുള്ള പീഡനങ്ങൾ തുടർന്നുള്ള വർഷങ്ങളിൽ ഒരു പതിവു സംഭവമായിത്തീരുകയായിരുന്നു.

മേൽജാതിക്കാരുടെ ഇത്തരം മർദ്ദനനടപടികാം വിവരിച്ചുകൊണ്ട് 1842ൽ മീഡ് എഴുതി: "സത്യം പ്രചരിപ്പിക്കാനുള്ള നമ്മുടെ ശ്രമങ്ങളെ നിരുത്സാഹപ്പെടുത്താനും പരാജയപ്പെടുത്താനും, വെളിച്ചത്തിലേക്കു വന്നുകൊണ്ടിരിക്കുന്ന ജനങ്ങളെ അവിശ്വാസത്തിന്റെ അന്ധകാരത്തിലേക്കു തിരികെ കൊണ്ടുപോകാനുമാണ് പ്രാദേശിക സർക്കാർ ഉദ്ദേശിക്കുന്നത്." 1829 മുതൽ 1846വരെ തിരുവിതാംകൂർ ഭരിച്ചിരുന്ന വഞ്ചിപാലൻ രാമവർമ്മ തികഞ്ഞ ഹിന്ദുമതഭക്തനും ബ്രിട്ടീഷുകാരോട് കടുത്ത അവജ്ഞയുള്ളവനുമായിരുന്നുവെന്നുകൂടി ഈ സന്ദർഭത്തിൽ നാം ഓർക്കേണ്ടതുണ്ട്.[11]

ക്രിസ്ത്യാനികാം നേരിട്ടിരുന്ന കഷ്ടപ്പാടുകാം വിവരിച്ചുകൊണ്ട് 1855 ജൂലായിൽ മിഷണറിമാർ ഒരു സംയുക്തഹർജ്ജി മദ്രാസ് ഗവൺമെൻറിനു സമർപ്പിച്ചു. പ്രസ്തുത ഹർജിയിൽ അവർ ആവശ്യപ്പെട്ടു: "കോടതികളിലും കച്ചേരികളിലുമുള്ള രേഖകാം കണ്ടെടുക്കാനും, സർക്കാരിന്റെ സകല നടപടികളെ ക്കുറിച്ചും അന്വേഷണങ്ങാം നടത്താനും സമ്പൂർണ്ണാധികാരങ്ങളുള്ള, കാര്യക്ഷമരായ യൂറോപ്യൻമാരടങ്ങിയ ഒരു കമ്മീഷനെ നിയമിക്കേണ്ടതാണ്." അങ്ങനെ, തദ്ദേശീയരായ വരേണ്യവർഗ്ഗത്തിൽനിന്നും തിരുവിതാംകൂർ ഭരണകൂടത്തിൽ നിന്നും എതിർപ്പുകാം നേരിടേണ്ടിവന്ന ക്രിസ്തീയസഭ പ്രത്യക്ഷത്തിൽത്തന്നെ ബ്രിട്ടീഷ് രാഷ്ട്രീയാധികാരത്തിന്റെ സഖ്യശക്തിയായി രാഷ്ട്രീയസ്വഭാവം കൈവരിച്ചു.

ചാന്നാർക്രിസ്ത്യാനികാംക്കെതിരെ നായൻമാർനയിച്ച അവസാനത്തെ കലാപം 1858 ഒക്ടോബർ മുതൽ 1859 ഫെബ്രുവരി വരെ നീണ്ടുനിന്നു. ഇതിൽ ഇരുപതു ദിവസം അതിരൂക്ഷമായ ആക്രമണങ്ങളാണുണ്ടായത്. ഔദ്യോഗികാനുമതി യോടെയാണെന്ന് അവകാശപ്പെട്ടുകൊണ്ട് സർക്കാർ ഉദ്യോഗസ്ഥൻമാർ പൊതു സ്ഥലങ്ങളിൽവച്ച് ചാന്നാർസ്ത്രീകളുടെ മേൽമുണ്ടുകാം വലിച്ചുകീറി. സായുധരായ നായർസംഘങ്ങാം ചാന്നാൻമാരുടെ കുടിലുകാം അക്രമിച്ചു. ഒമ്പതു പള്ളികളും മൂന്നു സ്കൂളുകളും കലാപത്തിൽ തകർക്കപ്പെട്ടു. ബ്രിട്ടീഷ് റസിഡണ്ടിന്റെ നാഗർകോവിലിലുള്ള ഓലമേഞ്ഞ ബംഗ്ലാവും തീവച്ചു നശിപ്പിച്ചു.[12] ഒടുവിൽ മദിരാശിസർക്കാർ ഇടപെട്ടതിനെ തുടർന്ന് ചാന്നാൻമാരുടെ ആവശ്യങ്ങാം ഏറെക്കുറെ അംഗീകരിച്ചുകൊടുക്കാൻ രാജാവ് നിർബ്ബന്ധിതനായി. "ചാന്നാർ സ്ത്രീകാം മാറുമറയ്ക്കുന്നതു നിരോധിക്കുന്ന എല്ലാനിയമങ്ങളും എടുത്തു കളയുവാനും, മേൽജാതിക്കാരുടെ വസ്ത്രധാരണരീതികാം അനുകരിക്കരുതെന്ന ചെറിയ ഒരു നിയന്ത്രണത്തോടെ തങ്ങാംക്കു അനുയോജ്യമെന്നു തോന്നുന്നരീതിയിൽ അന്തസ്സുള്ള വസ്ത്രങ്ങാം ധരിക്കുന്നതിന് ചാന്നാർസ്ത്രീകാംക്കു പൂർണ്ണ സ്വാതന്ത്ര്യം നൽകാനും തിരുമനസ്സ് ഉദ്ദേശിക്കുന്നു" എന്ന് ദിവാൻ 1859ൽ ബ്രിട്ടീഷ് റസി ഡണ്ടിന് എഴുതി. ഇത്തരം നിയമങ്ങളിലൂടെ ചില സ്വാതന്ത്ര്യങ്ങാം ചാന്നാൻമാർക്കു ലഭിച്ചുവെങ്കിലും, പൊതിനിരത്തുകാം ഉപയോഗിക്കുന്നതിലുള്ള വിലക്കുകാം പോലുള്ള പലവിവേചനങ്ങളും അവർക്കു നിത്യജീവിതത്തിൽ നേരിടേണ്ടി വന്നിരുന്നു.

മതപരിവർത്തനംചെയ്ത ചാന്നാൻമാരുടെ ആവശ്യങ്ങാം അംഗീകരിച്ചു കൊടുക്കാൻ, മദ്രാസിലുള്ള ബ്രിട്ടീഷ് സർക്കാരിന്റെ ഭീഷണിക്കുമുമ്പിൽ തിരുവിതാംകൂർ സർക്കാർ നിർബ്ബന്ധിതമായെങ്കിലും അതിന്റെ യഥാർത്ഥ നിലപാട് തീർത്തും വ്യത്യസ്തമായിരുന്നു. 1868 നവംബർ 24-ാം തീയതി ദിവാൻ ടി. മാധവറാവു ബ്രിട്ടീഷ് റസിഡണ്ടിനെഴുതി: "മിഷണറിമാരുടെ വീക്ഷണങ്ങാം

സർക്കാരിനെ വളരെയധികം സ്വാധീനിച്ചിരിക്കുന്നതായാണ് തിരുവിതാംകൂറിലെ ഹിന്ദുക്കൾ ഗൗരവപൂർവ്വം വിശ്വസിക്കുന്നത്. രാജ്യത്തിന്റെ ഔദ്യോഗികമതം ഹിന്ദുമതമായിട്ടും അതിനെതിരായ നീക്കങ്ങളോടൊപ്പം നില്ക്കുകയാണ് സർക്കാർ ചെയ്യുന്നതെന്നും അവർ വിശ്വസിക്കുന്നു.'' തിരുവിതാകൂറിൽ പണ്ടുമുതല്ക്കേ നിലനിന്നുപോന്നിരുന്ന അധികാരബന്ധങ്ങളെ നീതീകരിക്കുകയും ഉറപ്പിക്കുകയും ചെയ്യുന്ന സവർണ്ണഹിന്ദുമതത്തെയാണ് ഇവിടെ ഹിന്ദുമതം എന്നു വിവക്ഷിച്ചിരിക്കുന്നത്.

തിരുവിതാംകൂർ ഭരണകൂടവും സവർണജാതിക്കാരും ക്രിസ്തീയസഭയെ ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ സഖ്യശക്തിയായാണ് പരിഗണിച്ചിരുന്നത്. പ്രാദേശികമായ അധികാരബന്ധങ്ങളെ കീഴ്ജാതിക്കാർക്ക് അനുകൂലമായി പുനഃക്രമീകരിക്കാൻ പള്ളി ശ്രമംതുടങ്ങി. 'നാട്ടുകാരെ അവിശ്വാസത്തിന്റെ അന്ധകാര'ത്തിൽനിന്നും 'വെളിച്ച'ത്തിലേക്കു നയിക്കുക എന്ന പൗരസ്ത്യവാദപദ്ധതി ഫലത്തിൽ കീഴ്ജാതിക്കാരായ ചാന്നാൻമാർക്ക് അനുകൂലമായിത്തീർന്നു. കർക്കശമായ ജാതിബന്ധങ്ങളിൽ അധിഷ്ഠിതമായ സാമൂഹികവ്യവസ്ഥയോടുള്ള 'പൊതുസമ്മത'ത്തെ തകർക്കുന്ന് ഒന്നാണല്ലോ അത്. ബ്രിട്ടീഷുകാരുടെ ഭീഷണിക്കു മുമ്പിൽ അവരുടെ അധികാരത്തെ അംഗീകരിക്കുകയും മറുവശത്ത് ചാന്നാൻമാർക്കെതിരെ വർദ്ധിച്ചതോതിൽ ബലപ്രയോഗം നടത്തുകയും ചെയ്യുക എന്ന മാർഗ്ഗമാണ് ഈ അവസ്ഥയെ നേരിടാൻ സവർണ്ണവർഗ്ഗങ്ങൾ അവലംബിച്ചത്.

ഇനി ചാന്നാൻമാർ, പ്രത്യേകിച്ചും മതപരിവർത്തനം ചെയ്തവർ, പള്ളിയെ വീക്ഷിച്ചിരുന്നതെങ്ങിനെയാണെന്നുകൂടി നമുക്കൊന്നു പരിശോധിച്ചുനോക്കാം. മേൽജാതിക്കാരുടേതിൽനിന്നും വിപരീതമായൊരു നിലപാടായിരുന്നു അവരുടേത്. പുതുതായി ക്രിസ്തുമതത്തിൽ ചേർന്ന തെക്കൻതിരുവിതാംകൂറിലെ ആളുകൾ, കൂയിമാൻ വ്യക്തമാക്കിയതുപോലെ, തദ്ദേശീയ സമൂഹത്തിലെ അധികാരത്തിന്റെ ലൗകികസമസ്യകൾ പരിഹരിക്കുന്നതിനുവേണ്ടി മിഷണറിപ്രവർത്തനങ്ങളെ ഉപയോഗപ്പെടുത്തുകയാണ് ചെയ്തത്. ജാതിമൂലമുള്ള അവശതകൾ പരിഹരിക്കുവാൻ മിഷണറിമാരുടെ സേവനങ്ങൾ സഹായകരമാകുമെന്നു തോന്നുമ്പോഴെല്ലാം ചാന്നാൻമാർ എൽ. എം. എസ്. സഭയിലേക്ക് തിക്കിത്തിരക്കികയറിച്ചെല്ലുമായിരുന്നു. അത്തരം ആവശ്യങ്ങളൊന്നുമില്ലെന്നുവരുന്ന സന്ദർഭങ്ങളിൽ അവർ വീണ്ടും തങ്ങളുടെ പഴയവിശ്വാസങ്ങളിലേക്കു തിരിച്ചുപോവുകയും ചെയ്തു. 1818ൽ റവ. മീഡിനെ നാഗർകോവിലിൽ സിവിൽജഡ്ജിയായി നിയമിച്ചപ്പോൾ, പല ആനുകൂല്യങ്ങളും ലഭിക്കുമെന്ന പ്രതീക്ഷയുമായി മുവായിരത്തോളം ചാന്നാൻമാരാണ് എൽ. എം. എസിൽ ചേർന്നത്. എന്നാൽ മിഷനറിമാരെ ജഡ്ജിമാരായി നിയമിക്കുന്നത് നിർത്തലാക്കുകയും റവ. മീഡ് സ്ഥാനമൊഴിയുകയും ചെയ്തതോടെ ഈ പുതുവിശ്വാസികളിൽ അധികപേരും എൽ. എം. എസ്. വിട്ടു. ക്രിസ്ത്യാനികളുടെ മേൽ ചുമത്തിയിരുന്ന 'തലവരി' 1814ൽ നിർത്തലാക്കിയപ്പോൾ ഏതാണ്ട് ആയിരത്തോളം കുടുംബങ്ങൾ ക്രിസ്തീയസഭയിൽ ചേർന്നു. പക്ഷേ ഈ ആനുകൂല്യം ഹിന്ദുക്കൾക്കുംകൂടി ബാധകമാക്കിയതോടെ ഇരുപതു കുടുംബങ്ങളൊഴികെ ബാക്കിയെല്ലാവരും സഭയെ ഉപേക്ഷിച്ചു. ഇതുപോലെ ഹിന്ദുക്ഷേത്രങ്ങളിലെ ഉത്സവങ്ങൾക്കുവേണ്ടിയുള്ള ഊഴിയംവേല രൂക്ഷമാവുന്ന മാസങ്ങളിൽ ചാന്നാൻമാർ കൂട്ടത്തോടെ എൽ. എം. എസിൽ ചേരുമായിരുന്നു. ഉത്സവത്തിന്റെ ഒരുക്കങ്ങളെല്ലാം പൂർത്തിയാവുന്നതോടെ അവരെല്ലാം വിട്ടുപോവുകയും ചെയ്യും.[13]

എൽ. എം. എസിന്റെ വിദ്യാഭ്യാസപ്രവർത്തനങ്ങളേയും ഇവർ തങ്ങളുടെ സാമൂഹികവും സാമ്പത്തികവുമായ നേട്ടങ്ങൾക്കുവേണ്ടി ഉപയോഗപ്പെടുത്തി.

അപൂർവ്വം ചിലർ മാത്രമേ ഉപദേശികളോ സ്കൂളദ്ധ്യാപകരോ ആയി എൽ. എം. എസിനെ തുടർന്നും സേവിച്ചിരുന്നുള്ളു. വലിയൊരു വിഭാഗം ചാന്നാൻമാർ കാപ്പിത്തോട്ടങ്ങളിൽ കങ്കാണികളായുംമററും ജോലിചെയ്യാൻ സിലോണിലേക്കു കുടിയേറി. അവിടെനിന്നും സമ്പന്നരായി തിരിച്ചുവന്ന ചിലർ തിരുവിതാംകൂറിലെ തോട്ടങ്ങളിൽ മുതലിറക്കുകയും ചെയ്തു. ഇവരിലൊരാളായ പി. ഡി. ദേവസഹായത്തിൻെറ അത്ഭുതകരമായ വളർച്ചയുടെ കഥ കൂയിമാൻ വിശദമായി പ്രതിപാദിക്കുന്നുണ്ട്. ഒരു ദരിദ്രചാന്നാർകുടുംബത്തിൽ ജനിച്ച ദേവസഹായം നാഗർകോവിൽ സെമിനാരിയിൽ വിദ്യാഭ്യാസം പൂർത്തിയാക്കിയശേഷം കങ്കാണിപ്പണിക്കായി നേരേ സിലോണിലേക്കു പോകുന്നു. ധാരാളം പണവും സമ്പാദിച്ച് മടങ്ങിയെത്തിയ അയാൾ തൻെറ സമ്പത്ത് തെക്കൻതിരുവിതാംകൂറിലെ തോട്ടങ്ങളിൽ മുതൽമുടക്കുന്നു. മാത്രവുമല്ല, "നെൽപ്പാടങ്ങൾ വാങ്ങുന്നതിനും സ്വദേശമായ നാഗർകോവിലിൽ രമണീയമായൊരു മണിമാളിക പണിയുന്നതിനും അയാൾ തൻെറ സമ്പാദ്യം വിനിയോഗിച്ചു. ചാന്നാൻമാരുടേയും മററു കീഴ്ജാതിക്കാരുടേയും മേലുള്ള വിലക്കുകളെ അഭിമാനപൂർവ്വം വെല്ലുവിളിച്ച ഒന്നായിരുന്നു ഈ ഇരുനിലമാളിക. മാളിക തീയിട്ടുനശിപ്പിക്കുമെന്ന് മേൽജാതിക്കാർ ഭീഷണിയുയർത്തിയപ്പോൾ, ഏതാണ്ട് ആറുമാസക്കാലം, ദേവസഹായം അതിനുചുററും സായുധരായ കാവൽക്കാരെ കാവൽനിർത്തി."[14]

കേവലമായ ആത്മീയാന്വേഷണമല്ല, മറിച്ച് അനുഭവവേദ്യമായ ഭൗതികനേട്ടങ്ങളും അധികാരപ്രശ്നങ്ങളുമാണ് തെക്കൻതിരുവിതാംകൂറിൽ പ്രൊട്ടസ്ററൻറ് വിശ്വാസത്തിൻെറ വളർച്ചക്ക് വഴിതെളിച്ചതെന്ന് ദേവസഹായത്തിൻേറയുംമററും കഥകൾ വ്യക്തമാക്കുന്നു.

തങ്ങളുടെ ഭൗതികപ്രശ്നങ്ങൾക്കു പരിഹാരം കണ്ടെത്തുവാനും നിലനിന്നുപോന്ന അധികാരബന്ധങ്ങൾ പരിഷ്കരിക്കുവാനും ഈ പുതിയ വിശ്വാസത്തെ ഉപയോഗപ്പെടുത്തിയ ആളുകൾ പക്ഷേ, തങ്ങളുടെ പൂർവ്വസംസ്കാരത്തെ പൂർണ്ണമായും തള്ളിക്കളഞ്ഞിരുന്നില്ല. ജാതിസമ്പ്രദായത്തിനുള്ളിലെ അധികാരഘടനയെ മാററിത്തീർക്കാൻ ശ്രമിച്ചപ്പോഴും തങ്ങളുടെ സാംസ്കാരിക ജീവിതത്തിൻെറ ഭാഗമെന്നനിലയിൽ അവർ ജാതിയെ നിലനിർത്തിപ്പോന്നു. എൽ. എം.എസിൽ അംഗങ്ങളായിരുന്നുവെങ്കിലും തങ്ങളുടെ ജനകീയമായ ഹൈന്ദവ വിശ്വാസങ്ങൾ കയ്യൊഴിയാൻ അവർ വിസമ്മതിച്ചു. ക്ഷാമമോ പകർച്ചവ്യാധികളോ കൊടിയവിപത്തുകൾ സൃഷ്ടിക്കുമ്പോൾ അവർ തങ്ങളുടെ തനതായ മതാചാരങ്ങളിലേക്കു തിരിച്ചുപോയി. ഉദാഹരണമായി, 1860ൽ ഈ പ്രദേശത്ത് വമ്പിച്ച ക്ഷാമവും ഛർദ്ദ്യതിസാരവും പൊട്ടിപ്പടരുകയും ഒട്ടനേകംപേർ മരിക്കുകയും ചെയ്തു. "പരമ്പരാഗതമായ ആരാധനാക്രമങ്ങൾ കയ്യൊഴിഞ്ഞതിനാൽ പിശാചുക്കൾ കോപിച്ചിരിക്കയാണ്" എന്നു ഭയപ്പെട്ട ഈ പുതുക്രിസ്ത്യാനികൾ തങ്ങളുടെ തനതുദൈവങ്ങൾക്കു ബലിയും മററും അർപ്പിച്ചുപോന്നു. ഇങ്ങനെ, കൂയിമാൻ നിരീക്ഷിച്ചപോലെ, വിശ്വാസത്തിൻെറ കൂറുമാററം മാത്രമല്ല സംഭവിച്ചത്. "കഷ്ടപ്പാടുകളും രോഗങ്ങളും മററും ഉണ്ടാവുമ്പോൾ ജനങ്ങൾ ഒരേസമയം പള്ളിയേയും സ്വന്തം ആസുരദേവതകളേയും ആശ്രയിക്കുമായിരുന്നു. മിഷണറിമാർ അവജ്ഞയോടെ പ്രസ്താവിച്ചപോലെ അവർ രണ്ടുവള്ളത്തിൽ കാലൂന്നിനിൽക്കുകയാണ് ചെയ്തത്."[15] അങ്ങനെ, "തങ്ങളുടെ സംസ്കാരപാരമ്പര്യത്തെ പൂർണ്ണമായും തള്ളിക്കളയാതെ സ്വന്തം മൂല്യങ്ങൾക്കനുസൃതമായാണ് തിരുവിതാംകൂറിലെ പുതുവിശ്വാസികൾ ക്രിസ്തുമതത്തെ സ്വീകരിച്ചത്."[16] അവരുടേത്, 'അവിശ്വാസികൾക്കുവേണ്ടി പാകപ്പെടുത്തിയ' ക്രിസ്തുമതമായിരുന്നു.

ഈ പുതുക്രിസ്ത്യാനികൾ തങ്ങളുടെ ഹൈന്ദവവിശ്വാസം പൂർണ്ണമായി കൈവെടിയാതിരിക്കുകയും ക്രിസ്തുമതത്തോട് ഒരുതരം സന്ദിഗ്ദ്ധമനോഭാവം വച്ചുപുലർത്തുകയും ചെയ്തതിന് പല കാരണങ്ങളുണ്ട്. കൂയിമാൻ ചൂണ്ടിക്കാണിച്ചപോലെ, പരദേവതകളോടു വിശ്വാസവഞ്ചന കാണിക്കുന്നവർ മരണമോ രോഗമോ ശിക്ഷയായി ഏററുവാങ്ങേണ്ടിവരുമെന്ന വിശ്വാസമാണ് ഒരുകാരണം. മറെറാരു തരത്തിൽ പറഞ്ഞാൽ, മതപരിവർത്തനംചെയ്തപ്പോൾപോലും, അവർക്കുമേൽ തുടർന്നും ആധിപത്യം പുലർത്തിയത് തങ്ങൾ 'ഹിന്ദുപ്രജക'ളാണെന്ന, സാമൂഹികമായി രൂപപ്പെട്ട സ്വത്വബോധമായിരുന്നു. വേറൊരു കാരണം കലാപങ്ങളിലൂടേയും മററും മേൽജാതിക്കാർ നടത്തിയ കടന്നാക്രമണങ്ങളായിരുന്നു. ഇവയ്ക്കുപുറമേ, തുല്യപ്രാധാന്യമുള്ള അല്ലെങ്കിൽ കൂടുതൽ പ്രാധാന്യമുള്ള മറെറാരു വസ്തുത കൂടിയുണ്ട്. പരമ്പരാഗതമായ മതവിശ്വാസങ്ങൾ കയ്യൊഴിഞ്ഞാൽ തങ്ങൾ സമൂഹത്തിൽ, പ്രത്യേകിച്ച് സ്വന്തം ജാതിവിഭാഗങ്ങൾക്കിടയിൽ തനിമ നഷ്ടപ്പെട്ടവരായിത്തീരും എന്ന വിശ്വാസമായിരുന്നു അത്. അതായത്, സാമൂഹികമായി ബഹിഷ്കരിക്കപ്പെട്ട ഒരവസ്ഥയിലേക്കു അവർ നിപതിക്കുമായിരുന്നു.

ഈ വസ്തുത അല്പംകൂടി വിശദീകരിക്കാം. 1853 ഫെബ്രുവരി ഒന്നാം തീയതിയാണ് സംഭവം. ഹിന്ദുക്കളുടെ ഒരു മതഘോഷയാത്ര കടന്നുപോകുന്ന പാതയെ മുറിച്ചുകടന്നതിൻെറ പേരിൽ ശുചീന്ദ്രത്തുവച്ച് രണ്ടു എൽ. എം. എസ്. മിഷണറിമാരേയും അവരോടൊപ്പമുണ്ടായിരുന്ന സ്ത്രീകളേയും കുഞ്ഞുങ്ങളേയും ബ്രാഹ്മണർ അതിക്രൂരമായി ആക്രമിക്കുകയുണ്ടായി. രണ്ടുകൂട്ടർക്കും സൗകര്യപൂർവ്വം സഞ്ചരിക്കാനാവശ്യമായ സ്ഥലം പ്രസ്തുത റോഡിൽ ഉണ്ടായിരുന്നുവെന്നത് ശ്രദ്ധേയമായ കാര്യമാണ്. ഈ സംഭവത്തെക്കുറിച്ച് ബ്രിട്ടീഷ് ഉദ്യോഗസ്ഥനും ക്രിസ്തീയസഭയുടെ ചരിത്രകാരനുമായ ആഗുർ പറയുന്നു: "യൂറോപ്പുകാരനും ബ്രിട്ടീഷ്പൗരനുമായ ഒരു മിഷണറിയെ പൊതുനിരത്തിൽ വച്ച് കിരാതമായ രീതിയിൽ നിസ്സങ്കോചം കല്ലെറിയുകയും ആട്ടിപ്പായിക്കുകയും ചെയ്യുക, ഒരുനീചജന്തുവിനെയെന്നപോലെ അഥവാ അശുദ്ധമോ മലിനമോ ആയ ഒരു നികൃഷ്ടവസ്തുവിനെയെന്നപോലെ ആക്രമിക്കുക, നീചൻമാരായ ഈ ബ്രാഹ്മണരും അവിശ്വാസിക്കൂട്ടങ്ങളുംകൂടി ചെയ്തതിതാണ്. എന്നാൽ തികച്ചും നികൃഷ്ടവും അപമാനകരവുമായ ഈ സംഭവത്തെക്കുറിച്ച് വളരെ ലാഘവത്തോടു കൂടിയ ഒരന്വേഷണമാണ് തിരുവിതാംകൂർ ഭരണാധികാരികൾ നടത്തിയത്... "[17] ഇതിലെ, 'അശുദ്ധമോ മലിനമോ ആയ നികൃഷ്ടവസ്തു' എന്ന പ്രയോഗം വളരെ പ്രധാനമാണ്. ഇന്ത്യയിൽ മറെറല്ലായിടത്തുമെന്നപോലെ തിരുവിതാംകൂറിലും "സകല യൂറോപ്യൻമാരേയും കീഴ്ജാതിക്കാരോ മ്ലേച്ഛൻമാരോ പുറംജാതിക്കാരോ ആയാണ് പരിഗണിച്ചിരുന്നത്. അശുദ്ധമാകുമെന്ന ഭയംകാരണം യൂറോപ്യൻമാരുടെ വളരെ അടുത്തുചെല്ലാൻ സവർണഹിന്ദുക്കൾ തയ്യാറായിരുന്നില്ല."[18] ബ്രിട്ടീഷ് റസിഡണ്ടുമാരെപ്പോലും അവരുടെ കോട്ടയ്ക്കുപുറത്തുവച്ചുമാത്രമേ തിരുവിതാംകൂർരാജാക്കന്മാർ സന്ധിച്ചിരുന്നുള്ളു. അത്തരം കൂടിക്കാഴ്ചകൾക്കു ശേഷം അവർ "തീണ്ടൽദോഷം മാററാനുള്ള കർമ്മങ്ങൾ നടത്തുകയും പൂണൂൽ മാററുകയുമെല്ലാം ചെയ്യുമായിരുന്നു". റാണിലക്ഷ്മീഭായിയുടെ ഭരണകാലത്തുമാത്രമാണ് ഈ സമ്പ്രദായം നിർത്തലാക്കുന്നത്, ബ്രാഹ്മണരുടെ എതിർപ്പ് അപ്പോഴും ഉണ്ടായിരുന്നെങ്കിലും. ഒരാളുടെ സാമൂഹികപദവി നഷ്ടമാവാൻ വെള്ളക്കാരുമായുള്ള സഹവർത്തിത്വം ഒരു കാരണമാകുമായിരുന്നു എന്നർത്ഥം.

പുതുതായി ക്രിസ്തുമതം സ്വീകരിച്ച മേൽജാതിക്കാർക്കുണ്ടായ അവസ്ഥ പരിശോധിച്ചാൽ ഈ സ്വത്വനഷ്ടത്തെക്കുറിച്ച് കുറെക്കൂടി വ്യക്തമായി

മനസ്സിലാക്കാൻ നമുക്കു സാധിക്കും. അധികാരബന്ധങ്ങൾ മാററിത്തീർക്കണമെന്ന അഭിലാഷം കൊണ്ടൊന്നുമായിരുന്നില്ല അവർ ക്രിസ്തുമതം സ്വീകരിച്ചത്. ഹിന്ദുമതം ഉപേക്ഷിച്ച അതേ നിമിഷംമുതൽ മേൽജാതിക്കാർക്കുണ്ടായിരുന്ന പ്രത്യേകാവകാശങ്ങളെല്ലാം അവർക്കു നഷ്ടമാവുകയും അവരെ പുറംജാതിക്കാരായി കണക്കാക്കുകയും ചെയ്തിരുന്നു. ''ക്രിസ്തുമതം കയ്യൊഴിയാൻ വിസമ്മതിച്ചതിന് ഒരു ആഢ്യകുടുംബാംഗമായ നീലംപിള്ള എന്ന ഉദ്യോഗസ്ഥനെ ആരുവാമൊഴിയിൽ വച്ച് വെടിവെച്ചുകൊന്നത് തെക്കൻതിരുവിതാംകൂറിൽ കത്തോലിക്കാസഭ സുസ്ഥാപിതമായിക്കഴിഞ്ഞ പതിനെട്ടാം ശതകത്തിൻെറ അന്ത്യഘട്ടത്തിലായിരുന്നു.''[19] എൽ. എം. എസിൽ ചേർന്ന മേൽജാതിക്കാരായ പുതു വിശ്വാസികൾക്കും അനുഭാവികൾക്കും ഇതുപോലുള്ള സാമൂഹികമായ അന്യവൽക്കരണത്തെ അഭിമുഖീകരിക്കേണ്ടി വന്നിരുന്നു. നെയ്യൂർ മിഷൻ ഡിസ്ട്രിക്ററിലെ കുന്നിൻപ്രദേശങ്ങളിൽ എൽ. എം. എസ്സുകാർക്ക് കടുത്ത എതിർപ്പുകൾ നേരിടേണ്ടിവന്ന ഒരുകാലമായിരുന്നു 1830കൾ. മേൽജാതിക്കാരനായ രാമൻതമ്പി എന്നൊരാൾ അക്കാലത്ത് നെയ്യൂരിൽ ഭൂമിവാങ്ങാൻ എൽ. എം. എസ്സുകാരെ സഹായിക്കുകയുണ്ടായി. ഇക്കാരണത്താൽ തമ്പിയെ അറസ്ററുചെയ്യുകയും തടവിലിടുകയും ചെയ്തു. ഇക്കാലത്ത് തെക്കൻതിരുവിതാംകൂറിലെ മിക്ക സർക്കാരുദ്യോഗസ്ഥരും അവരുടെ നടപടികൾക്കിരകളായിത്തീർന്ന ക്രിസ്തുമത വിശ്വാസികളും നായൻമാരായിരുന്നു എന്നതാണ് ശ്രദ്ധേയമായ വസ്തുത.

ജാതിശ്രേണിയുടെ ഏററവും കീഴ്ത്തട്ടിൽ നിൽക്കുന്നവരായതിനാൽ, ജാതീയമായ സ്വാതന്ത്ര്യനഷ്ടംമൂലം ചാന്നാൻമാർക്ക് വിശേഷിച്ചൊന്നും സംഭവിക്കാനിടയില്ലെന്നു വാദിക്കാവുന്നതാണ്. എന്നാൽ സമൂഹത്തിനകത്ത് അനുഭവിക്കുന്ന അന്യവൽക്കരണവും സമൂഹം ഇല്ലാതെ നേരിടുന്ന അന്യവൽക്കരണവും ഗുണപരമായിത്തന്നെ വ്യത്യസ്തങ്ങളായ സാമൂഹികസാഹചര്യങ്ങളാണ്. ഒരു സമൂഹത്തിലെ ആധിപത്യസംസ്കാരത്തിന് മററുള്ളവയെ ഒഴിവാക്കുന്ന സ്വഭാവം മാത്രമല്ല ഉൾക്കൊള്ളുന്ന പ്രവണതകൂടി ഉണ്ട്. വരേണ്യവർഗ്ഗത്തിനു മററുള്ളവർക്കുമേൽ നെടുനായകത്വം പുലർത്താൻ ഈ പ്രക്രിയ അനിവാര്യമാണ്. എന്നാൽ സമൂഹം ഇല്ലാതെയുള്ള അധ്യവൽക്കരണം വെറും പുറന്തള്ളൽ മാത്രമായിരിക്കും. അതായത് ഉൾക്കൊള്ളുക എന്ന പ്രക്രിയ ഇല്ലാത്ത ഒന്നാണത്.[20]

ഹിന്ദുചാന്നാൻമാർ ക്രൈസ്തവചാന്നാൻമാരോടു വച്ചുപുലർത്തിയിരുന്ന മനോഭാവമെന്തായിരുന്നുവെന്ന് വിശകലനംചെയ്യുമ്പോൾ ഈ പ്രക്രിയയുടെ ചലനശക്തി വ്യക്തമായിത്തീരും. 1813ൽ റിംഗ്ൾടോബ് എഴുതി: മതപരിവർത്തനം ചെയ്തവർക്കെതിരായ പീഢനം ഇപ്പോൾ ഭരണാധികാരികളിൽനിന്നല്ല. മറിച്ച് തങ്ങളുടെ ബന്ധുക്കളിൽനിന്നും യജമാനൻമാരിൽനിന്നും സമ്പന്നൻമാരായ നാടാൻമാരിൽനിന്നുമാണ് അവർക്ക് നേരിടേണ്ടിവരുന്നത്. അങ്ങനെ സ്വന്തം ജാതിക്കാരിൽനിന്നുമാണ് പുതുവിശ്വാസികൾ അന്യവൽകരിക്കപ്പെട്ടിരിക്കുന്നത്. അവരുടെ ഹിന്ദുക്കളായ സ്വജനങ്ങളാവട്ടെ മതപരിവർത്തനത്തിൻെറപേരിൽ അവരെ പുറംതള്ളുകയും അതിലൂടെ സമൂഹത്തിൽ തങ്ങളുടെ ആധിപത്യമുറപ്പിക്കുകയും ചെയ്തു. ഹിന്ദുചാന്നാൻമാർ ജാതിശ്രേണിയുടെ കീഴ്ത്തട്ടിൽ കിടക്കുന്നവരായിട്ടു പോലും ഇതാണു സംഭവിച്ചത്. ക്രിസ്തുമതത്തിൽ ചേർന്നെന്നറിയുന്ന ആ നിമിഷംമുതൽ അത്തരക്കാരെ അന്യൻമാരായാണ് കണക്കാക്കിയത്. അതോടെ കുടുംബസ്വത്തിൽ അവർക്കുള്ള അവകാശങ്ങളും നിഷേധിക്കപ്പെടും. ''ഏതോ വിദേശികളുടെ മതം സ്വീകരിച്ചുവെന്ന ബുദ്ധിമോശത്തിൻെറ പേരിൽ

അവിശ്വാസികാം തങ്ങളുടെ ക്രിസ്ത്യാനികളായ അയൽവാസികളെ പരിഹസിക്കുകയും ചെയ്യുമായിരുന്നു."[21]

ഇതുവരെവിവരിച്ച സംഭവങ്ങളെ ഇങ്ങനെ സംഗ്രഹിക്കാവുന്നതാണ് ക്രിസ്തുമതംസ്വീകരിച്ച ചാന്നാൻമാർ പരിഷ്കൃതരായ ക്രൈസ്തവമിഷണറിമാരിലൂടെ ലഭ്യമായ നേട്ടങ്ങാം സ്വായത്തമാക്കാനാണ് ശ്രമിച്ചത്. ഇതേ പ്രക്രിയയുടെ ഫലമായി, 'പരിഷ്കൃതരായ' ക്രിസ്ത്യൻ മിഷണറിമാർ മേൽജാതിക്കാരുടെ അധീശത്വത്തിന് ഭീഷണിയാണെന്നുകരുതിയിരുന്ന വരേണ്യവിഭാഗവുമായി അവർക്കു സംഘർഷത്തിൽ ഏർപ്പെടേണ്ടതായും വന്നു. അതിനാൽ ചാന്നാൻമാരുടെ പ്രതിഷേധശബ്ദങ്ങാം അധീശത്വത്തിനുകീഴിൽ മുഴങ്ങിയ ശബ്ദങ്ങളായിരുന്നു. ഈ അധീശത്വമാകട്ടെ ഭീഷണിയും ബലപ്രയോഗവും നടത്തുന്നതും (മേൽമുണ്ടു കലാപത്തിൽ കണ്ടപോലെ) പ്രത്യയശാസ്ത്രപരവും (മതപരിവർത്തനം ചെയ്തവർ 'ഹിന്ദു'ക്കളെപ്പോലെ കഴിയുന്നതും അവരുടെ ഹിന്ദുക്കളായ സ്വജനങ്ങാം അവരെ ബഹിഷ്കരിക്കുന്നതും ഉദാഹരണങ്ങാം) ആയിരുന്നു. ഈ വൈരുദ്ധ്യത്തിന് ദരിദ്രരിൽദരിദ്രരായ ചാന്നാൻമാർ കണ്ടെത്തിയ പരിഹാരമായിരുന്നു ശ്രീ വൈകുണ്ഠസ്വാമിപ്രസ്ഥാനം.

III

തെക്കൻതിരുവിതാംകൂറിലെ ചാന്നാൻമാർക്കിടയിൽ ശ്രീ വൈകുണ്ഠസ്വാമി പ്രസ്ഥാനം രൂപംകൊണ്ടത് 1830കളിലാണ്.[22] ക്രിസ്തുമതം സ്വീകരിച്ച ചാന്നാൻമാർക്കെതിരെ സംഘടിതമായ കടന്നാക്രമണങ്ങാംനടന്ന കാലഘട്ടമായിരുന്നല്ലോ ഇത്. ഈ പ്രസ്ഥാനം ഇന്നും നിലനില്ക്കുന്നു. പ്രധാനമായും കന്യാകുമാരി-തിരുനൽവേലി ജില്ലകളിൽനിന്നുള്ള ആയിരക്കണക്കായ നാടാൻമാർ എല്ലാവർഷവും വൈകുണ്ഠസ്വാമിയുടെ ജൻമദിനമായ മാശി 20 ന് (ജനുവരി) അദ്ദേഹത്തിൻെറ ജൻമസ്ഥലമായ സ്വാമിത്തോപ്പിൽ ഒത്തുചേരുന്നു. ഇന്ന് തമിഴ്നാട്ടിലെങ്ങും ഈ മതവിശ്വാസികളെ നമുക്ക് കാണാൻകഴിയും.

നാഗർകോവിലിന് അല്പമകലെ തെക്കുകിഴക്കായി സ്ഥിതിചെയ്യുന്ന ഒരു കൊച്ചുഗ്രാമമാണ് ശാസ്താംകോയിൽവിളൈ. അവിടത്തെ ഒരു ദരിദ്രവൈഷ്ണവ ചാന്നാർകുടുംബത്തിൽ 1809-ലാണ് വൈകുണ്ഠ സ്വാമി ജനിച്ചത്. വൈകുണ്ഠ സ്വാമിയുടെ പേരുമായി ബന്ധപ്പെട്ട് "സ്വാമിത്തോപ്പ്" എന്ന പേരിലാണ് ഇന്ന് പ്രസ്തുതഗ്രാമം അറിയപ്പെടുന്നത്. മാതാപിതാക്കാം കുട്ടിക്ക് 'മുടിചൂടും പെരുമാാം' എന്ന് പേരിട്ടു. സവർണ്ണരായ ഹിന്ദുക്കാംമാത്രം തങ്ങളുടെ പേരിനോടൊപ്പം ചേർത്തിരുന്ന ഒന്നായിരുന്നു 'പെരുമാാം' എന്നരൂപം. അതിനാൽ 'പെരുമാാം' എടുത്തുമാററണമെന്ന് മേൽജാതിക്കാർ ആവശ്യപ്പെട്ടു. അങ്ങനെ മുടിചൂടും പെരുമാാം എന്നത് മുത്തുക്കുട്ടി എന്നുമാററാൻ മാതാപിതാക്കാം നിർബ്ബന്ധിതരായിത്തീർന്നു. ഗ്രാമത്തിലെ കുടിപ്പള്ളിക്കൂടത്തിലായിരുന്നു മുത്തുക്കുട്ടിയുടെ പ്രാഥമിക വിദ്യാഭ്യാസം. 'നാലടി', 'മൂഡുരൈ', 'തിരുക്കുറാം', 'തിരുവാചകം' എന്നിങ്ങനെയുള്ള മതപരവും ധാർമ്മികവുമായ ഗ്രന്ഥങ്ങാം അവിടെവച്ച്, അവൻ പഠിച്ചു. നിത്യേന പ്രാർത്ഥനയും ജപവുമെല്ലാം നടത്തുകയും കർശനമായ മതവിശ്വാസം കാത്തുസൂക്ഷിക്കുകയും ചെയ്തിരുന്ന ഒരു കുടുംബമായിരുന്നു അത്. അതിനാൽ ഹൈന്ദവപുരാണേതിഹാസങ്ങളിൽ നല്ലപ്രാവീണ്യം നേടാൻ മുത്തുക്കുട്ടിക്കു സാധിച്ചു. ഈ കാലഘട്ടത്തിൽതന്നെ അവൻ ബൈബിളും പഠിച്ചിരുന്നു. അങ്ങനെ ക്രിസ്തുമതാദർശങ്ങളിലും അവൻ നല്ലഅറിവുനേടി. മുത്തുക്കുട്ടി ഒരു കാലത്ത് ക്രിസ്തുമതവിശ്വാസിയായിരുന്നു എന്നുപോലും ഒരു ക്രൈസ്തവസഭാചരിത്രകാരൻ അവകാശപ്പെട്ടിട്ടുണ്ട്.

ഇരുപത്തിരണ്ടാമത്തെവയസ്സിൽ തിരുനൽവേലിജില്ലയിലെ തിരുച്ചെന്തൂരിലുള്ള പ്രസിദ്ധമായ മുരുകക്ഷേത്രത്തിലേക്ക് മുത്തുക്കുട്ടി ഒരു തീർത്ഥയാത്രനടത്തി. തന്റെ ചർമ്മരോഗത്തിൽനിന്നും മോചനം ലഭിക്കുന്നതിനും ക്ഷേത്രത്തിലെ മാശി ഉത്സവത്തിൽ പങ്കെടുക്കുന്നതിനും വേണ്ടിയായിരുന്നു ആ യാത്ര. തിരുച്ചെന്തൂർ കടപ്പുറത്തുചെന്ന് സമുദ്രസ്നാനം നടത്തിയ മുത്തുക്കുട്ടി, വിഷ്ണുഭഗവാൻ (നാരായണൻ) തനിക്കു സ്വപുത്രനായി പുനർജൻമം നൽകിയിരിക്കുകയാണെന്ന് അവകാശപ്പെടുകയും ശ്രീ വൈകുണ്ഠൻ എന്നപേര് സ്വീകരിക്കുകയും ചെയ്തു. ചാന്നാൻമാരെ സംരക്ഷിക്കുവാനും ധർമ്മസംസ്ഥാപനം ചെയ്യുവാനുമാണ് താൻ ജൻമമെടുത്തിരിക്കുന്നതെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. തെക്കൻതിരുവിതാംകൂറിൽ തിരിച്ചെത്തിയശേഷം നാലുവർഷക്കാലം അദ്ദേഹം തപസ്സിൽ മുഴുകി. ആറടി ആഴമുള്ള ഒരു കുഴിയിലായിരുന്നു ആദ്യത്തെ രണ്ടുവർഷം തപസ്സനുഷ്ഠിച്ചത്. പിന്നീടുള്ള രണ്ടുവർഷം വെറും കീറത്തുണികൾമാത്രം ധരിച്ച് ആരോടും മിണ്ടാതെ വെറും പാലുമാത്രം കഴിച്ചാണ് കഴിഞ്ഞത്. ഈ കാലഘട്ടത്തിലാണ് അദ്ദേഹം വമ്പിച്ചതോതിൽ ജനശ്രദ്ധയാകർഷിച്ചത്. നാനാജാതികളിൽപ്പെട്ട ആളുകൾ അദ്ദേഹത്തെ സന്ദർശിച്ചുതുടങ്ങി. ഏതുരോഗവും ഭേദമാക്കാൻ സ്വാമിക്കു സാധിക്കുമെന്ന ഒരുവിശ്വാസം പ്രചരിച്ചതോടെ അദ്ദേഹത്തിന്റെ കീർത്തി കൂടുതൽ വർദ്ധിക്കുകയും ചെയ്തു.

തിരുവിതാംകൂറിലെ യാഥാസ്ഥിതികസമൂഹത്തിനും ഭരണാധികാരികൾക്കുമെതിരെ രൂക്ഷമായ ആക്രമണങ്ങളാണ് സ്വാമി തന്റെ പ്രബോധനങ്ങളിലൂടെ തൊടുത്തുവിട്ടത്. കീഴ്ജാതിക്കാരിൽനിന്നും അമിതമായതോതിൽ നികുതി പിരിക്കുന്ന ഭരണകൂടത്തെ അദ്ദേഹം അപലപിച്ചു. വിഷ്ണുവിന്റെ അവതാരമാണെന്ന് അവകാശപ്പെട്ടുകൊണ്ട് കീഴ്ജാതിക്കാരനായ ഒരുചാന്നാൻ, തന്റെ ഭരണം രാജ്യത്തുനടപ്പാക്കുമെന്നും ചാന്നാൻമാർക്ക് അമരത്വം നൽകുമെന്നുമെല്ലാം ഭീഷണി മുഴക്കുന്നതായി മേൽജാതിക്കാരായ ഹിന്ദുക്കൾ അന്നു ശുചീന്ദ്രം സന്ദർശിച്ച വഞ്ചിപാല രാമവർമ്മരാജാവിനെ അറിയിക്കുകയുണ്ടായി. ജാതിഭേദങ്ങൾ വകവയ്ക്കാതെ വൈകുണ്ഠസ്വാമി പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്ന മിശ്രഭോജനത്തെക്കുറിച്ചും അവർ രാജാവിനെ അറിയിച്ചു. തിരുവിതാംകൂർരാജകുടുംബത്തിന്റെ അധിദേവതയായിരുന്നു തിരുവനന്തപുരം പത്മനാഭസ്വാമിക്ഷേത്രത്തിലെ വിഷ്ണു എന്നകാര്യം ഈസന്ദർഭത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. വൈകുണ്ഠസ്വാമിയെ അറസ്ററുചെയ്ത് തിരുവനന്തപുരത്തേക്കു കൊണ്ടുചെല്ലാൻ രാജാവ് ഉത്തരവിട്ടു. തിരുവനന്തപുരത്തേക്കു കൊണ്ടുപോകുന്നവഴിക്ക് സവർണ്ണൻമാർ സ്വാമിയെ തെറിവിളിച്ചപമാനിക്കുകയും കല്ലെറിയുകയുംചെയ്തു. സ്വാമിയുടെ ദിവ്യത്വത്തിന്റെപേരിൽ രാജാവ് അദ്ദേഹത്തെ വിചാരണചെയ്തെങ്കിലും മറുപടിനൽകാൻ അദ്ദേഹം തയ്യാറായില്ല. ഒടുവിൽ പത്മനാഭസ്വാമിക്ഷേത്രത്തിന്റെ പടിഞ്ഞാറുഭാഗത്തുള്ള ശിങ്കാരത്തോപ്പ് എന്ന തുറന്നജയിലിൽ സ്വാമിയെ തടവിൽപാർപ്പിച്ചു. ബന്ധനസ്ഥനായ സ്വാമിയെ ഒരുനോക്കുകാണാൻവേണ്ടി വിദൂരദേശമായ നാഞ്ചിനാട്ടിൽനിന്നുപോലും അനേകം അനുയായികൾ തിരുവനന്തപുരത്തേക്കു പ്രവഹിച്ചിരുന്നു. തടവറയിൽവച്ച് നാനാവിധത്തിലുള്ള പീഢനങ്ങളാണ് സ്വാമിക്കു സഹിക്കേണ്ടിവന്നതെന്ന് പറയപ്പെടുന്നു. ഇരുണ്ട ഒരു കുടുസ്സുമുറിക്കകത്ത് അദ്ദേഹത്തെ അടച്ചുപൂട്ടിയശേഷം അതിനകത്ത് മുളകുകത്തിച്ച് പുകനിറച്ചു. തീക്കനലിലൂടെ നടത്തിക്കുകയും കക്കനീററുന്ന ചൂളയിൽ എടുത്തിടുകയും ചെയ്തു. പുലിക്കൂട്ടിൽഅടച്ചു. പക്ഷേ, ഈ പീഢനങ്ങളെയെല്ലാം അദ്ദേഹം അതിജീവിച്ചു. സ്വാമിയുടെ അമാനുഷികമായ കഴിവുകൾ കാരണമാണ് അതു സാധിച്ചതെന്ന് വിശ്വസിക്കപ്പെട്ടു. മേലിൽ സ്വജാതിക്കാർക്കിടയിൽമാത്രമേ

പ്രവർത്തിക്കുകയുള്ളു എന്ന് രേഖാമൂലം ഉറപ്പുനൽകുന്ന 'കൈച്ചീട്ട്' എഴുതിക്കൊടുക്കണമെന്ന് രാജാവ് സ്വാമിഃയാടാവശ്യപ്പെട്ടുവെങ്കിലും അദ്ദേഹം അതിന് വഴങ്ങിയില്ല. എങ്കിലും 1838 മാർച്ച് ആദ്യവാരത്തിൽ അദ്ദേഹത്തെ മോചിപ്പിച്ചു. ആഹ്ലാദഭരിതരായ അനുയായികാം ഒരുഘോഷയാത്രയുടെ അകമ്പടിയോടെ അദ്ദേഹത്തെ അമ്പലപ്പാത്തിയിലേക്കാനയിച്ചു. ഒരുമഞ്ചത്തിൽചുമന്നാണ് അദ്ദേഹത്തെ കൊണ്ടുപോയത്. പ്രസ്തുത മഞ്ചം ഒരു പവിത്രസ്മാരകമായി ഇന്നും സ്വാമിത്തോപ്പിൽ സൂക്ഷിച്ചുവച്ചിട്ടുണ്ട്.

തുടർന്ന്, 1851ൽ മരണമടയുന്നതുവരെ, നീണ്ട പന്ത്രണ്ടുവർഷക്കാലം അദ്ദേഹം പ്രവർത്തനനിരതനായി കഴിഞ്ഞു. ജീവിതാന്ത്യത്തോടടുത്ത ഘട്ടത്തിൽ 'സമത്വസംഘം' എന്ന സംഘടനയ്ക്കു രൂപംനൽകുകയും തന്റെ അനുയായികളോടെല്ലാം അതിൽ അംഗങ്ങളായിച്ചേരാൻ ആവശ്യപ്പെടുകയും ചെയ്തു. മയിലാടിക്കാരനായ ശിവനന്ദി, കൈലാസപുരത്തെ പണ്ടാരം, പിള്ളയാർകുടിയിരുപ്പിലെ അർജ്ജുനൻ, കൊളച്ചലിലെ സുബ്ബയ്യ, താമരക്കുളത്തെ ഹരിഗോപാലൻ എന്നീ അഞ്ച് അനുയായികളെ തെരഞ്ഞെടുത്തു് അവർക്ക് യഥാക്രമം ധർമ്മസിദ്ധർ, ഭീമസിദ്ധർ, അർജ്ജുനസിദ്ധർ, നകുലസിദ്ധർ, സഹദേവൻസിദ്ധർഎന്നിങ്ങനെ പേരുകാം നൽകുകയും തന്റെ ആദർശങ്ങാം പ്രചരിപ്പിക്കാൻ ആവശ്യപ്പെടുകയും ചെയ്തു. അനുയായികളുടെ പേരുകാംക്കൊപ്പം കൂട്ടിച്ചേർത്ത 'സിദ്ധർ' എന്നപ്രയോഗം ശ്രദ്ധേയമായ ഒന്നാണ്. 13-ാം നൂററാണ്ടുമുതൽ 18-ാംനൂററാണ്ടുവരെ തമിഴ്നാട്ടിൽ ജീവിച്ചിരുന്ന, വിഗ്രഹഭഞ്ജകരും ജാതിവിരുദ്ധരുമായ ഭക്തകവികളായിരുന്നു സിദ്ധൻമാർ. താൻ കൃഷ്ണഭഗവാനും ശിഷ്യൻമാർ പഞ്ചപാണ്ഡവൻമാരുമാണെന്നാണ് സ്വാമി തന്റെ അനുയായികളെ ഉൽബോധിപ്പിച്ചത്. പിൻഗാമികാം അദ്ദേഹത്തെ 'അയ്യൻ' (അച്ഛൻ) എന്നും അദ്ദേഹം സ്ഥാപിച്ച മതത്തെ' അയ്യാവഴി' എന്നും വിളിക്കുന്നു.

വൈകുണ്ഠസ്വാമിയുടെ പ്രബോധനങ്ങാംക്കും അദ്ദേഹം നിർദ്ദേശിച്ച ആചാരമുറകാംക്കും രണ്ട് അടിസ്ഥാനസവിശേഷതകളുണ്ടായിരുന്നു. ചാന്നാൻമാരുടെ നാടൻഹിന്ദുമതത്തെ പരിഷ്കരിച്ച് മേൽജാതിക്കാരുടേതിനോടൊപ്പം ചേർക്കാനാണ് ഒരുവശത്ത് അദ്ദേഹം ശ്രമിച്ചത്. മറുവശത്ത് ജാതിയുടെപേരിൽ ചാന്നാൻമാർ അഭിമുഖീകരിക്കേണ്ടിവന്ന അനീതികളെ വെല്ലുവിളിക്കുകയും കലിയുഗത്തെ ഉൻമൂലനാശം വരുത്തി പകരം ധർമ്മത്തിന്റെ സുവർണ്ണയുഗം സ്ഥാപിക്കുമെന്ന് അവർക്ക് ഉറപ്പുനൽകുകയുംചെയ്തു.

വൈകുണ്ഠസ്വാമി ചാന്നാൻമാരുടെ ആചാരങ്ങളും മതവിശ്വാസങ്ങളും പരിവർത്തനപ്പെടുത്തിയതെങ്ങിനെയെന്നാണ് ഇനിനമുക്കു പരിശോധിക്കേണ്ടത്. ചാന്നാൻമാർ ഒട്ടുമുക്കാലും ശൈവവിശ്വാസികളായിരുന്നു. 'പെരുമാാം വഴിക്കാർ' എന്നറിയപ്പെട്ടിരുന്ന ചെറിയൊരുവിഭാഗം മാത്രമേ വൈഷ്ണവരായി ഉണ്ടായിരുന്നുള്ളൂ. എന്നാൽ ഇവരുടെ മതാചാരങ്ങാംക്ക് ശൈവ-വൈഷ്ണവ മതതത്ത്വങ്ങളുമായി വലിയ ബന്ധമൊന്നും ഉണ്ടായിരുന്നില്ല. 1906ൽപോലും ഇതായിരുന്നു സ്ഥിതിയെന്ന് നാഗംഅയ്യ നിരീക്ഷിച്ചിട്ടുണ്ട്. അദ്ദേഹം എഴുതുന്നു: "മൃഗബലി നൽകി പിശാചുക്കളെ ആരാധിക്കുന്ന സമ്പ്രദായമാണ് ഇവർക്കിടയിൽ ഏററവും വ്യാപകമായി കണ്ടുവരുന്നത്. ക്രിസ്തുമതം സ്വീകരിച്ചവർപോലും ഇതൊന്നും പൂർണ്ണമായും കയ്യൊഴിഞ്ഞിട്ടില്ലെന്നു പറയേണ്ടിയിരിക്കുന്നു".[23] തെക്കൻതിരുവിതാംകൂറിലെ പ്രമുഖമായൊരു രുദ്രദേവതാക്ഷേത്രമാണ് അഗസ്തീശ്വരത്തെ മുത്താരമ്മൻക്ഷേത്രം. നാടാൻമാർ എന്നറിയപ്പെടുന്ന ചാന്നാർപ്രമാണികളുടെ കേന്ദ്രമാണിത്. "ഭൂതഗണങ്ങളുടെ സഹായത്തോടെ പത്തുദിവസത്തിനുള്ളിൽ"

പണിതീർത്തതാണത്രേ ഈ ക്ഷേത്രം. രുദ്രഭൂതഗണങ്ങൾക്കായി പിരമിഡിന്റെ മാതൃകയിൽ മണ്ണുകൊണ്ടുനിർമ്മിച്ചഒരു വാസ്തുശില്പരൂപം ഇവിടെയുണ്ട്. കുമ്മായം തേയ്ക്കുകയും വെള്ളപൂശുകയുംചെയ്ത ഈ ശില്പത്തിന്റെ മുൻവശത്ത് ഒരു രുദ്രദേവതയുടെ രൂപവുമുണ്ട്. മുൻവശം തുറന്നുകിടക്കുന്ന ഓലമേഞ്ഞ ഒരുചെറിയ ഷെഡ്ഡാണ് കുറേക്കൂടി മെച്ചപ്പെട്ട മററൊരുകേന്ദ്രം. ഇതിനകത്ത് ഏതാണ്ട് അരഡസനോളം ദേവതകളുടെ വിഗ്രഹങ്ങൾ ഒരുക്കിവച്ചിരിക്കുന്നു.[24] ചാന്നാൻമാർ ഈ ദേവതകൾക്ക് പതിവായി ആടിനേയും കോഴിയേയും ബലിയർപ്പിക്കുമായിരുന്നു.

ഭൂതഗണങ്ങളേയും ബിംബങ്ങളേയും ആരാധിക്കുന്ന ഈ സമ്പ്രദായം അവസാനിപ്പിക്കാനാണ് വൈകുണ്ഠസ്വാമി തന്റെ അനുയായികളോട് ആദ്യമായാവശ്യപ്പെട്ടത്. എല്ലാഭൂതഗണങ്ങളേയും താൻ ചുട്ടെരിച്ചുകളഞ്ഞിരിക്കയാണെന്നും, ദുർഭൂതങ്ങളെ അകററാൻ കാണിക്കാർമാർ (മലവർഗ്ഗക്കാർ) ഉപയോഗിക്കുന്ന മന്ത്രങ്ങളെല്ലാം അവരിൽനിന്നും എടുത്തുകളഞ്ഞിരിക്കുന്നുവെന്നും അദ്ദേഹം അവകാശപ്പെട്ടു. ദൈവങ്ങൾക്ക് ആടിനേയും കോഴിയേയും പന്നിയേയുമെല്ലാം ബലിനൽകുന്ന സമ്പ്രദായം അവസാനിപ്പിക്കണമെന്ന് അദ്ദേഹം അവരോടാവശ്യപ്പെട്ടു. കൂടാതെ മുട്ട, വറുത്തമാംസം, പൊങ്കൽ, മുറുക്ക്, പണിയാരം, അവലുണ്ട, കടപ്പാൽ തുടങ്ങിയ ആഹാരസാധനങ്ങൾ അർപ്പിക്കുന്നതിനേയും അദ്ദേഹം എതിർത്തു.

തന്റെ ആദർശങ്ങൾ നടപ്പിൽ വരുത്തുന്നതിനുവേണ്ടി വൈകുണ്ഠസ്വാമി ചെട്ടികുടിയിരുപ്പ്, അഗസ്തീശ്വരം, പാലൂർ, ചുണ്ടവിളൈ, വടലിവിളൈ, കടമ്പാങ്കുളം, പാമ്പൻകുളം എന്നീസ്ഥലങ്ങളിൽ കുടിലുകൾപോലുള്ള ആരാധനാലയങ്ങൾ സ്ഥാപിച്ചു. ഈ ആരാധനാലയങ്ങളെ 'നിലൽതങ്കൽ' അഥവാ 'ഇണന്തങ്കൽ' എന്നാണ് നാട്ടുകാർ വിളിക്കുന്നത്. മതാചാരങ്ങളോ ബിംബാരാധനയോ വഴിപാടുകളോ ഒന്നും അവിടെ അനുവദിച്ചിരുന്നില്ല. ദരിദ്രരായ ആളുകൾക്ക് അന്നദാനം നടത്തുന്നതിനും വൈകുണ്ഠസ്വാമിയുടെ തത്ത്വങ്ങൾ പ്രചരിപ്പിക്കുന്നതിനുംവേണ്ടിയാണ് ഇവ ഉപയോഗിച്ചിരുന്നത്. ജാതിഭേദമെന്യേ സകലജനങ്ങൾക്കും അവിടെ പ്രവേശനമനുവദിച്ചിരുന്നു. വ്യക്തികൾ തനിച്ചുപ്രാർത്ഥിക്കുന്ന രീതി ഇവിടെ ഉണ്ടായിരുന്നില്ല. പകരം, വൈകുണ്ഠസ്വാമി പ്രസ്ഥാനത്തിന്റെ സാമൂഹികവീക്ഷണത്തെ ബലപ്പെടുത്തുന്ന തരത്തിലുള്ള കൂട്ടപ്രാർത്ഥനകളായിരുന്നു നടന്നത്. കാലം ചെന്നതോടെ 'നിലൽതങ്കലു'കളുടെ എണ്ണംവർദ്ധിക്കുകയും ചിലത് ഗ്രാമവിദ്യാലയങ്ങളുടെ ധർമ്മംകൂടി നിർവ്വഹിക്കുകയും ചെയ്തു. 'നിലൽതങ്കലു'കളെപ്പോലെതന്നെ പ്രാധാന്യമർഹിക്കുന്നവയാണ് സ്വാമി സ്ഥാപിച്ച 'തുവൈയൽ പന്തി'കളും. പ്രധാനമായും ശുചിത്വം, ലളിതമായ സസ്യഭക്ഷണം എന്നിവ ശീലിക്കുന്നതിനുവേണ്ടി ഉദ്ദേശിച്ചിട്ടുള്ള ചില ജീവിതചര്യകളാണ് 'തുവൈയൽ പന്തി'. കന്യാകുമാരിക്കടുത്തുള്ള 'വാമൈപതി' എന്ന സ്ഥലത്തുവച്ചാണ് ഇതിനു തുടക്കംകുറിച്ചത്. 'തുവൈയൽപന്തി'യിൽ പങ്കെടുക്കാനെത്തുന്ന വിശ്വാസികൾ മൂന്നുനേരം കുളിക്കുകയും വസ്ത്രങ്ങളെല്ലാം അലക്കി വൃത്തിയാക്കുകയും ചെയ്തിരിക്കണം. അതിനുശേഷമേ വൈകുണ്ഠസ്വാമിയുടെ മതപ്രഭാഷണങ്ങളിൽ പങ്കെടുക്കാൻ പാടുള്ളു. നിരവധി കുടുംബങ്ങൾ ഇതിനുവേണ്ടി എത്തുമായിരുന്നു. ഒരുഘട്ടത്തിൽ എഴുനൂറു കുടുംബങ്ങൾവരെ പങ്കെടുത്തിരുന്നുവെന്നാണ് പറയപ്പെടുന്നത്. 'തുവൈയൽ പന്തി'യിലൂടെ പ്രചരിപ്പിക്കപ്പെട്ട ശുചിത്വബോധം ഈ മതവിഭാഗത്തിൽപ്പെട്ട ആളുകളുടെ പൊതുവായ ജീവിതചര്യയായിത്തീർന്നുവെന്നു കരുതാവുന്നതാണ്. 1892ലെ എൽ. എം. എസിന്റെ ഒരു റിപ്പോർട്ടിൽ പറയുന്നു: ''അവർ (വൈകുണ്ഠസ്വാമിയുടെ അനുയായികൾ) തങ്ങളുടെ ശരീരവും വീടുകളുമെല്ലാം മററുള്ളവരെ അപേക്ഷിച്ച് കൂടുതൽ ശുചിയായി സൂക്ഷിക്കുന്നുവെന്നത് ഒരു വാസ്തവമാണ്.''

ചുരുക്കിപ്പറഞ്ഞാൽ, ഭൂതപ്രേതപിശാചുക്കളെ ആരാധിക്കൽ, മൃഗബലി എന്നിവ ഉപേക്ഷിക്കുക, മേൽജാതിക്കാരായ ഹിന്ദുക്കളുടെ മാത്രം ജീവിതചര്യകളായിരുന്ന ശുചിത്വം, സസ്യഭക്ഷണം തുടങ്ങിയവ സ്വീകരിക്കുക എന്നിങ്ങനെയുള്ള നിരവധി പരിഷ്കാരങ്ങൾക്കുവേണ്ടിയുള്ള പ്രചരണങ്ങളാണ് ഈ പ്രസ്ഥാനം നടത്തിയിരുന്നത്. അങ്ങനെ ചാന്നാൻമാരുടെ നാടൻഹിന്ദുമതവും മേൽജാതിക്കാരുടെ വരേണ്യഹിന്ദുമതവും തമ്മിലുള്ള വിടവുനികത്താനുള്ള ഉദ്യമമായിരുന്നു വൈകുണ്ഠസ്വാമിയുടേത്. വിഗ്രഹാരാധനയോടുള്ള എതിർപ്പുമാത്രമാണ് ഇവിടെ നാം കാണുന്ന ഒരേയൊരു അപവാദം. ക്രിസ്തുമതത്തിന്റെ സ്വാധീനതയാവാം ഇതിനു ഒരുകാരണം. കൂടാതെ, എണ്ണിയാലൊടുങ്ങാത്തത്ര ദൈവബിംബങ്ങളിൽ നിന്നും തന്റെ അനുയായികളെ മോചിപ്പിക്കാൻ സ്വാമി ഈ മാർഗ്ഗം സ്വീകരിച്ചതുമാവാം.

ചാന്നാൻമാരും മററു കീഴാളജാതിക്കാരും അനഭുവിച്ചിരുന്ന ജാതിപരമായ അസമത്വങ്ങളും മററുകഷ്ടപ്പാടുകളും പരിഹരിക്കുന്നതിനുവേണ്ടി വൈകുണ്ഠസ്വാമി സ്വീകരിച്ച നടപടികൾ എന്തെല്ലാമായിരുന്നുവെന്ന് ഇനി പരിശോധിച്ചുനോക്കാം. ചാന്നാൻമാർക്കുമേൽ തിരുവിതാംകൂർരാജാവ് ഏർപ്പെടുത്തിയിരുന്ന അന്യായമായ നികുതികളേയും ഉഴിയംവേലയേയും എതിർക്കുകയാണ് അദ്ദേഹം ആദ്യമായി ചെയ്തത്. ഇതിഹാസകഥാപാത്രമായ രാമന്റെശത്രുവായിരുന്ന രാവണൻ ചെയ്ത കുററങ്ങളിലൊന്ന്, അന്യായമായ നികുതികൾ ഈടാക്കി എന്നതാണെന്ന് അദ്ദേഹം അനുയായികളെ ഓർമ്മിപ്പിച്ചു. അതിനാൽ, പുരാതനചോളരാജാക്കൻമാരെപ്പോലെ നീതിമാൻമാരായ രാജാക്കൻമാരാരും ഉല്പന്നത്തിന്റെ ആറിലൊന്നിൽ കൂടുതൽനികുതി ഈടാക്കില്ലെന്നും, അതിനുപോലും നിർബ്ബന്ധംപിടിക്കില്ലെന്നും അദ്ദേഹം പറഞ്ഞു. തിരുവിതാംകൂർ രാജാവിനെ 'നീശൻ' (മർദ്ദകൻ) ആയാണ് സ്വാമി വിശേഷിപ്പിച്ചത്. ഒരു ചാന്നാർസ്ത്രീ നിത്യേന ശപിക്കുകയാണെങ്കിൽ രാജാവ് മരിച്ചുപോകുകതന്നെ ചെയ്യുമെന്നുപറഞ്ഞ് സ്വാമി അനുയായികൾക്കു ധൈര്യംപകർന്നു. ചാന്നാൻമാരെ ഉഴിയംവേലയിൽനിന്നും ഒഴിവാക്കിക്കൊണ്ട് രാജാവ് ചെണ്ടകൊട്ടി അറിയിക്കുന്നില്ലെങ്കിൽ അദ്ദേഹത്തിന് നാടുഭരിക്കാനുള്ള അവകാശം നഷ്ടപ്പെടുമെന്നും അദ്ദേഹം പ്രസ്താവിച്ചു. ചാന്നാർസ്ത്രീകൾക്ക് മേൽമുണ്ടുധരിക്കാനുള്ള അവകാശം നിഷേധിച്ചതിനേയും അദ്ദേഹം എതിർത്തു. തന്റെ ആരാധനാലയങ്ങളിൽ പ്രവേശിക്കുമ്പോൾ തലക്കെട്ടുകെട്ടണമെന്ന് അദ്ദേഹം അനുയായികളോടു നിർദ്ദേശിച്ചിരുന്നു. അക്കാലത്ത് തലക്കെട്ടുകെട്ടാൻ ചാന്നാൻമാർക്ക് അവകാശമുണ്ടായിരുന്നില്ലെന്നുമാത്രമല്ല, ചുമടെടുക്കുമ്പോൾ പോലും വല്ല വൈക്കോലോ, ഓലയോമറേറാ വച്ചുകെട്ടിയ 'ചുമ്മാടു'കൾ മാത്രമേ ഉപയോഗിക്കാൻ അനുവദിച്ചിരുന്നുള്ളു. ക്ഷേത്രത്തിൽപ്രവേശിക്കുമ്പോൾ തലക്കെട്ടുകെട്ടുന്ന പതിവ് സ്വാമിത്തോപ്പിൽ ഇപ്പോഴും തുടർന്നുപോരുന്നുണ്ട്. താൻ ബ്രാഹ്മണരുടെ വംശനാശംവരുത്തുമെന്നും അങ്ങനെ കലിയുഗത്തിന്റെ സ്ഥാനത്ത് 'ധർമ്മയുഗം' സ്ഥാപിക്കപ്പെടുമെന്നും അന്ന് മനുഷ്യർതമ്മിൽ യാതൊരുവിധ വിവേചനങ്ങളും ഉണ്ടാകില്ലെന്നും ലോകംമുഴുവനും കരുണാമയനായ ഒരുരാജാവിന്റെ ഏകഛത്രത്തിനു കീഴിലായിത്തീരുമെന്നും സ്വാമി അനുയായികളെ ഉൽബോധിപ്പിച്ചു.

സമത്വത്തെ സംബന്ധിച്ച തന്റെ ആദർശങ്ങൾ നടപ്പിൽവരുത്തുന്നതിനുവേണ്ടിയായിരുന്നു അദ്ദേഹം സ്വാമിത്തോപ്പിൽ ഒരു പൊതുകിണർ സ്ഥാപിച്ചത്. 'മുന്തിരിക്കിണർ' എന്നപേരിൽ ഇന്നും അതറിയപ്പെടുന്നു. ജാതിമേൻമനോക്കി കിണറുകളിൽനിന്നും വെള്ളംനൽകിയിരുന്ന അന്നത്തെ തിരുവിതാംകൂർ സമൂഹത്തിൽ 'മുന്തിരിക്കിണർ' എല്ലാജാതിക്കാർക്കും, പ്രത്യേകിച്ച് ചാന്നാൻ

മാരേക്കാം താഴ്ന്നജാതിക്കാർക്ക്, ജലംനൽകി. 'മുന്തിരിക്കിണറിലെ' വെള്ളത്തിന് രോഗശാന്തി വരുത്താനുള്ള കഴിവുണ്ടെന്നും വിശ്വസിക്കപ്പെട്ടിരുന്നു. ഈ കിണറിനു ചുററുംവച്ച്വിവിധ ജാതിക്കാരെ പങ്കെടുപ്പിച്ചുകൊണ്ടുള്ള മിശ്രഭോജനവും സ്വാമി പതിവായി സംഘടിപ്പിക്കുമായിരുന്നു. അവർ ഭക്ഷ്യ വസ്തുക്കളുമായി എത്തുകയും മുന്തിരിക്കിണറിൽനിന്നും വെള്ളമെടുത്ത് ആഹാരം പാകംചെയ്ത് വൈകുണ്ഠസ്വാമിയോടൊപ്പമിരുന്ന് സദ്യയുണ്ണുകയും ചെയ്തു. വൈകുണ്ഠസ്വാമിപ്രസ്ഥാനത്തിന്റെ വിവേചനങ്ങളേതുമില്ലാത്ത പരിശുദ്ധ സ്നേഹത്തിന്റെ സന്ദേശം വിളിച്ചറിയിക്കുന്ന തരത്തിൽ, നടുവിൽ വെള്ള അടയാളമുള്ള കുങ്കുമനിറത്തിലുള്ള കൊടിയാണ് സ്വാമി തന്റെ 'സമത്വസംഘ'ത്തിനുവേണ്ടി സ്വീകരിച്ചത്. 'അൻപുകൊടി' എന്നപേരിൽ ഇതറിയപ്പെടുന്നു.

അങ്ങനെ, ജനകീയമായ ഹിന്ദുമതവും മേൽജാതിക്കാരുടെ വരേണ്യഹിന്ദുമതവും തമ്മിലുള്ള വിടവടയ്ക്കാൻ ശ്രമിച്ചതോടൊപ്പം, സ്വന്തം അതിർത്തികാംക്കുള്ളിൽ നിന്നുകൊണ്ടാണെങ്കിലും, ക്രിസ്തുമതം സ്വീകരിച്ച ചാന്നാൻമാരുടെ അഭിലാഷങ്ങളേയും വൈകുണ്ഠസ്വാമിപ്രസ്ഥാനം പ്രതിനിധാനംചെയ്തു. ഈയർത്ഥത്തിൽ, അതുപ്രാവർത്തികമാക്കിയത് 'ക്രൈസ്തവീകരിക്കപ്പെട്ട' ഒരു ഹിന്ദുമതമായിരുന്നു എന്നും പറയാവുന്നതാണ്.

കാലക്രമത്തിൽ ഈ പ്രസ്ഥാനത്തിന് ചാന്നാൻമാർക്കിടയിൽ വമ്പിച്ചപ്രചാരം സിദ്ധിക്കുകയും തെക്കൻതിരുവിതാംകൂറിലെ പ്രൊട്ടസ്റ്റൻറ് മതപ്രചരണങ്ങാംക്ക് വലിയൊരു വെല്ലുവിളിയായിത്തീരുകയുംചെയ്തു. എൽ. എം. എസിന്റെ ശാന്തപുരംമിഷൻഡിസ്ട്രിക്ററിന്റെ 1864ലെ വാർഷികറിപ്പോർട്ടിൽ പറയുന്നു: "ഏതാനും വർഷങ്ങാംക്കുമുമ്പ് മുത്തുക്കുട്ടി എന്ന ഒരു പനചെത്തുകാരൻ താൻ വിഷ്ണുവിന്റെ അവതാരമാണെന്ന് അവകാശപ്പെടുകയും അനേകം ആളുകളെ കബളിപ്പിക്കുകയുംചെയ്തു. ഇയാളുടെ അനുയായികാം നിരവധിസ്ഥലങ്ങളിൽ അമ്പലങ്ങാം പടുത്തുയർത്തിയിരിക്കുകയാണ്. മുത്തുക്കുട്ടി വിഷ്ണുവിന്റെ അവതാരമാണെന്നു വിശ്വസിക്കുന്ന ഈ ജനങ്ങാം, അയാളെ ആരാധിക്കുന്നത് സർവ്വശക്തനായ ദൈവത്തെ ആരാധിക്കുന്നതിനു സമമാണെന്നത്രേ അവകാശപ്പെടുന്നത്. ഈ പ്രദേശങ്ങളിൽ സുവിശേഷപ്രചരണം നടത്തുന്നതിനുള്ള പ്രധാനതടസ്സങ്ങളിലൊന്ന് ഈ തട്ടിപ്പുകാരനാണ്." പത്തുവർഷത്തിനുശേഷം, 1874ൽ, എൽ. എം. എസിന്റെ നാഗർകോവിൽമിഷൻജില്ലയുടെ വാർഷികറിപ്പോർട്ടിൽ കാണുന്ന പരിദേവനം ഇങ്ങനെയാണ്: "1821ൽ ഈപ്രദേശങ്ങളിൽ പുതുവിശ്വാസികളുടെ എണ്ണം ആയിരത്തിഇരുന്നൂറായി ഉയർന്നിരുന്നു. ഇവിടത്തെ മുഴുവൻ ജനങ്ങളേയും കുരിശിന്റെ മാർഗ്ഗത്തിലേക്കു കൊണ്ടുവരാൻ കഴിയുമെന്നുപോലും തോന്നിയിരുന്നു. പക്ഷേ മുത്തുക്കുട്ടിയിസത്തിന്റെ വളർച്ച നമ്മുടെ പ്രവർത്തനങ്ങാംക്ക് ഭീകരമായൊരു തടസ്സമായി തീർന്നിരിക്കയാണ്...... അവർസ്മാരകങ്ങാം പടുത്തുയർത്തുന്നു, ആചാരങ്ങളും ഉത്സവങ്ങളും നടത്തുന്നു, ദേവാലയങ്ങാം സമർപ്പിക്കപ്പെടുന്നു. ഒടുവിൽ കൊട്ടയാടിയിൽ ഒരുമഹോത്സവവും നടത്തി. വിദൂരസ്ഥങ്ങളായ നഗരങ്ങളിൽനിന്നും ഗ്രാമങ്ങളിൽനിന്നും അടക്കം അനേകായിരം ജനങ്ങളാണ് വർഷംതോറും ഈ ഉത്സവത്തിൽ പങ്കെടുത്തുകൊണ്ടിരിക്കുന്നത്. കൗശലക്കാരനായ ഈ ചെകുത്താന്റെ കുതന്ത്രങ്ങാം കാരണം ഈ പ്രദേശത്ത് നമ്മുടെ പ്രവർത്തനങ്ങളുടെ പുരോഗതി വഴിമുട്ടിനിൽക്കുകയാണ്." വെള്ളക്കാർക്കെതിരെ സംഘടിതമായ പ്രചരണങ്ങളൊന്നും സ്വാമി നടത്തിയിരുന്നില്ലെങ്കിലും അവരെ 'വെൺനീശൻമാർ' (വെളുത്ത മർദ്ദകർ) എന്നായിരുന്നു അദ്ദേഹം

വിളിച്ചിരുന്നത്. 1850കളിൽ നടന്നകലാപങ്ങളിൽ, തങ്ങളുടെ ശത്രുക്കളായ നായൻമാർക്കും വെള്ളാളൻമാർക്കുമെതിരെ, ഹിന്ദുചാന്നാൻമാരും ക്രിസ്ത്യൻചാന്നാൻമാരും പരസ്പരം കൈകോർത്തുപിടിച്ചുകൊണ്ടാണ് പോരാടിയിരുന്നത് എന്ന വസ്തുതയും ഇവിടെ ശ്രദ്ധേയമാണ്.[25]

അധികാരഘടനയെ തകിടംമറിക്കുവാൻവേണ്ടിയുള്ള ചാന്നാൻമാരുടെ അഭിലാഷങ്ങൾ (ഇവ സ്പഷ്ടമായിപ്രകാശിപ്പിക്കപ്പെട്ടത് പള്ളിയുടെ 'പരിഷ്കരണ' പ്രവർത്തനങ്ങൾ കാരണമായിരുന്നു)ക്കു വിലക്കുകല്പിക്കുകയും അവയ്ക്കുനേരേ കടന്നാക്രമണങ്ങൾ നടത്തുകയുംചെയ്ത ചരിത്രസന്ദർഭത്തിൽ എവിടെയാണ് വൈകുണ്ഠസ്വാമിപ്രസ്ഥാനത്തെ നമുക്കു സ്ഥാപിക്കാനാവുക എന്നുകൂടി പരിശോധിക്കേണ്ടതുണ്ട്. വൈകുണ്ഠസ്വാമിയുടെ അനുയായികളുടേയും ക്രിസ്തുമതംസ്വീകരിച്ച ചാന്നാൻമാരുടേയും അഭിലാഷങ്ങൾതമ്മിൽ അന്തസ്സത്തയിൽ അത്ര വ്യത്യാസങ്ങളൊന്നും ഉണ്ടായിരുന്നില്ലെന്ന് നാം കണ്ടുവല്ലോ. മറെറാരുവസ്തുത, ചാന്നാർക്രിസ്ത്യാനികൾ മേൽജാതിക്കാരുടെ കോപത്തിന് ഇരകളായപ്പോൾ വൈകുണ്ഠസ്വാമിപ്രസ്ഥാനത്തിൽപെട്ടവർ അതിൽനിന്നും ഒഴിവാക്കപ്പെട്ടിരുന്നു എന്നതാണ്. വൈകുണ്ഠസ്വാമി പ്രസ്ഥാനക്കാരുടെ ആരാധനാലയങ്ങൾക്കെതിരെ ഒരൊററ അക്രമസംഭവംപോലും നടന്നതായി നമുക്കു കണ്ടെത്താനാവില്ല. അതേസമയം പള്ളികൾക്കെതിരായ അക്രമങ്ങൾ വർദ്ധിച്ചുകൊണ്ടേയിരുന്നു. തങ്ങൾക്കെതിരായ കടന്നാക്രമണങ്ങളിൽനിന്നും രക്ഷനേടാനും അതേസമയം തങ്ങളുടെ അഭിലാഷങ്ങൾ പ്രകടിപ്പിക്കാനും ചാന്നാൻമാർക്കുപയുക്തമായിത്തീർന്ന ഒരു മറയായിരുന്നു വൈകുണ്ഠസ്വാമിപ്രസ്ഥാനം എന്നവസ്തുതയാണ് ഇതിൽനിന്നും വ്യക്തമാവുന്നത്. ജിംസ്കോട്ട് വാദിക്കുന്നപോലെ, കീഴടക്കപ്പെട്ട വിഭാഗങ്ങളുടെ നിലനില്പ് രണ്ടുഘടകങ്ങളെ ആശ്രയിച്ചിരിക്കുന്നു. അധികാരം കയ്യാളുന്നവരോടു തങ്ങൾക്കുള്ള ശത്രുതാപരമായ വികാരങ്ങൾ തുറന്നുപ്രകടിപ്പിക്കുവാൻ, ഏറെ ബുദ്ധിമുട്ടിയാണെങ്കിലും അവർ നേടിയെടുക്കുന്ന ശേഷിയാണ് അതിലൊന്ന്. മറേറതാകട്ടെ, നേരിട്ടുള്ള കടന്നാക്രമണത്തിൻെറ സ്വഭാവമില്ലാതെ പ്രതിരോധത്തിൻേറയും ആക്രമണത്തിൻേറയും പരോക്ഷരൂപങ്ങൾ വികസിപ്പിച്ചെടുക്കുക എന്നതുമാണ്.[26]

മേൽജാതിക്കാരുമായുള്ള തുറന്നസംഘട്ടനങ്ങൾ ഒഴിവാക്കാനാവുംവിധം വൈകുണ്ഠസ്വാമിമതപ്രസ്ഥാനം മുന്നോട്ടുവച്ച രാഷ്ട്രീയമറയുടെ സവിശേഷരൂപങ്ങൾ എന്തെല്ലാമായിരുന്നു? ആദ്യമായി തങ്ങളുടെ പ്രതിരോധത്തെ ദുർബ്ബലമായ സ്ഥലത്തുനിന്നും കൂടുതൽ സുരക്ഷിതമായ മറെറാരിടത്തേക്കു മാററുകയാണ് അതുചെയ്തത്. മറെറാരുതരത്തിൽപറഞ്ഞാൽ വൈകുണ്ഠസ്വാമിപ്രസ്ഥാനം അതിൻെറ ചെറുത്തുനില്പുകൾ സംഘടിപ്പിച്ചിരുന്നത് പള്ളിയുടെ പരിമിതികൾക്കുള്ളിൽ വച്ചായിരുന്നില്ല. പകരം ഹൈന്ദവ ആരാധനാകേന്ദ്രങ്ങളിൽവച്ചായിരുന്നു. അതിനാൽ ക്രിസ്തുമതക്കാരോടുണ്ടായിരുന്ന അതേഅവജ്ഞയും നീരസവും വൈകുണ്ഠസ്വാമിപ്രസ്ഥാനക്കാരോടു കാണിക്കാൻ മേൽജാതിക്കാർക്കു സാധിക്കാതെവന്നു. ഇതിൻെറ കാരണങ്ങൾ വിശദമായൊന്നു പരിശോധിച്ചു നോക്കാം.

തെക്കൻതിരുവിതാംകൂറിലെ ചാന്നാൻമാരുടെ ഹിന്ദുമതവും മേൽജാതിക്കാരുടെ ഹിന്ദുമതവും വളരെ വ്യത്യസ്തങ്ങളായിരുന്നല്ലോ. വ്യത്യാസങ്ങളുണ്ടെങ്കിലും ചാന്നാൻമാരുടെ ഹിന്ദുമതത്തോട് തികഞ്ഞ നിന്ദാഭാവത്തോടെ പെരുമാറാനൊന്നും മേൽജാതിക്കാർ മുതിർന്നിരുന്നില്ല. കാരണം, ചാന്നാൻമാരുടെ ഹിന്ദുമതത്തെ

ഹിന്ദുമതത്തിൻെറ ഭാഗമായി അംഗീകരിച്ചെങ്കിൽ മാത്രമേ, ഹിന്ദുമതത്തിലെ അധികാരശ്രേണിയും അതിൻെറ അധികാരബന്ധങ്ങളും സാധൂകരിക്കപ്പെടുകയുള്ളൂ. ഇങ്ങനെയൊരു പ്രഖ്യാപിത ഐക്യത്തിൻെറ അഭാവത്തിൽ അധികാരശ്രേണിക്ക് അതിൻെറ അർത്ഥം നഷ്ടമാവുകയും അധികാരത്തിൻെറ വിനിമയം സാധ്യമല്ലാതാവുകയുംചെയ്യും. അധികാരവ്യവസ്ഥയുടെ രണ്ടാവശ്യങ്ങളായ ഈ ഐക്യത്തേയും അധികാരശ്രേണിയേയുംകുറിച്ച് പിയറിബൂർഡോ നന്നായി പ്രതിപാദിച്ചിട്ടുണ്ട്: ''വിഭജനത്തിൻെറ അഥവാ വിവേചനത്തിൻെറ പ്രശ്നങ്ങളെ വിനിമയത്തിനു കീഴിൽ മറച്ചുവച്ചുകൊണ്ടാണ് ആധിപത്യസംസ്കാരം അതിനാവശ്യമായ പ്രത്യയശാസ്ത്ര ഫലം സൃഷ്ടിച്ചെടുക്കുന്നത്. വിവിധവിഭാഗങ്ങളെ ഐക്യപ്പെടുത്തുന്ന (വിനിമയത്തിനുള്ള മാധ്യമമെന്നനിലനിൽ) അതേസംസ്കാരംതന്നെ വിഭജിക്കുകയും (വിവേചനത്തിനുള്ള ഒരു ഉപകരണമെന്നനിലയിൽ) ചെയ്യുന്നു.ഈ വിവേചനത്തെ ആധിപത്യസംസ്കാരം സാധൂകരിക്കുന്നത്, ഉപസംസ്കാരങ്ങളടക്കമുള്ള എല്ലാസംസ്കാരങ്ങളും തങ്ങളിൽനിന്നും എത്രമാത്രം അകലെ (അതായത് സാംസ്കാരികമായി തരംതാഴ്ന്ന്) നില്ക്കുന്നു എന്നു നിർവ്വചിച്ചുകൊണ്ടാണ്.''[27] ഉദാഹരണമായി തിരുവിതാംകൂറിൽ സംഭവിച്ചതുനോക്കുക. ''ഭൂതപ്രേതപിശാചുക്കളെ ആരാധിക്കുന്ന സമ്പ്രദായത്തിന് ഹിന്ദുമതത്തിൻെറ ഉന്നതരൂപങ്ങളുമായി യാതൊരു ബന്ധവുമില്ല. പക്ഷേ ഭൂതപ്രേതപിശാചുക്കൾ മനുഷ്യർക്ക് അനർത്ഥങ്ങൾ സൃഷ്ടിക്കുമെന്ന വിശ്വാസം പരക്കെ നിലനില്ക്കുന്നു. ബ്രാഹ്മണൻമാർപോലും ഇതിൽനിന്നും വിമുക്തരല്ല.'' പരസ്പരം വ്യത്യസ്തരായിരിക്കുമ്പോൾതന്നെ മേൽജാതിക്കാരും ചാന്നാൻമാരും 'ഹിന്ദുപ്രജകൾ' എന്നനിലയിൽ ഐക്യപ്പെടുന്നുവെന്നതാണ് ഇതിനർത്ഥം. അങ്ങനെ മേൽജാതിക്കാരുടെ അധികാരം വിനിമയംചെയ്യാൻ ഇതുസഹായകമാവുകയും ചെയ്യുന്നു. ഹിന്ദുമതത്തിലെ 'കീഴാള'രൂപങ്ങളോടുള്ള അവജ്ഞയെ കുറെയൊക്കെ നിയന്ത്രിച്ചിരുന്ന ഈ ഐക്യത്തെ, മേൽജാതിക്കാരുടെ അതിക്രമങ്ങളെ പ്രതിരോധിക്കാൻവേണ്ടി ഉപയോഗപ്പെടുത്തുകയാണ് വൈകുണ്ഠസ്വാമിപ്രസ്ഥാനത്തിലൂടെ ചാന്നാൻമാർചെയ്തത്.

അധികാരബന്ധങ്ങളുടെ ഈ ഏകീകരണ പ്രവണതയെ സ്വന്തംനേട്ടങ്ങൾക്കായി ഉപയോഗപ്പെടുത്തിയതോടൊപ്പം, തങ്ങളുടെ നാടൻഹിന്ദുമതവും മർദ്ദകരുടെ വരേണ്യ ഹിന്ദുമതവും തമ്മിലുള്ള ഭിന്നതകൾ ഇല്ലാതാക്കാൻ ശ്രമിക്കുകകൂടി ചെയ്തുകൊണ്ട് അധികാരശ്രേണിയെത്തന്നെ തകിടംമറിക്കുവാനാണ് വൈകുണ്ഠസ്വാമിപ്രസ്ഥാനം പരിശ്രമിച്ചതെന്ന വസ്തുത നാം വിസ്മരിച്ചുകൂടാ. അധികാരശ്രേണിയെ അട്ടിമറിക്കുക എന്നാൽ അധികാരത്തെതന്നെ അട്ടിമറിക്കുക എന്നാണല്ലോ അർത്ഥം.

മുത്തുക്കുട്ടി, വൈകുണ്ഠസ്വാമിയായി മാറിയ പരിണാമപ്രക്രിയയിലാണ് വൈകുണ്ഠസ്വാമിപ്രസ്ഥാനം സ്വീകരിച്ചരണ്ടാമത്തെ മറ അടങ്ങിയിരിക്കുന്നത്. തിരുച്ചെന്തൂർ കടപ്പുറത്തെ വിശുദ്ധസ്നാനത്തോടെ അദ്ദേഹം അമരനായിത്തീരുകയായിരുന്നു. വിഷ്ണുവിൻെറപുത്രൻ എന്നനിലയിൽ സ്വാമി പുതിയൊരുവംശചരിത്രം സ്വീകരിക്കുകയായിരുന്നു. തപശ്ചര്യയിലൂടേയും രോഗശുശ്രൂഷയിലൂടേയും അദ്ദേഹം തൻെറ അമാനുഷികമായ കഴിവുകൾ പ്രകടമാക്കി. എൽ. എം. എസുകാരുടെ ഒരുറിപ്പോർട്ടിൽ കാണുന്നപോലെ, മരണശേഷം, ''മുത്തുക്കുട്ടി വീണ്ടും അവതരിക്കുകയും തൻെറ അനുയായികളെ മരണത്തിൽനിന്നുംഉയിർത്തെഴുന്നേല്പിച്ച് അവരെ വിഷ്ണുഭക്തൻമാരുടെ സ്വർഗ്ഗത്തിലേയ്ക്കയയ്ക്കുകയും ചെയ്യും'' എന്നാണ് അദ്ദേഹത്തിൻെറ അനുയായികൾ വിശ്വസിച്ചിരുന്നത്. പക്ഷേ, കീഴ്ജാതിക്കാരെപ്പോലെ മേൽജാതിക്കാരും പൊതുവേ പുനർജൻമത്തിൽ വിശ്വസിക്കുന്നവരാണ്. ശുചീന്ദ്രത്തുവച്ചും തിരുവനന്തപുരത്തുവച്ചും അഭിമുഖീകരിക്കേണ്ടിവന്ന അഗ്നി

പരീക്ഷണങ്ങളെ അതിജീവിക്കാൻ സാധിച്ചതിലൂടെ തന്റെ പുതിയസ്വത്വത്തെ മേൽജാതിക്കാരെക്കൊണ്ടുപോലും അംഗീകരിപ്പിക്കുവാൻ സ്വാമിക്കു കഴിഞ്ഞു. മറ്റൊരുതരത്തിൽ പറഞ്ഞാൽ, പ്രസ്ഥാനത്തിനകത്ത് മേൽജാതിക്കാരോടുള്ള പ്രതിഷേധം മറയില്ലാത്തതും തുറന്നതുമായിരുന്നപ്പോഴും, അതിന്റെ നേതാവ് പ്രച്ഛന്നവേഷത്തിൽ നിലകൊണ്ടു. ഈ പ്രച്ഛന്നവേഷമാകട്ടെ, ജനങ്ങളെ ഏകീകരിക്കുവാനുള്ള ഒരുസാംസ്കാരിക പ്രയോഗം എന്നനിലയിൽ, ഹിന്ദുമതത്തിൽ തന്നെ നിലനിന്നുപോന്ന ശൈലികളിൽനിന്നും സ്വീകരിച്ചതാണുതാനും. തങ്ങളുടെ വിശ്വാസങ്ങൾ ഹിന്ദുധർമ്മങ്ങൾക്കെതിരായിരുന്നിട്ടുപോലും, മേൽജാതിക്കാരുടെ ആക്രമണങ്ങളിൽനിന്നും രക്ഷനേടാൻ, ഈയൊരുഘടകം വൈകുണ്ഠസ്വാമി പ്രസ്ഥാനക്കാർക്കു സഹായകമായിത്തീർന്നു.

ക്രിസ്തീയസഭയുടെ പ്രവർത്തനങ്ങളിലൂടെ തൊട്ടുണർത്തപ്പെട്ട അഭിലാഷങ്ങളുടെ ഫലമായി സമൂഹത്തിലെ അധികാരിവർഗ്ഗവുമായുണ്ടായ അക്രമാസക്തമായ സംഘർഷങ്ങൾക്ക് ചാന്നാൻമാരിൽ ഒരുവിഭാഗം കണ്ടെത്തിയ പരിഹാരമാർഗ്ഗങ്ങൾ ഇവയെല്ലാമായിരുന്നു. ഇങ്ങനെ വൈകുണ്ഠസ്വാമിപ്രസ്ഥാനത്തിനകത്ത് തങ്ങളുടെ പ്രതിഷേധത്തിനു സ്ഥലംകണ്ടെത്താൻ അവർക്കു കഴിഞ്ഞപ്പോൾപോലും, പ്രസ്തുത പ്രതിഷേധത്തിന് ഒരു പ്രച്ഛന്നരൂപം സ്വീകരിക്കേണ്ടിവന്നു എന്നത് അനുസ്യൂതം തുടർന്നുകൊണ്ടിരുന്ന അവരുടെ കീഴാളത്തത്തെയാണ് വ്യക്തമാക്കുന്നതെന്ന വസ്തുത നാം ഓർക്കേണ്ടതുണ്ട്.

IV

വൈകുണ്ഠസ്വാമിപ്രസ്ഥാനത്തിന്റെ ചരിത്രം, അതിന്റെ സ്ഥാപനത്തിനു വഴിയൊരുക്കിയ സംഭവങ്ങൾ എന്നിവ നല്കുന്ന പൊതുവായ സൂചനകൾ എന്തെല്ലാമാണ്?

ദേശീയവാദപരമായ ചരിത്രരചനാരീതിയിൽ കൊളോണിയലിസം ദേശീയതാവാദം എന്നീ സങ്കല്പനങ്ങൾക്കു കല്പിച്ചിരിക്കുന്ന മൂല്യങ്ങളുടെ അടിസ്ഥാനത്തിൽ ചരിത്രത്തെ വിലയിരുത്താൻ ശ്രമിക്കുമ്പോൾ, പ്രസ്തുത സങ്കല്പനങ്ങൾ രണ്ടു വിരുദ്ധദിശകളിൽ നിലകൊള്ളുന്നുവെന്നാണ് വൈകുണ്ഠസ്വാമിപ്രസ്ഥാനത്തിന്റെ ചരിത്രം ആദ്യമായി കാണിച്ചുതരുന്നത്. ക്രിസ്തീയസഭ കീഴാളവർഗ്ഗങ്ങളുടെ താല്പര്യങ്ങൾക്കുവേണ്ടി ശബ്ദമുയർത്തിയപ്പോൾ, ദേശീയവാദികൾ, അഥവാ പിൽക്കാലത്ത് ദേശീയവാദികളായി അവതരിച്ചവർ, കീഴാളതാത്പര്യങ്ങളെ അടിച്ചമർത്തുകയാണ് ചെയ്തത്. പള്ളിയുടെ സഹായം വേണ്ടെന്നുവച്ച കീഴാളവർഗ്ഗങ്ങൾ, വൈകുണ്ഠസ്വാമിപ്രസ്ഥാനത്തിന്റെ ചരിത്രം തെളിയിക്കുന്നപോലെ, പ്രച്ഛന്നരൂപത്തിലുള്ളതും അത്ര ഫലപ്രദമല്ലാത്തതുമായ സമരരൂപങ്ങൾ സ്വീകരിക്കാൻ നിർബ്ബന്ധിതരായിത്തീർന്നു എന്നതാണ് യാഥാർത്ഥ്യം.

ചരിത്രത്തിന്റെ യഥാർത്ഥഭൂമികയിൽവച്ചു വികസിച്ചുവന്നവയെന്ന കാരണത്താൽ, കൊളോണിയലിസവും ദേശീയവാദവും ഏകാർത്ഥങ്ങളുള്ള പ്രക്രിയകളായിരുന്നില്ല എന്നാണ് മേൽപറഞ്ഞ വസ്തുതകൾ മറ്റൊരുതലത്തിൽ നല്കുന്ന സൂചന. ഒരേസമയം വ്യത്യസ്തമായ അർത്ഥങ്ങൾ അടങ്ങിയിരിക്കുന്ന സംവർഗ്ഗങ്ങളാണവ. വേലുതമ്പിയുടെ സ്വാതന്ത്ര്യസങ്കല്പം ചാന്നാൻമാരുടെ വിമോചനസങ്കല്പത്തിൽനിന്നും വ്യത്യസ്തമാണ്, വാസ്തവത്തിൽ, നേർവിപരീതമാണ്. വേലുത്തമ്പിയുടെ ദേശീയവാദം ബ്രിട്ടീഷുകാരെ മാത്രമല്ല, ചാന്നാർക്രിസ്ത്യാനികളേയും എതിർത്തിരുന്നു. ഇതുപോലെ, മേൽജാതിക്കാരെ സംബന്ധിച്ചിടത്തോളം തങ്ങൾ കാലാകാലങ്ങളായി അനുഭവിച്ചുപോന്ന അധികാരങ്ങളെല്ലാം ഇല്ലാ

അല്ല, ഇതൊരു പരീക്ഷാസഹായഗ്രന്ഥമായിമാത്രം സങ്കല്പിച്ചതാണോ? എങ്കിൽ ഗവേഷണമര്യാദകളും രീതികളും ആവശ്യമില്ലെന്നുവരാം. അതല്ലെന്ന് പ്രസ്താവനയിലെ മേലുദ്ധരിച്ചഭാഗങ്ങളും ''ജ്ഞാനോല്പാദ''നത്തെപ്പററിയും ''സമകാലജീവിതത്തിന് പ്രയോജനകരമായ ധൈഷണികവ്യായാമ''ത്തെപ്പററിയും ഉള്ള മററ് പ്രഖ്യാപനങ്ങളും തെളിയിക്കുന്നു. പക്ഷേ ''ജ്ഞാനോല്പാദനം'' എന്നാൽ മററുതരത്തിൽ ഉല്പാദിതമായ ജ്ഞാനത്തിന്റെ വ്യാപാരാടിസ്ഥാനത്തിലുള്ള വിതരണവും ''ധൈഷണികവ്യായാമം'' എന്നാൽ പകർത്തെഴുത്തിലുള്ള പടക്കസർത്തും ആണ് ഈ പുസ്തകത്തിൽ അർത്ഥമാക്കിയിരിക്കുന്നത്.

ആധുനികദശയിൽ പത്തൊമ്പതാംശതകത്തിന്റെ ഉത്തരാർദ്ധത്തിലാണ് കേരളചരിത്രഗവേഷണം ആരംഭിച്ചതെന്ന് പറയാം. ഡോ. ഹെർമൻഗുണ്ടർട്ടിനെപ്പോലുള്ള മിഷണറിമാരും മലബാർ കലക്ടറായിരുന്ന വില്യംലോഗനെപ്പോലുള്ള ഉദ്യോഗസ്ഥരും ആണ് ഇതിന്കളമൊരുക്കിയത്. ഹൂംഷ്,ഇല്ലിസ്,കാംഡൺ,കൂക്കിൽകേളുനായർ തുടങ്ങി പല പേരുകളും സ്മരിക്കാവുന്നതാണ്. ഇവരിൽച്ചിലരെമാത്രമേ 'കേരള ചരിത്ര രചന' എന്ന ഒന്നാം അദ്ധ്യായത്തിൽ സ്മരിച്ചിട്ടുള്ളൂ. കേരളോല്പത്തിയും ജൂതക്രൈസ്തവശാസനങ്ങളും സാഭിപ്രായം പ്രസാധനംചെയ്ത ഗുണ്ടർട്ടോ നായന്മാരുടെ മരുമക്കത്തായത്തെപ്പററിയും കേരളാചാരങ്ങളെപ്പററിയും അന്വേഷണങ്ങൾ സംഘടിപ്പിച്ച് എഴുതിയ സർദാർ കെ. എം. പണിക്കരോ സ്മരിക്കപ്പെടുന്നില്ല. പക്ഷേ പതിനാറാംശതകത്തിനുമുമ്പുള്ള കേരളചരിത്രം പ്രമാണങ്ങളൊന്നും പഠിക്കാതെ വെളിച്ചപ്പെട്ടെഴുതിയ ഇ. എം. എസ്സിന്റെ ഒരു പുസ്തകം എടുത്തു പറഞ്ഞിട്ടുമുണ്ട് (പുറം 15). ഗോപിനാഥറാവു, കെ. വി. സുബ്രഹ്മണ്യയ്യർ, രാമനാഥയ്യർ (രാമനാഥനല്ല), അനുജൻ അച്ചൻ, എ. ജി. വാരിയർ (എം. ജി. വാരിയരല്ല) എന്നിവർ (പുറം 19) നാമസ്മരണയിൽ ഒതുങ്ങിനില്ക്കുമ്പോൾ അത്രയൊന്നും പറയാനില്ലാത്ത പാച്ചുമൂത്തതും സുന്ദരംപിള്ളയും നീണ്ടഖണ്ഡികയിൽ ചർച്ച ചെയ്യപ്പെടുന്നു. ഓർമ്മയ്ക്കുവേണ്ടിപറയാം, ഗോപിനാഥറാവുആണ് തിരുവിതാംകൂറിലെ ജൈന-ബൗദ്ധ അവശിഷ്ടങ്ങളെപ്പററി ബിംബങ്ങളും ലിഖിതങ്ങളും ആചാരങ്ങളും അടിസ്ഥാനമാക്കി ആദ്യമായി വിശദപഠനം തയ്യാറാക്കിയത്. അദ്ദേഹം തന്നെയാണ് മൂഷകവംശം പുറത്തെടുത്തിട്ട് പ്രസക്തഭാഗങ്ങൾ തർജ്ജമചെയ്ത് സാരം പ്രകാശിപ്പിച്ചത്. സുബ്രഹ്മണ്യയ്യരാണ് അതിനെ ആസ്പദമാക്കി ശ്രദ്ധേയമായ ചരിത്രപ്രബന്ധം തയ്യാറാക്കിയത്. ഈ രണ്ടുപേരും തിരുവല്ലായെപ്പേടുകൾ എന്ന 'മലയാളത്തിലെ ആദ്യഗ്രന്ഥം' അപഗ്രഥിച്ചു പഠിച്ചു. വട്ടെഴുത്ത്, ഗ്രന്ഥം മുതലായ ലിപികളുടെ പരിണാമരഹസ്യം വെളിപ്പെടുത്തുന്ന ചാർട്ടുകൾ ഉണ്ടാക്കി. കൊടുങ്ങല്ലൂരിലെ വിശദമായ ശാസ്ത്രീയ പുരാവസ്തുഖനനങ്ങൾ മാത്രം മതി അനുജൻ അച്ചനെ കേരളചരിത്രഗ്രന്ഥങ്ങളിൽ പ്രാതസ്മരണീയനാക്കാൻ. അദ്ദേഹവും എ. ജി. വാരിയരും മാത്രമല്ല, വി. കെ. ആർ. മേനോൻ, കെ. ആർ. പിഷാരടി മുതലായി പലരും ലിഖിതപഠനങ്ങളും സാമൂഹ്യചരിത്രചർച്ചയും ഏറെ മുന്നോട്ടുനീക്കി. ആ പരമ്പര്യം ആററൂർ, ഉള്ളൂർ എന്നിവർ പാലിക്കുകയുംചെയ്തു. അവരെല്ലാം എന്തായാലും പാച്ചുമൂത്തതിനേക്കാൾ, സുന്ദരം പിള്ളയേക്കാൾ ഈ വിജ്ഞാനശാഖയെ പോഷിപ്പിച്ചവരാണ്. കേരളപഠനങ്ങളുടെ (Kerala Studies) പല വാല്യങ്ങളിൽ അന്താരാഷ്ടീയസഹകരണത്തോടെ നസ്രാണിചരിത്രപഠനങ്ങളും സ്ഥലചരിത്രപഠനങ്ങളും വലിയതോതിൽ സംഘടിപ്പിച്ച ടി. കെ. ജോസഫിനെ തീരെവിട്ടുകളഞ്ഞുകൊണ്ട് കേരളചരിത്ര രചനയുടെ സന്ദർഭങ്ങളും സമീപനങ്ങളും ചിന്താവിഷയമാക്കുന്നത് അജ്ഞത കൊണ്ടായാലും അതിർകടന്ന പക്ഷപാതംകൊണ്ടായാലും ക്ഷന്തവ്യമല്ല. ട്രാവൻകൂർ ആർക്കിയോളജിക്കൽ സീരീസ്, രാമവർമ്മ റിസർച്ച് ഇൻസ്ററിട്യൂട്ട് ബുള്ളററി

നുകരം, കേരളസൊസൈററി പേപ്പേർസ് മുതലായി എണ്ണത്തിലും ഘനത്തിലും ഗംഭീരമായ വാല്യങ്ങരം ഗ്രന്ഥസൂചിയിൽപ്പോലും പ്രത്യക്ഷപ്പെടാത്തത് പ്രമാണങ്ങളുടെ പ്രഭവസ്ഥാനം ഒളിച്ചുവയ്ക്കുന്ന ഒരുതരം കളിയെ സൂചിപ്പിക്കുന്നു. ഇവയെക്കാരം കേരളചരിത്രപശ്ചാത്തലത്തിൽ താരതമ്യേന പ്രധാന്യംകുറഞ്ഞ ട്രാൻസാക്ഷൻസ് ഓഫ് ദ ആർക്കിയോളജിക്കൽ സൊസൈററി ഓഫ് സൗത്ത് ഇന്ത്യയുടെ വാല്യങ്ങരം ഗ്രന്ഥസൂചിയിൽ വെളിപ്പെടുന്നുമുണ്ട്. മേല്പറഞ്ഞ വാല്യങ്ങളുടെ സഹായമില്ലാതെ ലിഖിത—ശില്പ—ഗ്രന്ഥപ്രമാണങ്ങളുടെ ചർച്ച സാധ്യമല്ലല്ലോ താൻപറഞ്ഞു കൊടുക്കാറുള്ള ക്ലാസ്സ്നോട്ടുകളുടെ മൂലം അടങ്ങിയ കൃതികളെല്ലാം കോളേജ് ലൈബ്രറിയിൽനിന്ന് എടുത്തുമാററാറുള്ള ഒരു പഴയ സഹപ്രവർത്തകനെയാണ് ഞാൻ ഓർത്തുപോയത്.

പത്തൊാൻപതാംനൂററാണ്ടിൽ ആരംഭിച്ച് പത്മനാഭമേനോൻവരെ ഒരുഘട്ടം; അതിനുശേഷം ഇളംകുളംവരെ നീണ്ട രണ്ടാംഘട്ടം; പിന്നീട് ഇതുവരെ മൂന്നാംഘട്ടം എന്നിങ്ങിനെ പ്രാചീനകേരളചരിത്രനിർമ്മാണത്തെ നാഴികക്കല്ലുകളുടെ അടിസ്ഥാനത്തിൽ വേർതിരിച്ചുകാണാവുന്നതാണ്. അങ്ങിനെ പലഘട്ടങ്ങളായി വേർതിരിക്കാതെ ഒഴുക്കനായി പറഞ്ഞുപോവുകയാണ് ഇവിടെ ചെയ്തിട്ടുള്ളത്. ഇളംകുളത്തിൻെറ സംഭാവനയെപ്പററി പറയുമ്പോരം പെരുമാക്കന്മാരുടെ കാലത്തിനു മുമ്പുള്ള സംഘകാലസമൂഹത്തെപ്പററിയും പെരുമാക്കന്മാരുടെ കാലശേഷമുള്ള ജന്മിസമൂഹത്തെപ്പററിയും അദ്ദേഹംനടത്തിയ ഉജ്വലപഠനങ്ങരം തീരെവിട്ടുകളഞ്ഞിരിക്കുന്നു. എൻെറ പെരുമാരംപ്രബന്ധത്തിനുശേഷമുള്ള കേരളഗവേഷണം ഒററയൊററപ്രബന്ധങ്ങളായി കാണുമ്പോരം രണ്ടു ദശകങ്ങളോളം നീണ്ടുപോയ ശ്രമങ്ങരം ആസൂത്രിതമായരീതിയിൽ പരസ്പരബന്ധിതമായി ഒരു കേരളചരിത്രത്തിൻെറ ചില ദുർഘടവശങ്ങളെ വ്യാഖ്യാനിക്കുവാൻ ശ്രമിച്ചുകൊണ്ടുള്ളതാണെന്ന് ഇവർ തിരിച്ചറിയുന്നില്ല. എനിക്കുപുറകേ രംഗത്തുവന്ന പല യുവഗവേഷകരുടേയും സംഭാവനകരം കണക്കിലെടുക്കാതെ ''ജാതിമാഹാത്മ്യം പ്രകീർത്തിക്കുന്ന കൃതിക''ളെപ്പററിമാത്രം പറഞ്ഞത് ശരിയായില്ല. ഭൂതകാലത്തിൻെറ മഹത്വവല്ക്കരണംപോലെത്തന്നെ അപകടകാരിയാണ് ഭൂതകാലനിന്ദയും ഭൂതകാലനിഷേധവും എന്ന സാമാന്യപ്രസ്താവനയും പി. കെ. ബാലകൃഷ്ണൻെറ ഉദാഹരണവും സ്വാഗതാർഹമാണ്. ആധുനിക ഗവേഷണപദ്ധതികളെ മനസ്സിലാക്കാനുള്ള ബുദ്ധിപരമായ തയ്യാറെടുപ്പ് ഇ ല്ലാ ത ി രു ന്ന തു കൊ ണ്ടാ വാം ബാലകൃഷ്ണൻ ആ നിഷേധത്തിൻെറ പടുകുഴിയിൽ ചാടിയത്. ജാതിക്കെതിരായ സമരാവേശവും അത്യുക്തിമയമായ പത്രഭാഷയും അദ്ദേഹത്തെ അമിതമായി സ്വാധീനിച്ച് വഴിതെററിക്കയുമുണ്ടായി. എന്നാൽ സവർണ്ണമാഹാത്മ്യങ്ങളെ സ്വാഭാവികമായി അംഗീകരിച്ചുപോകാവുന്ന ഒരു പ്രവണതയ്ക്കെതിരേയുള്ള 'ഷോക് ട്രീററ്മെൻെറ്' എന്ന ഒരു സാംഗത്യവുംകൂടി ബാലകൃഷ്ണൻെറ കൃതിയിൽ ദർശിക്കാം എന്ന് തോന്നുന്നു. അതിരിക്കട്ടെ, ഡോ. കേശവൻ വെളുത്താട്ട്, ഡോ. കെ.എൻ. ഗണേശ്, ഡോ. എൻ. എം. നമ്പൂതിരി മുതലായവരുടെ സവിശേഷ പഠനങ്ങരംസൃഷ്ടിച്ച നേട്ടങ്ങരം ജാതികീർത്തനവുമായി ബ ന്ധ പ്പെ ട്ട ത ല്ല. ഡോ. കെ. കെ. എൻ. കുറുപ്പ്, ഡോ. വിഷ്ണുനമ്പൂതിരി, ഡോ. രാഘവൻ പയ്യനാട്, ഡോ: ചുമ്മാർ ചൂണ്ടൽ മുതലായവരുടെ നാടൻകലാ-സാഹിത്യ പഠ ന ങ്ങ ളു ം ഡോ. ചന്ദ്രശേഖരൻ മുതൽ ഡോ. പ്രഭാകരവാരിയർ വരെ, ഡോ. രാഘവവാരിയർ ഉരംപ്പെടെ പലരും നടത്തിയ ഭാഷാ-സാഹിത്യ പഠനങ്ങളും ചരിത്രത്തിലേയ്ക്ക് ഒട്ടേറെ പുതിയ ഉരംക്കാഴ്ചകരം നല്കിയിട്ടുണ്ട്. അതെല്ലാം ഈയദ്ധ്യായത്തിൽ അവഗണിക്കപ്പെട്ടിരിക്കുന്നു.

ഇതേഭാഗത്ത് കാണപ്പെട്ട വേറെചിലപോരായ്മകളും വൈരുദ്ധ്യങ്ങളും ചൂണ്ടിക്കാണിക്കട്ടെ. ഇളംകുളത്തിന്റെ പഠനങ്ങൾക്ക് ശ്രീധരമേനോൻ നൈരന്തര്യമുള്ള ഒരു പുസ്തകരൂപം പ്രദാനംചെയ്തു. സമന്വയിക്കാനും സംഗ്രഹിക്കാനുമുള്ള അസൂയാവഹമായ ഒരു കഴിവാണ് മേനോന്റെ മുഖ്യമായ സംഭാവനയെന്ന് പറയാം. ഒരർത്ഥത്തിൽ ഈ സമാഹരണശ്രമത്തിന്റെ തുടർച്ചയാണ് ഇവരും ഏറ്റെടുത്തിരിക്കുന്നത്. പക്ഷേ പൂർവ്വകാലപ്രസംഗവേളയിൽ ശ്രീധരമേനോന്റെ പേര് അയിത്തംകല്പിച്ച് മാററിനിർത്തിയിരിക്കുന്നു. അതിലദ്ദേഹത്തിന് വാസ്തവത്തിൽ പരിഭവിക്കേണ്ടതില്ല. ഇത്തരത്തിൽ അയിത്തക്കാരുടെ പേരുകൾ അനവധിയുണ്ട്. ഡോ. കേശവൻ വെളുത്താട്ട്, ഡോ. കെ. എൻ. ഗണേശ് തുടങ്ങിയ കേരളചരിത്രഗവേഷകന്മാർ, ഡോ. രാജേന്ദ്രൻ, ഡോ. തമ്പി മുതലായ പ്രാക്ചരിത്രവിദഗ്ദ്ധന്മാർ, ഡോ. കെ. വി. രാമൻ, വി. അർ. പരമേശ്വരൻപിള്ള മുതലായ പുരാവസ്തുവിദഗ്ദ്ധന്മാർ, എഡ്ഗാർ തർസ്റ്റൺ, ഫോസററ്, ഗോപാലപ്പണിക്കർ· അയ്യപ്പൻ തുടങ്ങിയ നരവംശശാസ്ത്ര പഠിതാക്കൾ, ചേലനാട്ട് അച്ചുതമേനോൻ, കാണിപ്പയ്യൂർ തുടങ്ങിയ നാട്ടാചാരവിദഗ്ദ്ധന്മാർ, ആററൂർ, ഉള്ളൂർ തുടങ്ങിയ സാഹിത്യചരിത്രവിദഗ്ദ്ധന്മാർ, സ്റ്റെല്ലാക്രാംറിഷ് കസിൻസ്, പൊതുവാൾ, ബർണിയർ തുടങ്ങിയ കലാചരിത്രവിദഗ്ദ്ധന്മാർ—അങ്ങിനെ മുമ്പുള്ളവരും പിമ്പുള്ളവരുമായി ആ പട്ടിക നീണ്ടുപോകുന്നു

കേരളചരിത്രത്തിന്റെ രചനാപാരമ്പര്യം അന്വേഷിച്ചു പുറകോട്ടുപോകുന്ന ഈ ഗ്രന്ഥകാരൻമാർ അതുലന്റെ മൂഷകവംശകാവ്യത്തിലാണ് ചെന്നുനില്ക്കുന്നത്. ഈ വംശാനുചരിത്രത്തിന്റെ ആദ്യഭാഗങ്ങൾ ഐതിഹ്യമയമാണ് എന്ന് പറയുന്നുണ്ടെങ്കിലും (പുറം 11) അവസാനഭാഗത്തെ മൂന്നുസർഗ്ഗങ്ങൾ ധാരാളം ചരിത്രവസ്തുതകൾ പ്രകാശിപ്പിക്കുന്നുവെന്ന കാര്യം ഇവർ കാണുന്നില്ല. ഇതുകൊണ്ടാണ് ''കാവ്യോദ്ദേശത്തിന്റെയും സമീപനരീതിയുടെയും കാര്യത്തിൽ രഘുവംശത്തെയാണ് അത് ഓർമ്മിപ്പിക്കുന്നത്'' എന്ന് രേഖപ്പെടുത്തിയത് (പുറം 12). വാസ്തവത്തിൽ കാളിദാസന്റെ രഘുവംശം എഴുതപ്പെടുമ്പോൾ ഐതിഹ്യരൂപത്തിൽ അറിയപ്പെടുന്ന, മറേറതോ വിദൂരമായ കാലത്തോടും ദേശത്തോടുംബന്ധപ്പെട്ട, ഒരു വംശത്തിന്റെ കഥമാത്രമാണ്. അതിൽ വസ്തുതാസ്പർശം പ്രതീക്ഷിക്കാനേ വയ്യാ. കാവ്യോദ്ദേശം ഒരുഘട്ടത്തിലും വസ്തുസ്ഥിതികഥനമാവുന്നില്ല—സമീപനരീതി ഒരിക്കലും പ്രശസ്തികീർത്തനമാവുന്നില്ല. അതുലന്റെ മൂഷകവംശമാവട്ടെ അദ്ദേഹത്തിന്റെ കാലത്ത് ജീവിച്ചിരുന്ന ശ്രീകണ്ഠരാജാവിന്റെ പാരമ്പര്യമാണ് ഘോഷിക്കുന്നത്—തൊട്ടുമുമ്പുള്ള ഒന്നുരണ്ടുനൂററാണ്ടുകളുടെ ഓർമ്മ ജനങ്ങൾക്കുണ്ടാവും. അതിനെ മാനിക്കണം—എന്നല്ല, ദിവ്യത്വവും ഭവ്യത്വവും കല്പിച്ച് രാജാവിനെ സ്തുതിച്ച് പ്രസാദിപ്പിച്ചാൽ തനിക്ക് നേരിട്ടുതന്നെ ഗുണമുണ്ടായേക്കാം. ഇതുകൊണ്ടാണ് അവസാനസർഗ്ഗങ്ങളിൽ പ്രത്യക്ഷപ്പെടുന്ന പല സംഭവങ്ങളും ആദ്യപ്രമാണങ്ങളോട് യോജിച്ചുപോകുന്ന യഥാർത്ഥചരിത്രമാകുന്നത്. അപ്പോൾ സാദൃശ്യം കാളിദാസന്റെ 'രഘുവംശ'ത്തോടല്ല, പിന്നീടുവന്ന കൽഹണന്റെ 'രാജതരംഗിണി'യോടാണ്. കോലത്തുനാടിന്റെ ചരിത്രത്തെപ്പററി പലവിവരങ്ങളും അതുൾക്കൊള്ളുന്നു. ഈ ലളിതമായ സത്യം ഗോപിനാഥറാവു മുതൽ ഞാനടക്കം പലരും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഇതേ ഗ്രന്ഥത്തിൽത്തന്നെ മറെറാരിടത്ത് ഇക്കാര്യം ഭംഗിയായി വിശദീകരിച്ചിട്ടുമുണ്ട്! (പുറം 27,28)

കേരളോല്പത്തിയെപ്പററി പറഞ്ഞതും ഇങ്ങിനെ പാളിപ്പോയിരിക്കുന്നു. ഒരേ ഖണ്ഡികയിൽത്തന്നെ പരസ്പരവൈരുദ്ധ്യം കലശലാണ്. നോക്കൂ:

''അതിന് മൂന്ന് ഭാഗങ്ങളുണ്ട്—ഒന്നാം ഭാഗത്തിൽ കേരളസൃഷ്ടിയും ബ്രാഹ്മണരെ കുടിയിരുത്തലും, രണ്ടാംഭാഗത്തിൽ പെരുമാക്കന്മാരുടെ ഭരണം,

ഒടുവിൽ പെരുമാളുടെകയ്യാൽ അധികാരമേററ നാടുവാഴിയുടെപേരിലുള്ള കീർത്തനവും'' (പുറം 11).

നാലു വാചകങ്ങാംക്കപ്പുറം നേർവിപരീതമായി പറയുന്നതും-കൂടി ഉദ്ധരിക്കാം.

''കേരളോല്പത്തികഥകളിലെ കാലബോധം ഏകകാലികമാണ്—പണ്ട് എന്ന ഒരൊററ കാലമേയുള്ളു. അതിൽത്തന്നെ ആദ്യംനടന്നത്, പിന്നീട് നടന്നത് എന്ന തരംതിരിവുകളില്ല എന്നർത്ഥം.''

മേല്പറഞ്ഞ രണ്ടു പ്രസ്താവനകളും ഒന്നിച്ചുപോവുന്നതല്ല. ഒന്ന് ശരിയാണെങ്കിൽ മറേറത് ശരിയാകാൻ വയ്യ. ''പുരാണങ്ങളിലെ ആഖ്യാനരീതിയാണ് കൈക്കൊള്ളുക'' എന്നു പറഞ്ഞ് ഉടനെ ''പുരാണം പഞ്ചലക്ഷണം എന്നതിൽ നിഷ്കർഷയും കാണുകയില്ല'' എന്നു കൂട്ടിച്ചേർത്തിരിക്കുന്നു. പഞ്ചലക്ഷണമെന്നല്ല പുരാണങ്ങളുടെ ഒരു ലക്ഷണവും ഇല്ലാത്ത ഒരതുല്യ രൂപമാണിത്. ഇനിയും കുഴപ്പമുണ്ട്. മൂഷകവംശത്തെപ്പററി ''വംശമഹിമയും വർണ്ണപദവിയും മുഖ്യമായിക്കരുതിയ ഒരു സമൂഹത്തിൻെറ ഭൂതകാലാവബോധമാണ് വംശകാവ്യം നിഴലിപ്പിക്കുന്നത്'' (പുറം 12) എന്ന് പറഞ്ഞുവച്ചശേഷം ''ഭൂമിക്കും ഭൂമിമേലുള്ള അവകാശങ്ങാംക്കും വലിയ പ്രാധാന്യമുള്ള ഒരു സമൂഹത്തിൻെറ ചരിത്രാവബോധമാണ് കേരളോല്പത്തിയിലുള്ളത്'' (പുറം 12) എന്നെഴുതുന്നു. ''ഓരോന്നും അതാതിൻെറ വർത്തമാനകാലാവശ്യങ്ങളെ നിറവേററുന്ന ചരിത്രരൂപങ്ങളാണ്'' എന്ന് വ്യാഖ്യാനിക്കുകയുംചെയ്യുന്നു. പരിശോധിച്ചുനോക്കിയാൽ വംശമഹിമയും വർണ്ണപദവിയും ഭൂമിയും ഭൂമിമേലുള്ള അവകാശങ്ങളും ഒരേസമയം പ്രധാനമായി കണക്കാക്കുന്ന ഒരു കാലത്തിലും സമൂഹത്തിലും ആണ് ഈ രണ്ടുകൃതികാം ഏതാണ്ട് അടുത്തടുത്തായി പിറവിഎടുത്തത് എന്നേ പറയാനൊക്കൂ. ഒരേ ചരിത്രാവബോധമാണ് രണ്ടിലും കാണപ്പെടുന്നത്. കാലത്തിലോ സമൂഹസ്വഭാവത്തിലോ ചരിത്രാവബോധത്തിലോ അല്ല, വിഷയസ്വീകരണത്തിൽമാത്രമാണ് വ്യത്യാസമുള്ളത്.

ഷെയിക് സൈനുദ്ദീൻെറ 'തുഹ്ഫത്തുൽ മുജാഹിദീൻ' എന്നകൃതിയെ പരാമർശിക്കുമ്പോാം വസ്തുതാപരമായും വ്യാഖ്യാനപരമായും തെററുപററിയിരിക്കുന്നു. കൃതിയുടെ പശ്ചാത്തലത്തെപ്പററി പറയുമ്പോാം ''സാമൂതിരിയുടെ രക്ഷാധികാരവും പോർച്ചുഗീസുകാർക്ക് അനുകൂലമായി തിരിഞ്ഞു'' എന്നെഴുതി (പുറം 12) പ്രസ്തുതകൃതി 1583ലാണ് പൂർത്തീകരിച്ചത് എന്നുകൂടി പ്രസ്താവിക്കുന്നു (പുറം 13). അക്കാലത്തെല്ലാം, ആ നൂററാണ്ടിൻെറ അവസാനംവരെ, സാമൂതിരി പോർച്ചുഗീസുകാർക്ക് അനുകൂലമായിരുന്നില്ല. സൈനുദ്ദീനും മുസ്ലീങ്ങളുടെ ബന്ധുവായിട്ടാണ് സാമൂതിരിയെ ചിത്രീകരിക്കുന്നത്. ''കേരളീയ മുസ്ലിം സമുദായത്തിന് ചരിത്രമുണ്ടാക്കിക്കൊടുക്കുകയാണ് അദ്ദേഹംചെയ്യുന്നത്'' (പുറം 13) എന്നുപറയുമ്പോാം തുഹ്ഫത്തുൽ മുജാഹിദീൻെറ സ്വഭാവം തെററായിക്കാണിച്ചുകൊണ്ട് അതിൻെറ പ്രാധാന്യം ചുരുക്കുന്നു. മുസ്ലീംസമുദായത്തിൻെറ മാത്രം ചരിത്രമല്ല, നാടൻ സമുദായത്തിൻേറയും നാട്ടുരാജ്യങ്ങളുടേയും അടക്കം ഒരു കാലഘട്ടത്തിൻെറ സമഗ്രമായ ചരിത്രമാണ് സൈനുദ്ദീൻ ലക്ഷ്യമാക്കിയത്. അത് സാധിക്കുകയും ചെയ്തു.

''ഇതുപോലെതന്നെ നാടൻക്രിസ്ത്യാനികാംക്ക് ഒരു സഭാചരിത്രവും പെരുമാററച്ചട്ടങ്ങളും ഉണ്ടാക്കിക്കൊടുക്കേണ്ട ബാധ്യത പോർച്ചുഗീസുകാർക്ക് കൈവന്നു. ഇതാണ് ഉദയംപേരൂർ സൂനഹദോസ് രചിക്കപ്പെട്ട സാഹചര്യം'' എന്നുപറഞ്ഞതും

ശരിയല്ല. ഒരർദ്ധസത്യംമാത്രമാണിത്. പോർച്ചുഗീസുകാർ സ്വയംസങ്കല്പിച്ച ബാദ്ധ്യത നാടൻക്രിസ്ത്യാനികളുടെമേൽ നിർബ്ബന്ധിച്ച് അടിച്ചേല്പിക്കാൻ ശ്രമിക്കയാണ് ചെയ്തത്. നാടൻക്രിസ്ത്യാനികളുടെ സഭാചരിത്രം വളച്ചൊടിച്ച് തങ്ങളുടെ കൊളോണിയൽ കാഴ്ചപ്പാടനുസരിച്ചുള്ള പുതിയ പെരുമാററച്ചട്ടങ്ങാം അവരെക്കൊണ്ട് അംഗീകരിപ്പിക്കുവാൻ പാടുപെട്ടവരാണ് പോർച്ചുഗീസുകാർ

പാച്ചുമൂത്തതിന്റെ 'തിരുവിതാംകൂർചരിത്രം' (1867) എഴുതിയതിന്റെ ചരിത്ര പശ്ചാത്തലവും തികച്ചും തെററായി രേഖപ്പെടുത്തിയിരിക്കുന്നു. "തിരുവിതാംകൂറിന്റെ രാജാധികാരം വളരുകയും ശക്തമായ ഒരു ഭരണകൂടത്തിനാവശ്യമായ ചട്ടവട്ടങ്ങാം ഒരുക്കുകയും" (പുറം 13) ചെയ്തസന്ദർഭത്തിലല്ല പ്രസ്തുത കൃതിയുണ്ടായത്. അതൊക്കെ മാർത്താണ്ഡവർമ്മയുടെ കാലത്തോടെ, പതിനെട്ടാം ശതകത്തിന്റെ മദ്ധ്യദശയിൽ, സംഭവിച്ചുകഴിഞ്ഞു. വീണ്ടും ഒരുനൂററാണ്ടും രണ്ടു ദശകങ്ങളുംകൂടി ചെന്നാറെ, ബ്രിട്ടീഷുകാരുടെ നുകംവീണുകഴിഞ്ഞശേഷം, ആണ് പാച്ചുമൂത്തത് ചരിത്രമെഴുതാനാരംഭിക്കുന്നത്-"ബ്രിട്ടീഷ് അധികാരത്തിന്റെ വലിഞ്ഞുകയററം വഴിയുണ്ടായ നിന്ദാത്മകമായ അന്നത്തെ രാഷ്ട്രീയാവസ്ഥ"യെന്ന് (പുറം 14) പിന്നീട് ശങ്കുണ്ണിമേനോന്റെ പശ്ചാത്തലം ഇവർ തന്നെ വർണ്ണിക്കുന്നു. അതുതന്നെയാണ് പാച്ചുമൂത്തതിനേയും സ്വാധീനിച്ചത്-വാസ്തത്തിൽ പാച്ചു മൂത്തതിന്റെ കൃതിക്കുശേഷം പത്തുവർഷങ്ങാംമാത്രം കഴിഞ്ഞപ്പോാം ശങ്കുണ്ണി മേനോന്റെ കൃതിയും പുറത്തുവന്നു. രണ്ടും ഒരേചരിത്രപശ്ചാത്തലമാണ് പ്രതി ഫലിപ്പിക്കുന്നത്. മാനസികമായെങ്കിലും ആശ്വാസംകണ്ടെത്താൻ ഭൂതകാലത്തിന്റെ മഹത്വാഖ്യാനത്തിലേയ്ക്ക് രണ്ടുംപേരും തിരിയുന്നു. മൂത്തതും മേനോനും തമ്മിൽ ഇവർ സൂചിപ്പിക്കുന്നവിധം അകലം യഥാർത്ഥത്തിൽ ഉള്ളതല്ല.

വില്യം ലോഗന്റെ മലബാർമാന്വലിനെപ്പററിയുള്ള നീണ്ട ഖണ്ഡികയിൽ ഇത്തരം കുഴപ്പങ്ങളില്ല. എന്നാൽ അത് ഒരു മലയാംകലക്ടറുടെ ആകസ്മിക സൃഷ്ടിയല്ലെന്നും അഖിലേന്ത്യാടിസ്ഥാനത്തിൽ ബ്രിട്ടീഷ് അധികാരികാം ഔദ്യോഗികമായി സംഘടിപ്പിച്ച മാന്വൽസംരംഭത്തിന്റെ ഘടകമാണെന്നും ആഖ്യാനക്രമവും അദ്ധ്യായവിഭജനംപോലും കേന്ദ്രത്തിന്റെ മാർഗ്ഗരേഖയെ പിന്തുടർന്നുവെന്നും സൂചിപ്പിക്കാമായിരുന്നു. അങ്ങിനെചെയ്യാതിരിക്കുമ്പോാം അദ്ദേഹത്തിന്റെ വ്യക്തിപരമായ മുൻകയ്യിനെപ്പററി ഒരു തെററിദ്ധാരണയ്ക്കിടയാവും. ഇംപീരിയൽ ഗസററിയറിന്റെ സങ്കല്പമാണ് എല്ലാ ജില്ലകളിലും ഇത്തരം മാന്വലുകളും ഗസററിയറുകളും ഒരേമാതൃകയിൽ സൃഷ്ടിക്കുവാൻ പ്രേരിപ്പിച്ചത്.

പത്മനാഭമേനോന്റെ പങ്കു് ഒരുവിധംഭംഗിയായി പ്രദർശിപ്പിച്ചിരിക്കുന്നു. അദ്ദേഹത്തെക്കുറിച്ച് ഈ ലേഖകൻ എഴുതിയ പ്രബന്ധമാണ് മാതൃകയാക്കിയിട്ടുള്ളത് എന്ന് എളുപ്പത്തിൽ മനസ്സിലാക്കാം. സർദാർ പണിക്കരെപ്പററിയും അതേ ഗ്രന്ഥത്തിൽ (Historians and Historiography in Modern India, Calcutta) ഒരുപഠനം വന്നിട്ടുണ്ടെങ്കിലും അദ്ദേഹത്തെ വിട്ടുകളഞ്ഞിരിക്കുന്നു. പോർച്ചുഗീസ്കാലംതൊട്ടാണ് പണിക്കരുടെ കാര്യമായ സംഭാവന എന്ന വസ്തുത ഇവിടെ പ്രസക്തമല്ല കാരണം ഡച്ചുകാരുടെ സംഭാവനയെപ്പററിമാത്രം എഴുതിയ ഡോ. ടി. ഐ. പുന്നന്റെ സംഭാവനയെ മാനിച്ചിരിക്കുന്നു (പുറം 18). ഇതേപോലെ വിചിത്രമായിത്തോന്നിയ മറെറാരുകാര്യമുണ്ട്. സ്വാതന്ത്ര്യപ്രാപ്തിയെത്തുടർന്നുണ്ടായ വമ്പിച്ച രാഷ്ട്രീയപരിവർത്തനങ്ങളുടേയും കർഷകപ്രസ്ഥാനങ്ങാംപോലുള്ള സംഘടിതപ്രവർത്തനങ്ങളുടേയും (പുറം 18, 19) പ്രചോദനം ചരിത്രനിർമ്മാണത്തെ സ്വാധീനിച്ചതെങ്ങിനെയെന്ന് ഇവർ തിരിച്ചറിയുന്നു. അതേസമയം സ്വാതന്ത്ര്യ പ്രാപ്തിക്കുമുമ്പുണ്ടായ പരിഷ്കരണപ്രസ്ഥാനങ്ങളുടെ പങ്ക് അത്രതന്നെ

വ്യക്തമായി കണ്ടുവെന്ന് അവകാശപ്പെട്ടുകൂടാ. സ്വാതന്ത്ര്യത്തിനുശേഷവും ശക്തിപ്പെട്ടുവന്ന ഉപ-ദേശീയതകളുടെ—ഐക്യകേരളപ്രസ്ഥാനവും കേരള സോഷ്യലിസ്ററ് പ്രസ്ഥാനവും മററുമുണ്ടല്ലോ—പ്രേരണ കേരളചരിത്രനിർമ്മിതിയെ മുന്നോട്ടു തള്ളിയത് ഒട്ടും പരിഗണിച്ചിട്ടില്ല. ഇതിനുപകരം സർവ്വകലാശാലകളുടെ ഔപചാരികമായ അക്കാദമിക് സമ്മർദ്ദംമാത്രം സ്മരിക്കപ്പെടുന്നു.

ഒന്നാം അദ്ധ്യായത്തിൽത്തന്നെ ചരിത്രരചനാസന്ദർഭങ്ങളേയും സമീപനങ്ങളേയും പററിയുള്ളഭാഗത്തെ അപേക്ഷിച്ചുനോക്കുമ്പോഠ പ്രമാണസാമഗ്രികളെപ്പററിയുള്ള ഭാഗം കുറച്ചുകൂടി കുററമററതാണ് എന്നു പറയാം. വലിയവൈരുദ്ധ്യങ്ങളും പാളിച്ചകളും ഇതിലില്ല. മററുപുസ്തകങ്ങളിൽ ഇല്ലാത്ത പുതിയവിവരങ്ങളും നിരീക്ഷണങ്ങളും ചിലേടത്ത് കാണപ്പെടുകയും ചെയ്യുന്നു. എങ്കിലുംചില പോരായ്മകഠ ചൂണ്ടിക്കാണിക്കാതിരുന്നുകൂടാ.

പ്രാക്ചരിത്രാവശിഷ്ടങ്ങളെപ്പററി ഒഴുക്കനായി പറഞ്ഞുപോയിട്ടുണ്ടെങ്കിലും ഭൂസ്ഥിതിയും ജനവാസവും തമ്മിലുള്ളബന്ധങ്ങളെപ്പററി മുമ്പുതന്നെ ഉണ്ടായ പഠനങ്ങഠ അധികവും പരാമർശിക്കപ്പെടുന്നില്ല. ഡോ. രാജേന്ദ്രനും ഡോ. തമ്പിയും അടുത്തകാലത്തായി പൂനയിലെ ഡക്കാൻ കോളേജിലുംമററുംനടത്തിയ പഠനങ്ങഠ ഈ വിഷയത്തിലേയ്ക്കുവീശുന്ന വെളിച്ചം പ്രയോജനപ്പെടുത്തുന്നില്ല. കേരളത്തിലെ മഹാശിലാവശിഷ്ടങ്ങളെപ്പററി ബറോഡാ സർവ്വകലാശാലയിൽനടന്ന വിശകലനവും അവഗണിച്ചിരിക്കുന്നു. കർണ്ണാടകത്തിലും തമിഴ്നാട്ടിലും മുമ്പുനടന്ന കുറേ അന്വേഷണങ്ങളാണ് ആധാരമാക്കിയിട്ടുള്ളത്. എന്നാൽ കേരളത്തിലും പുറത്തുമുള്ള എല്ലാ മഹാശിലാവശിഷ്ടങ്ങളും ഒരേ കാലഘട്ടത്തെ കുറിക്കുന്നതാണ് എന്ന ഒരു തെററിദ്ധാരണ ഇവർ വച്ചുപുലർത്തുന്നു. അതിൻഫലമായാണ് "പ്രാക്ചരിത്രത്തെളിവുകളുടെ കൂട്ടത്തിൽപെടുത്തിയാണ് യാഥാസ്ഥിതിക ചരിത്രവിവരണങ്ങളിൽ മഹാശിലാസ്മാരകങ്ങളെക്കുറിച്ച് പറയാറുള്ളത്" എന്ന ഒരു വിമർശനം (പുറം 23) കൊണ്ടുവരുന്നത്. ചില പ്രദേശങ്ങളെ സംബന്ധിച്ചിടത്തോളം ഇത് സത്യമാണ്. ഡക്കാനിൽ, മഹാരാഷ്ട്രയിലും, ആന്ധ്രയിലും, കർണ്ണാടകത്തിലും, ചില മഹാശിലാകേന്ദ്രങ്ങളുടെ കാലം ബി. സി. ആയിരം വർഷങ്ങളേക്കാഠ പുറകോട്ട് പോകുന്നുണ്ട്. അത് ചരിത്രാതീതകാലംതന്നെയാണ്. അവയിൽ പാത്രലിഖിതങ്ങളൊന്നുമില്ല—സാഹിത്യവും അത്രപിന്നിലേക്ക് നീണ്ടുപോകുന്നില്ല. ചരിത്രകാരൻമാർ യാഥാസ്ഥിതികൻമാരായതുകൊണ്ടല്ല, വസ്തുതകഠ മനസ്സിലാക്കാൻ കഴിവുള്ളവരായതുകൊണ്ടാണ് ആ കേന്ദ്രങ്ങളെ പ്രാക്ചരിത്രകാലത്തിൽപെടുത്തിയിട്ടുള്ളത്. കേരളത്തിനുപുറത്ത് മഹാശിലാകേന്ദ്രങ്ങളിൽനിന്ന് ലിഖിതങ്ങളുള്ള പാത്രക്കഷ്ണങ്ങഠ കിട്ടിയത് ശരിതന്നെ. പക്ഷേ കേരളത്തിൽ ഒരു ദിക്കിലും പേർകൊത്തിയ പാത്രങ്ങഠ കാണപ്പെടുന്നില്ല എന്ന കാര്യം പ്രാധാന്യേന പരിഗണിക്കേണ്ടിയിരിക്കുന്നു. കേരളത്തിൽ എന്നാണ് ചരിത്രകാലം തുടങ്ങുന്നതെന്ന് മനസ്സിലാക്കാൻ അവയുടെ കാലനിർണ്ണയം സഹായിക്കാം. "കേരളത്തിലെ അറിയപ്പെട്ടേടത്തോളമുള്ള മഹാശിലാസ്മാരകങ്ങളെല്ലാംതന്നെ ശവപ്പറമ്പുകളാണെ"ന്നും "തമിഴ്നാട്ടിലെ കൊടുമണലിലേതുപോലുള്ള വാസസ്ഥാനങ്ങളുടെ അവശിഷ്ടങ്ങഠ കേരളത്തിൽ മേലിൽ കണ്ടെത്തേണ്ടതായിട്ടാണിരിക്കുന്നത്" എന്നും പറയുമ്പോഠ മറെറാരുകാര്യം വ്യക്തമാക്കേണ്ടിയിരുന്നു. കൊടുമണലിൽ ശവപ്പറമ്പുകഠതന്നെയാണ് ആദ്യം കണ്ടത്. പിന്നീട് തഞ്ചാവൂർ തമിഴ് സർവ്വകലാശാലക്കാർ ആ പ്രദേശംമുഴുവൻഅരിച്ചുപെറുക്കിനോക്കിയപ്പോഴാണ് വാസകേന്ദ്രങ്ങളുടെ തെളിവ് കിട്ടിയത്. കേരളത്തിൽ അത്തരം വിസ്തരിച്ചിട്ടുള്ള ഖനനം ഉണ്ടായിട്ടില്ല. ആധുനിക ജനപദങ്ങളുടെ ആക്രമണംകാരണം അതുപോലെചെയ്യാനുള്ള സാദ്ധ്യതയും കുറവായിരിക്കുന്നു.

സാഹിത്യലക്ഷ്യങ്ങളെ ചർച്ചചെയ്യുമ്പോൾ ''പഴംതമിഴ്പാട്ടുകളും മഹാശിലാസ്മാരകങ്ങളും ഏതാണ്ട് ഒരേകാലഘട്ടത്തെയാണ് പ്രതിനിധാനം ചെയ്യുന്നത് എന്ന് ഇയ്യിടെ ചരിത്രഗവേഷകൻമാർ വിശ്വാസ്യമായ തെളിവുകളോടെ സ്ഥാപിച്ചിട്ടുണ്ട്'' എന്ന് (പുറം 25) എഴുതിക്കാണുന്നു. എവിടെയാണ് സ്ഥാപിച്ചതെന്ന് എടുത്തു പറയാത്തതിനാൽ അതിൻെറ തെളിവുകളും വാദങ്ങളും രഹസ്യമായിരിക്കുന്നു. മഹാശിലാസ്മാരകങ്ങളുടെ അവസാനഘട്ടവും പഴംതമിഴ്പാട്ടുകൾ എന്ന് ഇവർ വിളിക്കുന്ന സംഘത്തമിഴ്പാട്ടുകളുടെ ആദ്യഘട്ടവും തമ്മിൽകലർന്നിരിക്കുന്നതായാണ് തെളിവുകളുടെ പഠനത്തിലൂടെ ഞാൻ മനസ്സിലാക്കുന്നത്. പഴംതമിഴ് പാട്ടുകൾ എന്ന് ഒരു പേരിടുന്നത് പുതുമയ്ക്കുവേണ്ടി ആയിരിക്കണം. സംഘത്തമിഴ്പാട്ടുകളെന്നാണ് സാങ്കേതികസംജ്ഞ. അതിനൊരർത്ഥമുണ്ട്. മധുര കേന്ദ്രമാക്കിയ ഒരുസംഘം വിദ്വാൻമാരുടെ ആഭിമുഖ്യത്തിൽ തിരഞ്ഞെടുത്ത് സമാഹരിച്ച ഗാനസമുച്ചയങ്ങളാണ് ഉദ്ദേശിക്കുന്നത്. പഴംതമിഴിലെ പാട്ടുകൾ അതേരൂപത്തിൽ നമുക്കു ലഭിക്കുന്നില്ല. സംഘപണ്ഡിതൻമാരുടെ സമ്മതപത്രം നേടിയവമാത്രം, അവർ ഏർപ്പെടുത്തിയ രൂപാന്തരങ്ങളോടെ, നമുക്ക് ലഭിച്ചിരിക്കുന്നു. ഈയവസ്ഥയെപ്പററി ചരിത്രകാരൻമാർ പ്രത്യേകം സൂക്ഷിച്ചു പഠിക്കേണ്ടതാണ്. ഇക്കാരണത്താലാണ് സംഘത്തമിഴ്പാട്ടുകളെന്ന സാങ്കേതിക നാമം പ്രയോഗിച്ചുവരുന്നത്. കേവലം ഒരു പുതുമയ്ക്കുവേണ്ടി അതുപേക്ഷിച്ച് പഴം പാട്ടുകളെ സ്വീകരിച്ചാൽ നാം അത്രയും സൂക്ഷ്മതവേണ്ടെന്നുവയ്ക്കുന്നു. ഗവേഷണം പുരോഗമിക്കുന്നതോടെ കൂടുതൽ അവ്യക്തത പരത്താനല്ല, കൂടുതൽ സൂക്ഷ്മത കൈവരിക്കാനാണ് നാം ശ്രമിക്കേണ്ടത്. മഹാശിലാകേന്ദ്രങ്ങൾ പ്രതിനിധീകരിക്കുന്ന ജീവിതബോധത്തിൽനിന്ന് വളരെ വ്യത്യസ്തമായ പലതും കൂടി സംഘത്തമിഴ്പാട്ടുകളിൽ കാണപ്പെടുന്നുണ്ട്. പാട്ടുകളുടെ ചിലഭാഗങ്ങൾ കൂടുതൽ വികസ്വരമായ ഒരു ഉല്പാദന-വിതരണ-ഭരണ-സംസ്കാരത്തെ പ്രതിനിധാനം ചെയ്യുന്നതായി ഊഹിക്കാം. ''ഏതാണ്ട് ഒരേ കാലഘട്ടത്തെ പ്രതിനിധാനം ചെയ്യുന്ന''തിന്നുപകരം മഹാശിലാസ്മാരകങ്ങൾ അവസാനിക്കുന്നിടത്ത് സംഘത്തമിഴ്പാട്ടുകൾ ആരംഭിക്കുന്നുവെന്നും ഒരു ചുരുങ്ങിയകാലത്തേയ്ക്ക് അവ ഒന്നിച്ചുപോകുന്നുവെന്നുമാണ് അനുമാനിക്കേണ്ടത്.

ഭക്തിസാഹിത്യകൃതികൾ പല്ലവ - ചോളമണ്ഡലങ്ങളിൽ പ്രത്യക്ഷപ്പെട്ടു കഴിഞ്ഞശേഷമാണ് കേരളത്തിൽ അരങ്ങേറുന്നതെന്ന് ചൂണ്ടിക്കാണിക്കാവുന്നതാണ്. ചേരമാൻപെരുമാൾ നായനാർ സംസ്കൃതത്തിൽ വിചക്ഷണനായിരുന്നുവെന്ന് ഇവർ എഴുതുമ്പോൾ (പുറം 26) എന്താണ് തെളിവ് എന്ന് ആരെങ്കിലും ചോദിച്ചേക്കാം. അദ്ദേഹത്തിൻെറ സംസ്കൃതകൃതികളെപ്പററി ഒരു പരാമർശവും ഒരിടത്തും കണ്ടതായി ഓർക്കുന്നില്ല. അദ്ദേഹത്തിൻേറയും സുന്ദരമൂർത്തിയുടേയും തമിഴ് കൃതികൾ ''സമകാലിക കേരളീയ ജീവിതത്തിൻെറ പലവശങ്ങളും പ്രതിഫലിപ്പിക്കുന്ന''തായും ''കേരളത്തിൻെറ സാമൂഹികവും രാഷ്ട്രീയവുമായ വസ്തുതകളിലേയ്ക്ക് വെളിച്ചംവിതറുന്ന''തായും ഈ ഗ്രന്ഥകാരൻമാർ കുറിച്ചിരിക്കുന്നു. അശ്രദ്ധയുടേയോ അതിശയോക്തിയുടേയോ ഫലമാണ് ഈ പ്രസ്താവനകൾ. ഏതായാലും ഞാനിതിൽ സംശയാലുവാണ്. അവ കാലികസ്പർശം കുറഞ്ഞ കേവലഭക്തിഗാനങ്ങളായിട്ടാണ് എനിക്കനുഭവപ്പെട്ടിട്ടുള്ളത്.

മധ്യകാലമണിപ്രവാളകൃതികളിൽ ചിലതിൻെറ പേരുകൾ ഒന്നൊന്നായി പറഞ്ഞുപോയിരിക്കുന്നു. ചരിത്രപ്രമാണങ്ങൾ എന്നനിലയിൽ അവയുടെ പ്രാധാന്യവും ചില വാചകങ്ങളിൽ സൂചിപ്പിക്കുന്നു (പുറം 28). എന്നാൽ ''അറബികളും യൂറോപ്യൻമാരും ചീനക്കാരും ആയ സഞ്ചാരിക''ളെ ഒന്നിച്ച് നിർദ്ദേശിച്ചതല്ലാതെ അവരിൽ ഓരോ കൂട്ടരുടേയും സഞ്ചാരസാഹിത്യത്തെക്കുറിച്ചൊന്നും വ്യക്തമായി പറയുന്നില്ല

(പുറം 29). മാത്രമല്ല കച്ചവടച്ചരക്കുകൾ, അത്യാവശ്യം കൃഷിസമ്പ്രദായങ്ങൾ, പണമിടപാടുകൾ എന്നിവയൊഴിച്ച് മതകാര്യങ്ങളിലോ ഭരണകാര്യങ്ങളിലോ അവർക്ക് താല്പര്യം ഉണ്ടായിരുന്നതായി കാണിക്കുന്നില്ല - വാസ്തവം മറിച്ചാണല്ലോ. ഈ വിദേശീയവിവരണങ്ങൾ ചരിത്രപഠനത്തിൽ ഉപയോഗപ്പെടുത്തുമ്പോൾ ഉണ്ടാവുന്ന പ്രശ്നങ്ങളെപ്പററി മൗനംഭജിച്ചിരിക്കുന്നു. അറബികളുടെ ആവർത്തനവ്യഗ്രതയും അത്ഭുതകഥാപ്രവണതയും സാമാന്യമായി സ്പർശിക്കയല്ലാതെ ഉദാഹരണങ്ങളോ ഭാഷാപ്രശ്നങ്ങളോ മററുപരിമിതികളോ ചർച്ചാവിഷയമാക്കിയിട്ടില്ല.

പുരാലിഖിതങ്ങളെപ്പററിയുള്ള ഖണ്ഡത്തിൽ (പുറം 29) അവ ഏറിയകൂറും രാജശാസനങ്ങളല്ല, ക്ഷേത്രംഊരാളരുടെ വസ്തുസംബന്ധമായ തീർപ്പുകളാണ് എന്ന കാര്യം വ്യക്തമാക്കിയിട്ടില്ല. ''പ്രശസ്തി അഥവാ മെയ്കീർത്തി എന്ന വിഭാഗത്തിൽപെടുന്ന രേഖകളുടെ അഭാവം'' ഒരു പ്രത്യേകതയായി ചൂണ്ടിക്കാണിച്ചിരിക്കുന്നു. വാസ്തവത്തിൽ ഇതൊരു തെററിദ്ധാരണയാണ്. ഇങ്ങിനെ ഒരു വിഭാഗം രേഖകൾ ദക്ഷിണേന്ത്യയിൽ അധികമില്ല. രാജകല്പനകളുടെ ആമുഖമായി രാജപ്രശസ്തി ചേർക്കുന്ന പതിവാണ് ചോള-പാണ്ഡ്യനാടുകളിൽ ഉള്ളത്. സഭാകാര്യങ്ങളിൽ രാജദൂതൻമാർ ഇടപെടുമ്പോൾ രാജവംശപ്രശസ്തിയുംകൂടി പ്രമേയങ്ങളിൽ സ്ഥാനംപിടിക്കുന്നു. കേരളത്തിൽ രാജശാസനങ്ങൾതന്നെ കുറവായതിനാൽ ആ പ്രശ്നം ഉദിക്കുന്നില്ല. ക്ഷേത്രഭരണം നടത്തുന്ന സഭകളിൽ ചേരമാൻപെരുമാളോ പെരുമാളുടെ പ്രതിനിധിയോ അപൂർവ്വമായേ പങ്കെടുത്തിരുന്നുള്ളു. നാടുവാഴിയോ നാടുവാഴിയുടെ ഉദ്യോഗസ്ഥനോ ആണ് മിക്കപ്പോഴും സന്നിഹിതരായിരുന്നത്. ഭരണം അവരുടെ കൈവശമായിരുന്നു. പെരുമാൾക്ക് ഒരു അധീശാവകാശമല്ലാതെ ദൈനംദിനഭരണത്തിൽ പങ്കില്ലായിരുന്നു. ആ നിലയ്ക്ക് സഭാപ്രമേയങ്ങളിൽ രാജപ്രശസ്തിയുടെ അഥവാ മെയ്കീർത്തിയുടെ അഭാവത്തിന് ''മതിയാംവണ്ണം വിശദീകരണം നല്കപ്പെട്ടുകഴിഞ്ഞിട്ടില്ല'' എന്ന് പറയുന്നത് വിശദീകരണം ശ്രദ്ധിക്കാത്തതുകൊണ്ടോ തൃപ്തികരമായി അംഗീകരിക്കാത്തതുകൊണ്ടോ എന്നറിഞ്ഞുകൂടാ. വാസ്തവത്തിൽ ദക്ഷിണേന്ത്യൻ രാജാക്കളെസംബന്ധിച്ചിടത്തോളം മെയ്കീർത്തിയുടെ അഭാവമല്ല,ചിലേടത്ത് അതിന്റെ സാന്നിദ്ധ്യമാണ് പ്രത്യേകതയായി കണ്ട് വിശദീകരിക്കപ്പെടേണ്ടത്. ചോളൻമാരുടെ സാമ്രാജ്യസ്ഥാപനത്തോടെമാത്രമാണ് ചിട്ടപ്പെടുത്തിയ മെയ്കീർത്തികൾ നിർബ്ബന്ധമാക്കിയത്. അവ സ്വയം വിശദീകരിക്കുന്നു.

പ്രമാണസാമഗ്രികളായി ലിഖിതങ്ങളെ ചർച്ചചെയ്യുമ്പോൾ അവയുടെ വ്യാഖ്യാനപ്രശ്നങ്ങൾ ഉദിക്കാറുണ്ട്—ഇക്കാര്യത്തിൽ ചരിത്രകാരന് സഹായകമായ മദിരാശി ആർക്കിയോളജി—എപ്പിഗ്രാഫി വാർഷിക റിപ്പോർട്ടുകൾ, ട്രാവൻകൂർ ആർക്കിയോളജിക്കൽ സീരീസ്, കൊച്ചിൻ എപ്പിഗ്രാഫിക്കൽ സപ്ലിമെൻററ്, എപ്പിഗ്രാഫിയാ ഇൻഡിക്കാ, സൗത്ത് ഇൻഡ്യൻ ഇൻസ്ക്രിപ്ഷൻസ് എന്നിവ ഈ ഘട്ടത്തിൽ പരിചയപ്പെടുത്തുമെന്നാണ് സ്വാഭാവികമായി നാം പ്രതീക്ഷിക്കേണ്ടത്. കാരണം അവയുടെ മാധ്യമത്തിലൂടെയല്ലാതെ ലിഖിതങ്ങൾ ചരിത്രകാരനോട് സംസാരിക്കുന്നില്ല. എന്നാൽ നേരത്തേചൂണ്ടിക്കാണിച്ചപോലെ ആ പ്രഭവസ്ഥാനങ്ങളൊക്കെ മറച്ചുവെച്ചുകൊണ്ടുള്ള ഒരു മായാതന്ത്രമാണ് ഈ പുസ്തകത്തിൽ പ്രയോഗിച്ചിരിക്കുന്നത്. ''ലിഖിതങ്ങൾ പലപ്പോഴും അപൂർണ്ണങ്ങളാണ്'' എന്നും ''വിശദാംശങ്ങൾ വിട്ടുകളയുന്നു'' എന്നുമുള്ള പ്രസ്താവനകൾ ചോദ്യംചെയ്യപ്പെടേണ്ടിയിരിക്കുന്നു (പുറം 30, 31). മററു നാടുകളിൽ ഉള്ളതിൽക്കവിഞ്ഞ് ഇത്തരം പ്രശ്നങ്ങൾ കേരളത്തിൽ അനുഭവപ്പെടുന്നില്ല. ഈ ഭാഗത്തും പതിവുപോലെ സംഗതികൾ തുറന്നുപറയാതെ അപഗ്രഥനസിദ്ധാന്തങ്ങളേയും സങ്കല്പനങ്ങളേയുംപററി കുറേ 'ബ്ളാ ബ്ളാ' ചേർത്തിരിക്കുന്നു—വാസ്തുശില്പത്തിന്റേയും പ്രതിമാശില്പത്തിന്റേയും സ്ഥലനാമങ്ങളുടേയും നാടോടിപ്പാട്ടുകളുടേയും കോവിലകം തറവാട്ടു

രേഖകളുടേയും കാര്യത്തിൽ ഇതേ നയമാണ് ആവർത്തിച്ചിരിക്കുന്നത്. അതാത് രംഗങ്ങളിൽ നടന്ന പഠനങ്ങളെപ്പററിയോ അവയുന്നയിക്കുന്ന പ്രശ്നങ്ങളെപ്പററിയോ ഒരു സൂചനയുമില്ല. ഈ തന്ത്രപരമായ മൗനം പ്രമാണസാമഗ്രികൾ എന്ന ഖണ്ഡത്തെ മാത്രമല്ല പുസ്തകത്തെ ആകമാനം ബാധിച്ച് വായനക്കാരുടെ ജിജ്ഞാസ ഉണർത്തുകയും തൃപ്തിപ്പെടുത്തുകയും ചെയ്യുന്നതിൽ ഒരു തടസ്സമായി വളർന്നിരിക്കുന്നു.

''ചരിത്രാതീതകേരളം: പ്രകൃതിയും മനുഷ്യനും'' എന്നത് ചെറിയ ഒരദ്ധ്യായമാണ്. അഞ്ച് ചിത്രങ്ങളെപ്പററി സൂചനയുണ്ടെങ്കിലും (പുറം 37,38,40,45) ചിത്രങ്ങൾ വിട്ടുപോയിരിക്കുന്നു.ശിലായുധങ്ങളെപ്പററിയുള്ള പൊതുസിദ്ധാന്തങ്ങൾ ആവർത്തിക്കയാണ് ചെയ്തിട്ടുള്ളത്. കേരളത്തിൽ വിപുലമായതോതിൽ അന്വേഷണങ്ങൾ നടത്തിയിട്ടില്ലല്ലോ. നേരത്തേ ചൂണ്ടിക്കാണിച്ചതുപോലെ ഡോ. രാജേന്ദ്രൻ, ഡോ. തമ്പി മുതലായവർ നടത്തിയപഠനങ്ങൾ ഈ ഗ്രന്ഥകാരന്മാർ അയിത്തപ്പട്ടികയിൽ ചേർത്തിരിക്കുകയാണ്. കേരളത്തിന് പുറത്ത് കർണ്ണാടകത്തിലും തമിഴ്നാട്ടിലും നടന്ന പരിശ്രമങ്ങളിൽ ചിലതെല്ലാം പകർത്തി എഴുതിയിട്ടുണ്ട്. നവീനശിലായുഗത്തെപ്പററി അാൾചിൻ ദമ്പതികൾ, എ. സുന്ദര, ഐ. കെ. ശർമ്മ തുടങ്ങി ചിലരുടെ പേരും ആശയങ്ങളും എടുത്തുചേർത്തിരിക്കുന്നു (പുറം 44,45). എടക്കൽഗുഹാചിത്രങ്ങളെപ്പററി ഫോസററ് പറഞ്ഞതും ഐക് ഒലാഫ് ടിൽനർ പറഞ്ഞതും ഉദ്ധരിച്ചിരിക്കുന്നു (പുറം 43). തൊവരി ചിത്രങ്ങൾ വാരിയർ തന്നെത്താൻ കണ്ടെത്തിയവയാണ് (പുറം 43). എടക്കൽ, മറയൂർ എന്നിവിടങ്ങളിലെ ചിത്രങ്ങളെപ്പററിയും നേരിട്ടു കണ്ടിട്ടുള്ള വിവരണങ്ങൾ കൊടുത്തിരിക്കുന്നു (പുറം 42,45). ഊഹാപോഹങ്ങളുടെ ആധിക്യവും ഖനനപ്രവർത്തനങ്ങളുടെ ദൗർലഭ്യവും നിമിത്തം ഈയദ്ധ്യായത്തിന് ഒരു പൊലിപ്പുണ്ടാവുന്നില്ല. ചരിത്രാതീതകേരളത്തെപ്പററിയുള്ള ഡക്കാൻ കോളേജിലെ രണ്ടു പി. എച്ച്ഡി. പ്രബന്ധങ്ങൾ എന്തുകൊണ്ട് ഈ ഗ്രന്ഥകാരന്മാർ ഉപേക്ഷിച്ചു എന്ന് മനസ്സിലാക്കാൻ പ്രയാസം. കേരളത്തിൽ ഇക്കാലത്തെപ്പററി മററുപഠനങ്ങൾ അധികമൊന്നും ഇല്ലാത്തതുകൊണ്ട് നല്ലതായാലും അല്ലെങ്കിലും അവയെ ചർച്ചയിൽ ഉൾക്കൊള്ളിക്കേണ്ടതായിരുന്നു.

''ഇരുമ്പുയുഗം : സ്ഥിരവാസപരിഷ്കൃതിയുടെ വികാസം'' എന്ന മൂന്നാമദ്ധ്യായം കുറേക്കൂടി നീണ്ടതാണ്. മുപ്പതുപേജിലധികം വരുന്നു. ദക്ഷിണേന്ത്യയിലെ ഇരുമ്പുയുഗാരംഭകാലത്തെപ്പററി പലപഠനങ്ങളും നടന്നിട്ടുണ്ട്. കേരളത്തിൽ ഖനനങ്ങളും പഠനങ്ങളും കുറവാണ്. അറിയപ്പെടുന്ന ദക്ഷിണേന്ത്യൻ പശ്ചാത്തലം വെച്ചുകൊണ്ട് കേരളത്തെക്കുറിച്ച് ഇത്തരമൊരു പരിശ്രമം ഇതാദ്യമാണ്. സ്വാഭാവികമായും ഇതിൽ അഭിപ്രായഭേദത്തിനും വഴി കാണപ്പെടുന്നു. പശ്ചിമതീരപ്രദേശങ്ങളിൽ കാലവർഷക്കാററും മഴയും മണ്ണും പുഴകളും കാരണം നിബിഡവനങ്ങളുണ്ടായതുകൊണ്ട് ഇരുമ്പായുധങ്ങൾ ധാരാളം പ്രചരിച്ചതിൻെറശേഷമേ വലിയതോതിൽ കാടുവെട്ടിത്തെളിച്ചുകൊണ്ടുള്ള ജനപദങ്ങൾ ഉടലെടുത്തിരിക്കാനിടയുള്ളൂ എന്ന പ്രൊഫ. ഡി.ഡി. കൊസാംബിയുടെ നിരീക്ഷണം ഇവരുടെ ശ്രദ്ധയിൽ പെട്ടതായി തോന്നുന്നില്ല. ഏതായാലും അതിവർ കണക്കിലെടുത്തിട്ടില്ല. കേരളത്തിലെ മഹാശിലാസ്മാരകങ്ങൾ അയൽപ്രദേശങ്ങളിൽ ഉള്ളവയുമായി തട്ടിച്ചുനോക്കിയാൽ അവയ്ക്ക് പഴക്കം ഏറുമോ കുറയുമോ എന്ന പ്രശ്നവും ഇവർ ഉന്നയിക്കുന്നില്ല. കരിങ്കല്ലിൻെറ സ്ഥാനത്ത് വെട്ടുകല്ല് ഉപയോഗിക്കുന്നതോടെ മഹാശിലാസ്മാരകങ്ങളുടെ രൂപത്തിലുണ്ടായ പ്രത്യേകതകളും ഇവർ ചർച്ച ചെയ്യുന്നില്ല. ഇതൊഴിച്ചാൽ ഇരുമ്പുവിദ്യയുടെ വ്യാപനത്തെക്കുറിച്ചുള്ള മററുകാര്യങ്ങൾ ഭംഗിയായി രേഖപ്പെടുത്തിയിരിക്കുന്നു.

മഹാശിലാസ്മാരകങ്ങളുടെ കാര്യത്തിൽ കേന്ദ്രീകൃതഗ്രാമങ്ങളും വികേന്ദ്രീകൃത ഗ്രാമങ്ങളും തമ്മിലുള്ള വ്യത്യാസവും വലിയ കല്ലറകളും ചെറിയ മൺചാടികളും തമ്മി ലുള്ള വ്യത്യാസവും സാമൂഹ്യതലത്തിൽ വ്യാഖ്യാനിച്ചത് അഭിനന്ദനാർഹമാണ്. തമിഴ കത്തെ ഒരൊററ സാംസ്കാരികഘടകമായി കണക്കാക്കുന്നതിൽ ചില പ്രശ്നങ്ങളുണ്ട്. കേരളത്തിലെ മഹാശിലാകേന്ദ്രങ്ങളുടെ സ്വഭാവപ്രത്യേകതകളും നാഗരികസ്ഥാനങ്ങ ളുടെ സംഖ്യാപരിമിതിയും ചോദ്യചിഹ്നങ്ങളായി അവശേഷിക്കുന്നു. ഭൂമിശാസ്ത്ര ഘടകങ്ങളുടെ സഹായംകൊണ്ടേ ആ വ്യത്യസ്തതകളെ വ്യാഖ്യാനിക്കാനാവൂ. നേരത്തേ സൂചിപ്പിച്ചപോലെ ഇത് വേണ്ടവിധത്തിൽ ഊന്നിയോ എന്ന് ഞാൻ സംശയിക്കുന്നു (പുറം 54-55). അഞ്ചു തിണകളെപ്പററി സംഘപ്പാട്ടുകളിൽ പറയുന്നതെല്ലാം അക്ഷ രാർത്ഥത്തിൽ വസ്തുതകളായെടുത്താൽ പ്രശസ്തിയെ മുഴുവൻ ചരിത്രമായെടു ക്കുന്നപോലെതന്നെ അപകടമായിരിക്കും (പുറം 56-57). യാഥാർത്ഥ്യങ്ങളെ കാല്പനി കമായരീതിയിൽ ക്രമീകരിച്ചിട്ടുള്ള കവിതാത്മകമായ ഒരു സങ്കേതമാണ് തിണകൾ ക്കനുസരിച്ച് ഭൂമി, തൊഴിൽ, ദേവത, പ്രണയസ്വഭാവം, കവിതാസ്വരൂപം എന്നിവയെ ഭാഗിച്ചിട്ടുള്ള തൊൽകാപ്പിയത്തിലെ നിയമങ്ങളിൽ നിഴലിക്കുന്നത്. ചരിത്രത്തെ മുഴുവൻ ആ ചട്ടക്കൂടിനകത്താക്കാൻ ശ്രമിക്കരുത്. കൃഷിനിലത്തെ ചാർച്ചക്കൂട്ട ങ്ങളെപ്പററിയും വണികച്ചാത്തുകളെപ്പററിയും നടുകല്ലുകളെപ്പററിയും ഇരുമ്പുമുന പിടിപ്പിച്ച കൊഴുവിനെപ്പററിയും ഉള്ള വിവരണങ്ങൾ പുതിയ നേട്ടങ്ങളായ'ത്തന്നെ കരുതാം. നിലമ്പൂരിൽ കരുളായിക്കടുത്തുള്ള എഴുത്തുകല്ലിലെ ബ്രാഹ്മിലിഖിത പാഠം (പുറം 60) നേരത്തേ ഞാൻ നിർദ്ദേശിച്ചതിനേക്കാൾ മെച്ചമായി തോന്നിയില്ല. ''മാവക്കുടി നീരണവായ്'' എന്ന് ഞാൻ വായിച്ചിരുന്നു, ''മാവക്കോട് നീരണവായ്'' എന്നാണ് ഇവർ വായിക്കുന്നത്. ''കാട്ടുജന്തുക്കൾ നീർ (വെള്ളം) കുടിക്കാൻ അണയുന്നു'' എന്ന് ഒരു മുന്നറിയിപ്പായി ഞാൻ വ്യാഖ്യാനിച്ചതിനുപകരം ''മാവക്കോട് എന്ന സ്ഥലത്തുള്ള തോട്ടിലെ നീരിൽ അണ കെട്ടിയത്'' എന്ന ഒരു പ്രഖ്യാപനമായി ഗ്രന്ഥത്തിൽ ഇവർ കല്പിക്കുന്നു. അവിടെ അണകെട്ടുന്നതിൻെറ ആവശ്യമോ പ്രസക്തിയോ പിടികിട്ടുന്നില്ല.

മററുചില സംശയങ്ങളും അവശേഷിക്കുന്നു. എഴുത്തില്ലാത്ത, അല്ലെങ്കിൽ എഴുതിയരേഖകൾ അധികം അവശേഷിപ്പിക്കാത്ത, ഒരു കാലഘട്ടത്തെപ്പററി പറയുമ്പോൾ ഖണ്ഡിതമായി ഒന്നിൽ പിടിച്ചുനില്ക്കാൻ പ്രയാസമാണ്. ഈ പേജുകളിൽ പറയപ്പെട്ട കാര്യങ്ങളെപ്പററി തമിഴകത്തെ പഠിച്ച പല പണ്ഡിതൻ മാരും—ഉദാഹരണമായി നീലകണ്ഠശാസ്ത്രി, എൻ. സുബ്രഹ്മണ്യൻ, പി. എൽ. ഗുപ്ത, ബി. കെ. താപ്പർ, വാനമാവല, ഐരാവതം മഹാദേവൻ, നാഗസ്വാമി, കൈലാസപതി, ശിവത്തമ്പി മുതലായവർ — വിവിധാഭിപ്രായങ്ങൾ പ്രകാശിപ്പി ച്ചിട്ടുണ്ട്. ധാരാളം അഭിപ്രായവ്യത്യാസങ്ങളും ഒരേ കാര്യത്തിൽ ഉണ്ട്. ഈ തലമുറ യിലെ ഗവേഷകരെ വിട്ടുകളഞ്ഞാൽപ്പോലും ശ്രദ്ധേയരായി അനേകംപേരുണ്ട് അവരിൽ ചിലരുടെ ചില നിർദ്ദേശങ്ങളെ ഗ്രന്ഥത്തിൽ സ്വീകരിച്ചിട്ടുമുണ്ട്. എന്നാൽ മതഭേദങ്ങളെ ഒട്ടും കണക്കിലെടുക്കാതെ, പലപ്പോഴും ഒരഭിപ്രായം സംശയലേശമെന്യേ ഉറപ്പിച്ചുപറഞ്ഞുകൊണ്ട്, ഇവർക്കെങ്ങിനെ മുന്നോട്ടുപോകാൻ കഴിയുന്നു എന്നാണ് എൻെറ സംശയം. കൂടുതൽ ചർച്ചയിലേക്കോ അറിവിലേക്കോ നയിക്കുന്നവിധത്തിൽ മററു പഠനങ്ങളിലേയ്ക്ക് വാതിൽ തുറന്നിടുന്നതുമില്ല.

സ്ഥലനാമങ്ങളുടെ കാര്യത്തിൽ മുല്ലശ്ശേരി, മുല്ലപ്പള്ളി മുതലായവയെല്ലാം പ്രാചീനമായ മുല്ലത്തിണയുടേയും മരുത, മരുതോങ്കര, മരുതോളി തുടങ്ങിയതെല്ലാം മരുതംതിണയുടേയും അവശിഷ്ടമായി പറഞ്ഞിരിക്കുന്നു (പുറം 56,57). എല്ലാം അങ്ങിനെ ആകണമെന്നില്ല. പ്രച്ഛന്നവേഷവിദഗ്ദ്ധരാണ് പദങ്ങൾ. വലിയ തോതിൽ ആകൃതിവ്യത്യാസംവന്ന പദങ്ങളെ മുഖവിലയ്ക്കെടുത്തുകൂടാ. 'പത്തിരി

ഷാല' എന്നാൽ 'പത്തിരി കായ്ക്കുന്ന പാല' എന്ന് കരുതാമോ? 'പെരുന്നെയ്തൽ' കടൽത്തീരപ്രദേശമല്ല· 'മാങ്കാവി'ൽ മാവോ 'മീൻചന്ത'യിൽ മീനോ കണ്ടുമുട്ടണമെന്നില്ല.

'തിണകളിലെ വിഭവോല്പാദനം' എന്ന ഖണ്ഡത്തിൽ ''പാലനിലത്തെ കൊള്ളയും കവർച്ചയും ഒരുവിധത്തിൽ പറഞ്ഞാൽ ആ പണിയിലുറ്റപ്പെട്ടവരുടെ വിഭവോല്പാദനംതന്നെ'' എന്നുപറഞ്ഞത് അല്പം കൂടുതലായിപ്പോയി! (പുറം 58). എല്ലാം ഉല്പാദനമയമാക്കുവാനുള്ള ബദ്ധപ്പാടിൽ കവർച്ചയും കൃഷിയും ഒന്നായി. രണ്ടു തലയും തിരിച്ചറിയാത്ത ഈ വൈരുദ്ധ്യവാദഭ്രമം ഒരുതരം ഫണ്ടമെൻറലിസമാണ്. വണികച്ചാത്തുകളെ അകമ്പടിസേവിച്ചു രക്ഷിക്കുന്നവരെയല്ല പതിഞ്ഞിരുന്ന് അമ്പെയ്തുകൊല്ലുന്നവരെയാണ് പാലപ്പാട്ടുകളിൽ വീരന്മാരായി ചിത്രീകരിച്ചിട്ടുള്ളത്. മാത്രമല്ല, ഈ ഗ്രന്ഥത്തിൽ പറയുന്ന വയനാട്ടിലെ നാട്ടുകല്ലുകളിൽ ശൈലീകൃതമായി ചിത്രപ്പെടുത്തിയ വീരന്മാരുടെ പൊയ്ത്തും സ്വർഗ്ഗാരോഹണവും (പുറം 58) സംഘപ്പാട്ടുകളുടെ കാലത്തേക്കാൾ വളരെവൈകിയുള്ള ഒരു കാലത്തെ പ്രതിനിധീകരിക്കുന്നതായിട്ടാണ് കണക്കാക്കേണ്ടത്.

വിനിമയരൂപങ്ങൾ എന്ന ഖണ്ഡത്തിൽ കച്ചവടം (trade), മാററക്കച്ചവടം (barter) തുടങ്ങി ''കേരളചരിത്രചർച്ചയിൽ സാധാരണ ഉപയോഗിച്ചുകണ്ടിട്ടുള്ള'' ''ഒഴുക്കൻ പ്രയോഗ''ങ്ങൾക്കുപകരം ദാനം, കൈമാററം, പുനർവിതരണം എന്നീ മൂന്നുരൂപങ്ങളെ സ്വീകരിച്ചിരിക്കുന്നു (പുറം 61). വാസ്തവത്തിൽ കച്ചവടം, മാററക്കച്ചവടം എന്നീപ്രയോഗങ്ങളുടെ സ്ഥാനത്തല്ല ഈ സങ്കല്പം വരുന്നത്. പണംകൊടുത്തായാലും കച്ചവടം നടക്കുന്നു. അതിന്നുപുറമെ അപ്രധാനമെന്ന് തോന്നിയ ദാനങ്ങളുടെ സാമൂഹ്യപ്രയോജനമാണ് പുനർവിതരണസിദ്ധാന്തത്തിലൂടെ ചില പാശ്ചാത്യ സാമൂഹ്യശാസ്ത്രജ്ഞർ ശ്രദ്ധേയമായി അവതരിപ്പിച്ചിട്ടുള്ളത്. റോമിളാ താപ്പർ ഇന്ത്യാചരിത്ര സന്ദർഭങ്ങളിലും വിജയകരമായി അതുപയോഗപ്പെടുത്തി. ദാനത്തിൽ പ്രത്യക്ഷമായി വിലമേടിക്കലില്ല. എന്നാൽ സേവനം, കീർത്തനം എന്നീ രൂപങ്ങളിൽ ദീർഘമായ ഒരുകാലയളവിൽ വില ഈടാക്കപ്പെടുന്നുമുണ്ട്· ദാനവും പുനർവിതരണവും തമ്മിൽ എത്രത്തോളം വ്യത്യാസമുണ്ട്? കൊള്ളടിച്ചുകൊണ്ടുവന്നതെല്ലാം സഹായികൾക്കും അനുയായികൾക്കും ഇടയിൽ വിതരണം ചെയ്യുന്നു. ദാനമായി അതിനെ കണക്കാക്കുന്നു. വദാന്യതയുടെ, ഔദാര്യത്തിൻെറ, ലക്ഷണമായി വാഴ്ത്തുന്നു. യഥാർത്ഥത്തിൽ അത്ര നിഷ്കളങ്കമായ, നിശ്ചിതമായ, ദാനമല്ല. തീർച്ചയായും പകരം സേവനം പ്രതീക്ഷിക്കപ്പെടുന്നു. പക്ഷേ ''കേന്ദ്രീയതയാണ് പുനർവിതരണത്തിൻെറ സവിശേഷത''യെന്ന് ഇവർ പറയുമ്പോൾ കാര്യം വ്യക്തമായോ? ഉണ്ടാട്ടും പെരുംചോററുസദ്യയുമാണ് ഉദാഹരണങ്ങൾ. അവിടെയെല്ലാം ദാനംതന്നെയല്ലേ നടക്കുന്നത്? ചോറും ഇറച്ചിയും കള്ളും വിതരണം ചെയ്യപ്പെടുന്നു. കൊള്ളയടിച്ചുകൊണ്ടുവന്ന കന്നുകാലികളും സ്വർണ്ണാഭരണങ്ങളും ഇക്കൂട്ടത്തിൽ നല്കപ്പെടുന്നു. കേന്ദ്രീയതയും അനുഷ്ഠാനപരതയും കൂടിച്ചേർന്നാലും ദാനം ദാനംതന്നെയല്ലേ? അതുകൊണ്ട് പുനർവിതരണത്തിൻെറ ഉപാധിയായി ദാനത്തെ കണക്കാക്കുന്നതല്ലേ ശരി? ദാനവും പുനർവിതരണവും ഒന്നാണെന്നാണ് തോന്നുന്നത്. അപ്പോൾ രണ്ടു വിനിമയരൂപങ്ങളേയുള്ളൂ; കച്ചവടവും ദാനവും. ഓരോന്നിനും അവാന്തരവിഭാഗങ്ങളുണ്ട്. കച്ചവടം പണംകൊടുത്തുള്ളതോ പകരമായി സാധനം കൊടുത്തുള്ളതോ ആകാം. അതുപോലെ ദാനം സാധാരണ ചെറിയതോതിലുള്ളതോ കേന്ദ്രീയതയും അനുഷ്ഠാനപരതയുംചേർന്ന് ഒരാചാര കർമ്മത്തിൻെറരുപത്തിൽ വളർന്നതോ ആകാം. ഏതായാലും പുനർവിതരണസങ്കല്പം സംഘകാലവ്യവഹാരങ്ങളിൽ പ്രയോഗിക്കുമ്പോൾ അവയ്ക്ക് പുതിയ ഒരർത്ഥം കൈവരുന്നു. കച്ചവടത്തിലൂടെ വാണിയർ എന്നപോലെ പുനർവിതരണത്തിലൂടെ കൊള്ളക്കാരായ

മറവരും സ്തുതിപാഠകരായ ബ്രാഹ്മണരും (എന്തൊരുചേർച്ച!) വിഭവങ്ങൾക്ക് അധീശരാവുന്നു; സമൂഹത്തിൽ അസമത്വം വർദ്ധിക്കുന്നു; ഇടത്തട്ടുകാരുടെ പുതിയവർഗ്ഗങ്ങൾ ഉണ്ടാകുന്നു; പണിക്കാരുടെ ദാരിദ്ര്യം പെരുകുന്നു; സാമൂഹ്യ ബന്ധങ്ങളിൽ പിരിമുറുക്കം ഏറുന്നു. കാലക്രമേണ സാമൂഹ്യവ്യവസ്ഥയിൽ ഗുണപരമായ മാററങ്ങൾ തിരിച്ചറിയത്തക്കവിധം സംഭവിക്കുന്നു. അങ്ങിനെ ഉല്പാദനചക്രത്തിൽ കുടുംബബന്ധങ്ങൾക്കുപകരം (കിളച്ചാർച്ച എന്നൊരു വാക്കാണ് ഇവർ സൃഷ്ടിച്ചിരിക്കുന്നത്) വർഗ്ഗബന്ധങ്ങൾ സ്ഥാനം പിടിക്കുന്നു. ഈ പ്രതിഭാസത്തെ സംഘകാലപശ്ചാത്തലത്തിൽ സാഹിത്യ പരമായ തെളിവുകൾ ഉപയോഗിച്ചുകൊണ്ട് വിവരിക്കുന്ന കൃതികൾ ഒന്നും ഇതുവരെ മലയാളത്തിൽ ഉണ്ടായിട്ടില്ല. ഈ വ്യതിയാനത്തിൻെറപേരിൽ, മററുപല കുററങ്ങളും കുറവുകളും ഉണ്ടെങ്കിലും, ഇരുമ്പുയുഗത്തെക്കുറിച്ചുള്ള ഈയദ്ധ്യായം അഭിനന്ദനമർഹിക്കുന്നു. കേരളഭാഗം വേണ്ടത്ര വിശദമായിട്ടില്ല. തമിഴകത്തെ സാമൂഹ്യചരിത്രത്തെപ്പററി ഇംഗ്ലീഷിലുള്ള മൂലകൃതികളെ ധാരാളമായി ആശ്രയിച്ചി ട്ടുണ്ടെങ്കിലും അതിൻെറ സൂചനകൾ ഒന്നുംകൊടുക്കാതെ സ്വയംഭൂവായ വ്യാഖ്യാനമെന്ന ഒരു പ്രതീതി സൃഷ്ടിക്കുന്ന സാങ്കേതികവിദ്യയും നന്നല്ല.

ഇത്രയും എഴുതിയത് ഒന്നാംപതിപ്പിനെ ആസ്പദമാക്കിയാണ്. ഇതിനിടയിൽ രണ്ടാമത്തെ ഒരു പരിഷ്കരിച്ചപതിപ്പ് ഇറങ്ങിയിട്ടുണ്ട്. അതുവായിച്ചുനോക്കി താരതമ്യപ്പെടുത്തുവാൻ ഈ ലേഖകൻ ശ്രമിച്ചിട്ടില്ല. മേൽകാണിച്ച കുറവുകൾ പുതിയപതിപ്പിൽ നീക്കാൻകഴിഞ്ഞിട്ടുണ്ടാവുമെന്നാശിക്കാം. ഇല്ലെങ്കിൽ ഇനിയുള്ള പതിപ്പുകൾ ആവുമ്പോൾ ഈ നിർദ്ദേശങ്ങൾ കണക്കിലെടുത്തുകൊണ്ട് ആലോചി ക്കാമല്ലോ. കേരളചരിത്രരചന, ചരിത്രാതീതകേരളം, ഇരുമ്പുയുഗം, കാർഷിക വ്യവസ്ഥ (വികസനം), കാർഷികവ്യവസ്ഥ (പുനർവ്യാപനം) എന്നിങ്ങിനെ ആകെ അഞ്ച് അദ്ധ്യായങ്ങളാണുള്ളത്. അതിൽ ആദ്യത്തെ മൂന്നെണ്ണത്തെപ്പററി മാത്ര മാണ് ഇവിടെ നിരൂപണം ചെയ്തിട്ടുള്ളത്. ഇനിയുള്ള രണ്ടദ്ധ്യായങ്ങളും അതി പ്രധാനമാണ്. അവയിലെ ഉള്ളടക്കത്തെപ്പററി കേരളത്തിൽത്തന്നെ വളരെയധികം ഗവേഷണപരിശ്രമങ്ങൾ നടന്നിട്ടുമുണ്ട്. ആ രണ്ടദ്ധ്യായങ്ങളെക്കുറിച്ചുള്ള പഠനം ഇനി മറെറാരവസരത്തിലേയ്ക്ക് മാററിവെയ്ക്കാം. പുസ്തകത്തിൻെറ ചട്ടക്കൂടൊ രുക്കുന്ന അദ്ധ്യായകല്പനയെക്കുറിച്ച് രണ്ടുവാക്കുകൂടിപ്പറഞ്ഞ് താല്ക്കാലിക മായി നിരൂപണം ഇവിടെ നിർത്താം. ചിലവർഷങ്ങൾക്കുമുൻപ് അന്നത്തെ കേരള ഗസററിയർ എഡിറററായിരുന്ന ഡോ. കെ. എൻ. ഗണേശ് കേരളചരിത്രത്തെ പ്പററി ചർച്ചചെയ്യുവാൻ തിരുവനന്തപുരത്തുള്ള സെൻറർ ഫോർ ഡവലപ്മെൻറ് സ്റ്റഡീസിൽ ഒരു പണിപ്പുര സംഘടിപ്പിക്കുകയുണ്ടായി. ഞാനും ഡോക്ടർ കേശവൻ വെളുത്താട്ടും ഈ ഗ്രന്ഥകാരന്മാരും ചേർന്നാണ് അന്ന് പ്രാചീനകേരള ചരിത്രത്തിൻെറ രൂപരേഖയ്ക്ക് രൂപംകൊടുത്തത്. ആ രൂപരേഖ ഒട്ടും വ്യത്യാസ മില്ലാതെ ഗ്രന്ഥത്തിൽ അനുവർത്തിച്ചിരിക്കുന്നു. അങ്ങിനെ ചെയ്യുമ്പോഴും അന്നത്തെ പണിപ്പുരയെപ്പററി ഒരു പരാമർശം ആമുഖത്തിൽ പെടുത്താതിരുന്ന തിൻെറ ഔചിത്യം മനസ്സിലാക്കുവാൻ പ്രയാസമായിരിക്കുന്നു.

(തുടരും)

# ഗ്രാമീണ വംശവൃക്ഷത്തിന്റെ ദൃശ്യങ്ങൾ

വിജയകുമാർ മേനോൻ

പ്രകൃതിയും സംസ്കാരവും എന്ന സമന്വയത്തിൽ ഓരോഘട്ടത്തിലും പുതിയ ദൃശ്യങ്ങൾ വരുന്നത് സംസ്കൃതിയുടെ ചിഹ്നങ്ങളുമായി ബന്ധപ്പെട്ടുകൊണ്ടാണ്. സ്ഥൂലവും സൂക്ഷ്മവുമെന്നപോലെ ഇത് സമകാലീനതയും പുരാവൃത്തവും തമ്മിലുള്ള ബന്ധവുമാണ്. ഇതിൽ ഗൃഹാതുരത്വമെന്ന 'ക്ലീഷെ' ഉത്ഭവിക്കുന്നില്ല. ഓരോ പൗരാണിക ബിംബവും ആ കാലത്തിന്റെ അവസ്ഥയുടെ ചിഹ്നമായി ഓരോനിമിഷവും മാറുന്ന കാരണമാകാം അത് ആ അവസ്ഥയുടെ അനിഷേദ്ധ്യമായ അസ്തിത്വമായിത്തീരുന്നത്. ചിത്രകലയിൽ അമൂർത്തതയും എക്സ്പ്രഷനിസ്റ്റു രീതിയും എല്ലാം ഓരോ അവസ്ഥയുടെ ചിഹ്നങ്ങളാണ്. അതിനാൽ പ്രാദേശികതയുടേയും ഭൂപ്രകൃതിയുടേയും കാലാവസ്ഥാന്തരീക്ഷത്തിന്റേയും നരവംശത്തിലെ ഓരോവർഗ്ഗത്തിന്റെ ലക്ഷണങ്ങളുടേയും പുരാവൃത്തപുനഃനിർമ്മിതികളുടേയും ചിഹ്നങ്ങൾക്ക് പ്രസക്തിയേറുന്നു. എല്ലാ മാദ്ധ്യമങ്ങളിലുമെന്നപോലെ ചിത്രകലാമാദ്ധ്യമത്തിലും ഇതുപ്രകടമാണ്. അമർഷവും ഹർഷവും ഒരേമട്ടിലനുഭവിക്കുന്ന നാനാത്വം (Pluralism) ഈ കാലഘട്ടത്തിന്റെ സ്വഭാവമാണ്. ഏകധ്രുവചിന്ത കാലഹരണപ്പെട്ടത് കലയിലും ദൃശ്യമാണ്. കെ.കെ. ശശിയുടെ ചിത്രങ്ങൾ പരിചിതകാഴ്ചകളുടെ (familiar visuals) ദൃശ്യയാഥാർത്ഥ്യങ്ങ (visual realities) ളായിത്തീരുന്നത് പുരാവൃത്തവും സമകാലീനതയും സമ്മേളിക്കുന്ന ബിന്ദുവിന്റെ ആവിഷ്കാരമാകുന്നതിനാലാണ്. പാരമ്പര്യബിംബങ്ങളും മുദ്രകളും സിംബലുകളും അറിവ്, അന്തർജ്ഞാനം എന്ന രണ്ടവസ്ഥകളെ സംയോജിപ്പിക്കുന്നുണ്ട്, ശശിയുടെ ചിത്രങ്ങളിൽ. ഭാരതീയ കലാപാരമ്പര്യം മിക്കവാറും സ്മൃതിബിംബങ്ങളുടേയും (memory images) മനോചിത്രങ്ങളുടേയും (mental pictures) മേഖലകളിലാണ്. ദർശനാ

ത്മകലോകത്തിന്റെ പ്രതിബിംബങ്ങാം അതിനാൽ ഒരേസമയം നശ്വരവും അനശ്വരവുമായിത്തീരുന്നു. കെ. കെ. ശശിയുടെ ചിത്രങ്ങളിൽ പുരാവൃത്തങ്ങളും അതിലെ ബിംബങ്ങളും വർത്തമാനകാലപ്രസക്തിയും നേടുന്നു.

## വൃക്ഷം-ഒരു പുരാവൃത്തബിംബം

ഭാരതീയദർശനങ്ങളിലും ദൃശ്യകലകളിലും മുഖ്യമായ ഒരു വിഗ്രഹ (icon) മാണ് സസ്യം. ബുദ്ധകലയിൽ ഹീനായാനകാലത്ത് ബുദ്ധന്റെ രൂപം വൃക്ഷമാണ്. ദർശനങ്ങളിൽ ഉർദ്ധ്വമൂല അശ്വത്ഥം മുതൽ പുൽക്കൊടിവരെയുള്ള രൂപവ്യത്യാസം ജൈവതേജസ്സിന്റെ ശ്രേണിയാണ്. ദർശനങ്ങളുടെ ദേശീയഭാഷ്യങ്ങളിലും സസ്യം അമൃതവും വിഷവും ദേവതയും യക്ഷിയും കുടികൊള്ളുന്ന ജനി-മൃതി-പുനർജ്ജനി, നശ്വര-അനശ്വര, രതി-വിരതിഭാവങ്ങളുടെ സമന്വയ രൂപമാണ്. വൃക്ഷബിംബം ദർശനങ്ങളിലും അനുഷ്ഠാനങ്ങളിലും കലയിലും മനുഷ്യചിന്തയുടെ ഉത്ഭവം മുതൽ നിലകൊള്ളുന്ന പ്രാഗ്രൂപമാണ്. വടവൃക്ഷത്തിന്റെ മഹാരൂപം സ്ഥൂലപ്രപഞ്ചാകാരവും "അനേകകാലം നിലകൊള്ളുന്ന നശ്വരത"യുമാകുമ്പോാം ആ ജനിതഭാവം ഉാംക്കൊള്ളുന്ന അതിന്റെ ബീജം അനശ്വര സൂക്ഷ്മകണികയായി പ്രപഞ്ചോത്പത്തിവിചാരം പേറുന്നു. ധ്യാനചിന്തയുടെ ബീജത്തിലൂടെ പുനർജ്ജനിക്കുന്ന കല്പനാബിംബം എന്ന് കവിയും ചിത്രകാരനുമായ വില്യം ബ്ലേക്ക് പറയുന്ന ജൈവതേജസ്സാർന്ന വൃക്ഷം ശശിയുടെ ചിത്രങ്ങളിൽ പുരാവൃത്ത ചിഹ്നമായി പലപ്പോഴും പ്രത്യക്ഷപ്പെടുന്നു. നിരവധി ശാഖകളും ഇലകളുമുള്ള വൃക്ഷരൂപത്തെ അനേകഭാവംപ്രകടിപ്പിക്കുന്ന ഏകസത്തയുടെ ആകൃതിയായി അമേരിക്കൻ വിഷനറികാം (American Visionaries) എന്ന ദാർശനിക കലാകാരന്മാർ ആധുനികകാലത്ത് ചിത്രകലയിൽ പുനഃസൃഷ്ടിച്ചു. സാലഭഞ്ജികയും മാതൃഭാവവും ഉർവ്വരതയുമായി ഈ വൃക്ഷദർശനം സിന്ധുനാഗരികസീലുകാം (Seals) മുതൽ ആധുനികകാലംവരെയുള്ള കലകളിൽ വിവിധരൂപങ്ങളിൽ ദൃശ്യവത്ക്കരിക്കപ്പെട്ടിട്ടുണ്ട്. ആധുനിക ചിത്രകാരനായ മോൺട്രിയാൻ ഈ പൗരസ്ത്യദർശനം ഉാംക്കൊണ്ട് അത് അമൂർത്തകലയിലേക്കാവാഹിച്ചപ്പോാം ചിത്രകലയുടെ ഏററവും പ്രാഥമികഭാഷയിലൂടെയാണതുസൃഷ്ടിച്ചത്. ഭൗതികതയുടെ തിരശ്ചീനതയിൽ (horizontal axis) സർഗ്ഗത്തിന്റെ ലംബാകൃതി (vertical elevation) യാണ് മോൺട്രിയാന്റെ വൃക്ഷം. കെ. കെ. ശശിയുടെ മിക്കവാറും ചിത്രങ്ങളിൽ വൃക്ഷം എന്ന പ്രാഗ്രൂപം സമകാലീനശിഖരങ്ങാം നേടുന്നു.

'സമഗ്രം' എന്ന ചിത്രത്തിൽ കെ. കെ. ശശിയുടെ വൃക്ഷം പല ശാഖകളുള്ള ഒരു ബലൂൺസ്റ്റാൻറാണ്. ഉത്സവപ്പറമ്പിലെ ആലിൻചുവട്ടിൽ കച്ചവടസംസ്കാരത്തിന്റെ നിസ്സാരചിഹ്ന (petty sign) മായി ഓരോ ഇലയും ശാഖയും മാറുന്നു. പക്ഷിയായി പരിണമിച്ച ഇലയും വില്പനയ്ക്കായി തൂക്കിയിട്ട കോമാളിമുഖവും പുഷ്പിത കളിപ്പാട്ടങ്ങളും പേടിച്ചുനില്ക്കുന്ന പ്ലാസ്റ്റിക് പാവയും കുട്ടികാംക്ക് കളിക്കാനായി വാത്സല്യത്തോടെ വാങ്ങിക്കൊടുക്കാവുന്ന തോക്കും പാററൻ ടാങ്കും വൃക്ഷത്തിൽ നിരക്കുന്നു. ആധുനിക കച്ചവടക്കാരനായ കുഴലൂത്തുകാരൻ (pied piper) പീപ്പിവിളിച്ച് ബാല്യങ്ങളെ ആകർഷിച്ച് വൃക്ഷത്തിന്റെ സ്ഥലം (space of the tree) കാശാക്കിമാററാൻ വെമ്പൽ കൊള്ളുമ്പോാം അതിലാകർഷിക്കപ്പെട്ട ബാലൻ മലയാളവസ്ത്രം ധരിച്ച മാതാവിനെ വാശിയോടെ പിടിച്ച് വൃക്ഷച്ചുവട്ടിലേയ്ക്ക് കൊണ്ടുവരുന്നു. നമ്മെ തുറിച്ചുനോക്കുന്ന, തോക്കുപിടിച്ച, ബാലൻ. അമ്മയുടെ മുന്നിൽ പ്രകൃതി തടസ്സംസൃഷ്ടിക്കുന്നപോലെ ഉത്സവപ്പറമ്പിലെ നിസ്സാരച്ചെടികളും വള്ളികളും. കളിവണ്ടിയുന്തുന്ന ബാലൻ, വെളുപ്പുചായംകൊണ്ട്

ചിത്രകാരൻ മുഖമില്ലാതാക്കിയ ബാലിക, പോത്തിൻമുതുകിലിരിക്കുന്നകുട്ടി, ദീപമേന്തിയ പറക്കുംകുഞ്ഞ്, ആകാശത്തെ ചന്ദ്ര-മേഘങ്ങൾ എന്നിങ്ങനെ അനവധി നാടനുത്സവദൃശ്യങ്ങൾ നിരക്കുന്നതാണ് ഈ ചിത്രം. ഉത്സവഛറമ്പിൽ ബാലകൗതുകം ഉണർത്താനുതകുംവിധമുള്ള വർണ്ണങ്ങൾ തീക്ഷ്ണ പച്ചയിലും നീലയിലും, വയലററിലും ചുവപ്പിലും ശശിയൊരുക്കുന്നുണ്ട്, 'സമഗ്ര'ത്തിൽ.

ശശിയുടെ ചിത്രത്തിൽ ഓരോവൃക്ഷവും സംസാരിക്കുന്നസസ്യമാണ്. 'നചികേതസ്സ്' എന്നചിത്രത്തിൽ വൃക്ഷം മറെറാരുരൂപത്തിൽ പ്രത്യക്ഷപ്പെടുന്നു. അടങ്ങാത്ത ജ്ഞാനദാഹിയായബാലൻ ആധുനികവസ്ത്രങ്ങളണിഞ്ഞ പുരാവൃത്ത കഥാപാത്രം നചികേതസ്സിൻെറ രൂപമാകാം. ചിത്രകാരൻ മുഖമില്ലാതാക്കിയ യമൻ ബാലനെ പ്രീണിപ്പിച്ചകററാൻ തൻെറപിന്നിലെ കല്പതരു ചൂണ്ടിക്കാട്ടുന്നു. 'സമഗ്ര'ത്തിൽ ആധുനികസംസ്കാര ചിഹ്നങ്ങൾ തൂക്കിയിട്ട വൃക്ഷമാണെങ്കിൽ 'നചികേതസ്സി'ലേത് പ്രലോഭനവൃക്ഷമായി കല്പതരു സ്മൃതികളുണർത്തുന്നു. ഭാരതീയകലാകാരന്മാർക്ക് - കേരളഭിത്തിചിത്രകാരന്മാർക്കും - കല്പതരു ഒരു ഇഷ്ടരൂപമാണ്. വടിവൊത്ത വിഗ്രഹരൂപമുള്ള (iconic form) യമൻെറ കറുത്ത വസ്ത്രംതിന്നുന്നപോത്ത് ഒരു ഐറണിയായിമാറുന്നു. പശ്ചാത്തലത്തിൽ ഉഴുകുന്നവരും വെള്ളംകോരുന്നവരും എല്ലാം അടങ്ങുന്ന തനികേരളീയഗ്രാമവും. കേരളഭിത്തിചിത്രത്തിലെ പ്രശസ്തമായ രേഖീയതയും കടും ചായവും ശശിയുടെ കൃതികളിലുണ്ട്. 'നചികേതസ്സി'ൽ യമൻ പൗരാണികതയുടെ വിഗ്രഹരൂപത്തിൻെറ പരിധിരേഖകളിൽ (iconic contours) അവതരിക്കുമ്പോൾ ശാഠ്യക്കാരനായ ജ്ഞാനദാഹി ബാലൻ പുരാവൃത്തത്തിൻെറ കണ്ണിയായി, എന്നാൽ തീക്ഷ്ണ വർണ്ണപ്പകിട്ടുള്ള നവീനഫാഷൻകുപ്പായമണിഞ്ഞവനാണ്.

തന്നിൽത്തന്നെ അലിഞ്ഞുചേരുന്ന ബാലൻ ശശിയുടെ ചിത്രങ്ങളിൽക്കാണുന്ന മറെറാരു ബിംബമാണ്. 'ഗന്ധർവ്വനും ബാലനും' എന്നചിത്രത്തിൽ ഗാനത്തിൻെറ ലഹരിയിൽ തന്നിലെ 'ഞാൻ' അലിഞ്ഞില്ലാതെയാകുമ്പോഴുള്ള ബാലഭാവമായ ഗന്ധർവ്വൻ ഭാരരഹിതനായിത്തീരുന്നു. ബാലൻ കണ്ണുതുറന്ന് വിരൽത്തുമ്പുകൊണ്ട് ഗ്രാമഫോണിൻെറ ചട്ടത്തിൽ താളംമുട്ടുന്നപോലെ നിലകൊള്ളുമ്പോൾ അവൻെറ അന്തഃചക്ഷുസ്സ് വലിയ കോളാമ്പിപ്പൂപോലുള്ള ഗ്രാമഫോണിന്നരികിൽ കിടക്കുന്ന പൂച്ചയുടെ കണ്ണുകളിലൂടെ അർദ്ധനിമീലിതമാകുന്നു. പുറംകണ്ണ് അകക്കണ്ണിലേക്കു നീളുമ്പോൾ വന്നുചേരുന്ന സർവ്വചരാചര അദ്വൈതഭാവം വൃക്ഷവും മനുഷ്യനുമെന്നപോലെ മൃഗവും ഗന്ധർവ്വനും മനുഷ്യനും തമ്മിലും അനുഭവിക്കാറാകും. ഉള്ളടക്ക (content) ത്തിലെ ഏകഭാവം ബാലൻ-പൂച്ച-ഗന്ധർവ്വൻ എന്ന ത്രിതല മനഃപ്രതല (three tier mental plane) ത്തിലാണ്. ബാലൻ നില്ക്കുന്നമുറി അകം-പുറം [indoor-outdoor) എന്ന സ്ഥലവിഭജനം (spatial demarcation) ഇല്ലാതെ ഈ ഏകഭാവം ദൃശ്യവത്ക്കരിക്കുന്നു. ഗ്രാമഫോണിൻെറ ചട്ടത്തിൽ ഭാരതീയ അലങ്കാര മുദ്ര (decorative motif) യായ വ്യാളീമുഖവും പച്ചനിറമുള്ള ഗന്ധർവ്വൻെറ കോടിനിറമുള്ള വസ്ത്രവും കുട്ടിയുടെ ഗ്രാമീണ സമകാലീനവേഷമായ നിക്കറും കാലരഹിതമായ സ്വപ്ന-യാഥാർത്ഥ്യബിംബങ്ങളടങ്ങുന്ന സംസ്കൃതിയുടെ രൂപ-വർണ്ണ ചിഹ്നങ്ങളാണ്.

## ഗ്രാമീണ കാഴ്ചവട്ടം

കെ. കെ. ശശിയുടെ ചിത്രങ്ങളിലെ കാഴ്ചവട്ടം (perspective) ഗ്രാമീണമാണ് നാഗരികമല്ല. പ്രകൃതിയുടെ സാന്നിദ്ധ്യമല്ല, പ്രകൃതിയുടെ എല്ലാ രൂപങ്ങളും,

വർണ്ണങ്ങളുമാണ്. മനുഷ്യാകൃതി ഗ്രാമീണരുടെ ശരീരപ്രകൃതിയാണ്. ഓരോ മനുഷ്യരൂപവും വടിവൊത്ത വിഗ്രഹങ്ങൾപോലെയും. ഈ വിഗ്രഹരൂപങ്ങളുടെ തദ്ദേശീക ശരീരഘടന (Anatomy of the provincials) ഓരാ തൊഴിലിലേർപ്പെട്ടവരുടെ ജീവിതചര്യയെപ്പോലും ദൃശ്യവത്ക്കരിക്കുന്നുണ്ട്. എണ്ണച്ചായചിത്രങ്ങളേക്കാൾ ഈ മികവു ലഭിക്കുന്നതു ശശിയുടെ ഗ്രാഫിക് ചിത്രങ്ങളിലാണ്. പനനൊങ്കുവില്പന ക്കാരൻെറ ശരീരസൗഷ്ഠവം, മുക്കുവരുടെ പേശീദൃഢത, ദ്രാവിഡൻെറ ശരീരഘടന, സ്ത്രീരൂപങ്ങളുടെ വർത്തുളത എന്നിവ ഗ്രാമ-നഗരാതിർത്തിയിൽ നിലകൊള്ളുന്ന, നാഗരികതയേശാത്ത ഗ്രാമീണരുടെയാണ്. നവ്യസംസ്കാരത്തിൻെറ പൊള്ളലേററ മത്സ്യകന്യകയും ഗ്രാമീണരീതിയിൽ പിന്നിയിട്ട തലമുടി പറപ്പിച്ചുകൊണ്ട് നാടൻനൃത്തമായ വട്ടപ്പാലംചുററുന്ന ബാലികമാരും, കുളികഴിഞ്ഞ് ഗ്രാമീണ സ്ത്രീകൾമാത്രംചെയ്യുന്ന നെറുകയിലെ തലമുടിക്കെട്ടുള്ള സ്ത്രീയും (after bath hairdo എന്നപ്രിൻറ്) എല്ലാം തദ്ദേശീയതയുടെ ദൃശ്യശുദ്ധി (purity of the accent of the locale) യാണ്. ഇക്കൂട്ടത്തിൽ ശ്രദ്ധേയമാണ് ഗ്രാഫിക് മാദ്ധ്യമങ്ങളിൽ കെ. കെ. ശശി ചെയ്തിട്ടുള്ള 'ജനനി' പരമ്പര. രൗദ്രദാവംകൊണ്ട് കലിതുള്ളുന്ന പോലെയും മോഡിഗ്ലാനിയുടെ സ്ത്രീരൂപങ്ങൾപോലെ നീണ്ടുകൂർത്ത നിർവ്വികാരത പോലെയും രേഖകളിലും ടോണുകളിലും ശശി വിവിധ ജനനിഭാവങ്ങൾ സൃഷ്ടി ക്കുന്നു. ഗ്രാമത്തിലെ കേവലരൂപങ്ങളായാണ് ശശിയുടെ ഓരോ ഗ്രാഫിക് പ്രിൻറും നിലകൊള്ളുന്നത്. 'എൻെറ ഗ്രാമം' എന്ന പ്രിൻറ് ഈ കേവലരൂപങ്ങളുടെ സമഗ്രത യാണ്. വൃക്ഷപൂജനടത്തുന്ന സ്ത്രീയും ദേവതയെ പേറുന്ന വൃക്ഷവും ഗഗന ചാരികളായ ഗന്ധർവ്വനും മയിലും എല്ലാം ഉൾക്കൊള്ളുന്ന 'എൻെറ ഗ്രാമം' അജന്ത യിലെ ഏതാനും ചിത്രങ്ങളിലെ ചില മോട്ടീഫുകൾ ഓർമ്മിപ്പിക്കും. വൃക്ഷം അജന്താചിത്രങ്ങളിൽ പാർപ്പിടം എന്ന സമഗ്രസങ്കല്പം ഉൾക്കൊള്ളുന്നതാണ്. ഭീമാകാരവൃക്ഷത്തിലെ അണുവലിപ്പമുള്ള ഉറുമ്പുകളും വികൃതികാട്ടി വൃക്ഷ ത്തിനു പരിക്കേല്പിക്കുന്ന കുരങ്ങുകളും എല്ലാം ശ്രദ്ധയോടെ സൃഷ്ടിക്കപ്പെ ട്ടിട്ടുണ്ട്, അജ്ഞയിൽ. 'എൻെറ ഗ്രാമ'ത്തിൽ ആവിധത്തിലുള്ള സൂക്ഷ്മ നിരീക്ഷണം കടൽജീവികളെ വരയ്ക്കുന്നതിലാണ് ശശി കാണിച്ചിട്ടുള്ളത്. തൻെറയത്ര വലിപ്പമുള്ള മത്സ്യത്തെ പുണർന്ന് രതിഭാവം പ്രകടിപ്പിക്കുന്ന ഗ്രാമീണ സ്ത്രീക്കൊപ്പം പ്രാധാന്യം ആമകൾക്കുംചെറുമത്സ്യങ്ങൾക്കുമുണ്ട്. കഴുതപ്പുറത്തെ ദമ്പതിസവാരിയും വൃക്ഷപൂജനടത്തുന്ന സ്ത്രീ - പുരുഷന്മാരും വഞ്ചിതുഴ യുന്നവരും കല്ലുടയ്ക്കുന്നവളും ഭൂമിയിൽ കിടന്ന് ചിന്തിക്കുന്നവനും എല്ലാം ഗ്രാമ ത്തിൻെറ തിരശ്ചീന കാഴ്ചവട്ടത്തിൽ [horizontal perspective] പെടുന്നവരാണ്.

## 'എൻെറ ഗ്രാമ'ത്തിൻെറ രൂപശില്പം

ചീനയും ഭാരതവും ഉൾക്കൊള്ളുന്ന പൗരസ്ത്യദേശത്തെ ചിത്രഭാഷയിൽ ജലം, ഭൂമി, ആകാശം എന്നി മൂന്നുതലങ്ങളടങ്ങിയതാണ് ജീവിതം. ഒന്നിനുമുകളിൽ മറെറാന്ന് എന്ന നിലയ്ക്ക് ഇത് ത്രിതല ചിത്രസ്ഥല സംവിധാനമായി [three tier pictorial composition] മിക്കവാറും എല്ലാ കിഴക്കൻ രാജ്യങ്ങളിലും ആദ്യകാലം മുതൽ ഉപയോഗിച്ചിട്ടുണ്ട്. ഭാരതത്തിലെ ഭിത്തിചിത്രങ്ങളിലും പേഴ്സ്യൻ ദൃശ്യപാരമ്പര്യവും കൂടിയുള്ള മുഗൾ മിനിയേച്ചറിലും തദ്ദേശീയ രാജസ്ഥാനി-പഹാഡി ശൈലികളിലും ഈ സംവിധാനമുണ്ട്. കെ കെ. ശശിയുടെ 'എൻെറ ഗ്രാമ'ത്തിൽഈ ദൃശ്യപാരമ്പര്യം കാണാം. ഈ ദീർഘ പ്രിൻറിൽ താഴെ ഭാരതീയമട്ടിൽ ശൈലീവത്ക്കരിച്ച രേഖാരൂപ ങ്ങളിൽ ജലവും അതിലെ വിശദാംശങ്ങളും, അതിനുമുകളിൽ ഗ്രാമവുംമൂന്നാമത്തെ നിലയായി ആകാശവും ശശി ഒരുക്കുന്നു. ആകാശം ചുരുണ്ടുരുണ്ടു നീങ്ങുന്ന മേഘങ്ങളും ചന്ദ്രക്കലയും സ്വപ്നയാനംനടത്തുന്ന ഗന്ധർവ്വനുമൊക്കെ

യുള്ള ഭാരതീയക്ലാസിക്സങ്കലപ്പത്തിലെ പല സങ്കേതങ്ങളടങ്ങിയതാണ്. ഭൂതലത്തിലെ മനുഷ്യർക്ക് ഭാരതീയക്ലാസിക്ശരീരഘടനയുടെ ഘരത്വ [solidity] വും അതിൽ നിന്നു നിർദ്ധാരണം ചെയ്തെടുത്ത രേഖകളിലൂടെ വ്യാപ്ത (volume)വും ലഭിക്കുന്നുണ്ട്. നിരന്നുനീങ്ങുന്ന ഗ്രാമീണസംഭവങ്ങൾ ഭിത്തിചിത്രത്തിലെന്നപോലെ ദൃശ്യഘട്ടങ്ങൾ ആഖ്യാനംചെയ്യുമ്പോൾ രൂപങ്ങൾ ഭിത്തിചിത്ര-മിനിയേച്ചർ ശൈലിയടങ്ങിയ ക്ലാസിക് പാരമ്പര്യത്തെ ഉൾക്കൊള്ളുന്നുണ്ട്.

തദ്ദേശീയതയും കണ്ണിമുറിയാത്ത പാരമ്പര്യവും പുരാവൃത്തവും വർത്തമാനകാലപ്രസക്തിയും പാരമ്പര്യവർണ്ണ-രേഖാസിദ്ധാന്തങ്ങളും നവ്യസംസ്കാരമേല്പിക്കുന്ന ആഘാതവും അതിനോടുള്ള ദർശനാത്മകപ്രതികരണവും കെ. കെ. ശശിയുടെ ചിത്രമെഴുത്തിൽ തെളിയുന്നു.



# പി. എസ്. രാജന്റെ ശില്പങ്ങൾ

കെ. ജി. ശങ്കരപ്പിള്ള

രാജന്റെ കർമ്മം ശില്പമാണ്. ശില്പ വിദ്യാലയങ്ങളിൽ പഠിച്ചില്ല. വിശ്രുതമായ ശില്പോദ്യാനങ്ങൾ സന്ദർശിച്ചില്ല. ഗ്രന്ഥങ്ങൾ താണ്ടിയില്ല. രാജന്റെ വഴി അതിനൊന്നും സമ്മതിച്ചില്ല. ഉപജീവനത്തിന്നായി ഓരോ ചെറുതൊഴിൽ ചെയ്യുന്നതിനിടെ, കാലം സ്വന്തമാവുന്നതായിത്തോന്നിയ ഹ്രസ്വമായ സ്വച്ഛന്ദതകളിൽ നിലത്ത് തന്നെത്തന്നെ നോക്കിക്കിടക്കുന്നെന്ന് കണ്ട പാഴ്മരത്തുണ്ടുകളിൽ ഉൾക്കരുത്തിന്റെ മൂർച്ചകൊണ്ട് ഓരോ രൂപം കൊത്തിയിട്ടു. അപ്പുറത്ത് മോട്ടോർ പ്രവർത്തിക്കുന്നു. അണക്കെട്ടിന്റെ പണി ഉയരുന്നു. ഇപ്പുറത്ത് പേരില്ലാത്ത മരരൂപങ്ങൾ ജനിക്കുന്നു. ശില്പങ്ങളെന്ന് വിളിച്ചില്ല. എങ്കിലും ഇടവേളകളിലെ സാധന മുടങ്ങിയില്ല. പിന്നെ, സ്വന്തം സിദ്ധിയെക്കുറിച്ചോ സൃഷ്ടിയെക്കുറിച്ചോ എന്തെങ്കിലും പ്രാധാന്യബോധം രാജനിൽ ഉണർത്താൻകഴിയുന്ന കൂട്ടുകാരുണ്ടായി. കാലത്തേയും, കലയേയുംപററി ഉള്ളുണർത്തുന്ന വർത്തമാനങ്ങളുണ്ടായി. ശില്പകലയിലേയ്ക്കുള്ള രാജന്റെ വഴി ഇതായിരുന്നു.

ശില്പരചനയ്ക്ക് രാജൻ അധികവും ഉപയോഗിക്കുന്നത് പലതരം മരക്കുററികളാണ്. പ്രത്യക്ഷത്തിൽ ഉപയോഗശൂന്യമായ പലതരം പാഴ്വസ്തുക്കൾ. മുഴകളും പോടുകളുംനിറഞ്ഞ ഒരു മരത്തുണ്ടിൽ പരുഷ വിരൂപമായ യുഗപ്പൊരുളിന്റെ ശില്പഭാഷ രാജന് വേഗം തെളിഞ്ഞുകിട്ടുന്നു.



മനുഷ്യരൂപങ്ങൾക്ക് രാജൻ പൂർണ്ണ ശരീരംനല്കുന്ന ശില്പങ്ങൾ കുറവാണ്. വികലാംഗത്വമോ വൈരൂപ്യമോ കാലത്തിന്റെ രൂക്ഷചിഹ്നങ്ങളായി ചാർത്തപ്പെട്ടിട്ടുള്ള രൂപങ്ങളാണ് ഏറെയും. സത്യം വിരൂപമായിരിക്കുന്ന ദർശനം. സൗന്ദര്യവും ഗാംഭീര്യവും പ്രൗഢിയും അല്ല, ലാളിത്യവും ശക്തിയും ഗോത്രപ്പഴമയും ആണ് രാജന്റെ രൂപാദർശം. പീഡിതന്റെ സത്തയാണ് ഈ ശില്പങ്ങളുടെ രാഷ്ട്രീയജീവൻ.





പഞ്ചേന്ദ്രിയനഗരമായ ശിരസ്സാണ് രാജൻെറ ശില്പങ്ങളിലെ കേന്ദ്രരൂപം. യക്ഷിക്കാവുകളിലും മാടൻനടകളിലും നമ്മുടെ പുരാതനർ വെച്ചുപോയ രക്ഷാമൂർത്തികളുടെ ഓർമ്മയുണർത്തുന്ന ആഴമേറിയ ശിരസ്സുകൾ. വേരുകൾ കിരീടങ്ങളാക്കിയ പിതൃസ്വരൂപങ്ങൾ (ശൈവ-വൈഷ്ണവ ക്ഷേത്ര ശില്പങ്ങളുമായി ചേർത്ത് ഇവയെ നാം ഓർക്കാറില്ല). നമ്മിലെല്ലാം വിസ്മൃതരായി വസിച്ചുപോരുന്ന ആദിപിതാക്കളുടെ വ്യാകുലമുഖങ്ങൾ, ആ മുഖങ്ങളിലെ ഉഴവുചാലുകളും വാൾപ്പാടുകളും. ആധുനികകാലത്തെ പീഡിത മനുഷ്യത്വത്തിൻെറ യാഥാർത്ഥ്യം പീഡാനുഭവത്തിൻെറ ആദിരൂപസ്മരണകളിലൂടെ ആവിഷ്കരിക്കുന്നതാണ് രാജൻെറ രീതി. ചരിത്രത്തിൻെറ ആഴത്തിലെ വേദനയുടെ നദി ഈ ശില്പങ്ങളിലൂടെ ഒഴുകുന്നു. നോവും ഭയവും പീഡാനുഭവങ്ങളും നിറഞ്ഞ അടിമവർഗ്ഗചരിത്രത്തിലേയ്ക്ക് ഈ രൂപങ്ങൾ നമ്മെ ക്ഷണിക്കുന്നു. ഭാവങ്ങളും ഭാഷകളും പോയിമറഞ്ഞ ഒരു മൂകസാക്ഷിത്വത്തിൻെറ നിശ്ശൂന്യത ഇവയുടെ ഗഹനതയെ മുഴക്കമുള്ളതാക്കുന്നു. പരിസരത്തിൽനിന്ന്, വാഴ്വിൽനിന്ന്, ഉടലിൽനിന്നുപോലും ഛേദിക്കപ്പെട്ടതായി കാണപ്പെടുന്ന ഈ ശില്പങ്ങൾക്ക് പക്ഷേ, സ്വന്തം വർഗ്ഗാനുഭവപാരമ്പര്യവുമായി അവിഛേദ്യമായ ജൈവബന്ധമുണ്ട് ഏറെയും ഏകാന്തരൂപങ്ങളാണ് രാജൻെറ രചനകൾ. അപൂർവ്വം സംഘരൂപങ്ങളും ഇല്ലാതില്ല. ഒന്നിൻെറ തലയിൽ മറെറാന്ന്, മററുപലത്, എന്ന അധികാരത്തിൻെറ ശ്രേണീഘടനയാണ് അത്തരം സംഘടനാരൂപങ്ങളിൽ പ്രകടമാകുന്നത്. ഐക്യത്തിലെ തുല്യതകളേക്കാൾ ആധിപത്യത്തിലെ അതുല്യതകളാണ് അവിടെ പ്രധാനം. ഇത്തരം ഐക്യസങ്കല്പത്തോട്, ഐക്യനാട്യത്തോട്, ശില്പി ഒരിക്കലും ഇണങ്ങിക്കാണുന്നില്ല. രാജൻെറ സംഘരൂപശില്പങ്ങളിൽ ആനപ്പുറത്തുകയറിദുഷ്ടലോകത്തിൽ



നിന്നും പലായനം ചെയ്യുന്ന മൃഗകുലത്തിന്റെ പുരാവൃത്തമായിരിക്കുന്ന ശില്പം അത്യന്തം വിശിഷ്ടമാണ്. പീഡിതരുടെ ഐക്യത്തിന്റേയും വർത്തമാനകാലത്തെ നിഷ്ഠൂരയാഥാർത്ഥ്യത്തിന്റേയും ആഴക്കാഴ്ചകളും, മാധ്യമ വിജയവും, സമകാലീന കേരളീയശില്പകലയിൽ ആദരണീയമായസ്ഥാനം ഈ സൃഷ്ടിക്ക് നേടിക്കൊടുക്കുന്നുണ്ട്.

പഠിപ്പിന്റെപരിഷ്കൃതി തളർത്താത്ത പ്രകൃതിശക്തി രാജന്റെ ശില്പകലയ്ക്കുണ്ട്. അതിന്റെ പരിമിതികളും ഉണ്ട്. വർത്തമാനകാലത്തിൽ അഗാധമായ ഒരു അനുഭവസ്ഥലം ഈ ശില്പങ്ങൾ ഒരുക്കിയെടുക്കുന്നു. ശില്പകലാജീവിതത്തിൽ ആദ്യഘട്ടം രാജൻ ജയിച്ചു. ഇനി എന്തുചെയ്യുന്നു എന്നതാണ് നിർണ്ണായകം. സ്വയം അനുകരിക്കാതെ, ആവർത്തിക്കാതെ. ●

# കർഷകത്തൊഴിലാളികളുടെ പുനരധിവാസം

## ഒരു കേരളീയഗ്രാമത്തിലെ അനുഭവപാഠങ്ങൾ

പി. ശിവാനന്ദൻ

അസമത്വത്തിൻെറ നീണ്ടചരിത്രമുള്ള ഒരു സമൂഹത്തിൻെറ സുഗമമായ വികസനത്തിന് അവസരം നിഷേധിക്കപ്പെട്ട ജനവിഭാഗങ്ങളുടെ പുനരധിവാസത്തിനായുള്ള പ്രത്യേക നയപരിപാടികൾ ആവശ്യമാണെന്നത് പൊതുവേ അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ഇതിനു സ്വീകരിക്കുന്ന തന്ത്രങ്ങൾ രണ്ടുവിധമാണ്. സാമാന്യമായതും നിശ്ചിതവിഭാഗങ്ങളെ ലക്ഷ്യം വെച്ചുള്ളതും. ഇവരണ്ടും പരസ്പരപൂരകങ്ങളാണ്. വികസനപ്രക്രിയയിൽ രണ്ടിനും നിർണ്ണായകമായ പങ്കുവഹിക്കാനുമുണ്ട്. 'പൊതു'നയപരിപാടികളുടെ ഫലം സ്ഥിതിവിവരക്കണക്കുകളിലൂടെ അറിയാനാവും. എന്നാൽ നിശ്ചിതവിഭാഗങ്ങളെ ലക്ഷ്യം വെച്ചുള്ളവയുടെ കാര്യത്തിൽ സൂക്ഷ്മമായ വിശകലനപഠനങ്ങൾ ആവശ്യമാണ്. നടപ്പാക്കിയ പദ്ധതികളുടെ കാര്യക്ഷമതയുടെ ഉരകല്ലാണ് ഈവിധമുള്ള അന്വേഷണം. ഈ പശ്ചാത്തലത്തിൽ കേരളത്തിലെ വളരെയേറെ വികസനപരിപാടികളിലെ ലക്ഷ്യവിഭാഗമായ കർഷകത്തൊഴിലാളിസമുദായങ്ങളിലെ ചിലരുടെ അനുഭവങ്ങൾ മനസ്സിലാക്കാനുള്ള ഒരു എളിയശ്രമമാണിവിടെ നടത്തുന്നത്. തിരുവിതാംകൂറിലെ കുറേപഴക്കം ചെന്ന ഒരു പുനരധിവാസകേന്ദ്രത്തെ ആസ്പദമാക്കി കർഷകത്തൊഴിലാളിസമുദായത്തിൻെറ ജീവിതസാഹചര്യങ്ങളിലും സാമൂഹ്യപദവിയിലും വികസനപരിപാടികളുണ്ടാക്കിയിട്ടുള്ള ഫലമെന്തെന്നറിയുകയാണ് ഈ പഠനത്തിൻെറ ലക്ഷ്യം.

സ്വന്തമായി കൃഷിചെയ്യാനുള്ള സൗകര്യങ്ങൾ കർഷകത്തൊഴിലാളിജാതികളിൽപെട്ടവർക്കുനൽകി അവരെ കുടിപാർപ്പിക്കുന്ന

പരീക്ഷണം തിരുവിതാംകൂറിൽ 1938ൽ തന്നെ നടക്കുകയുണ്ടായി 1936ലെ ക്ഷേത്രപ്രവേശന വിളംബരത്തെതുടർന്നാണിതുണ്ടായത്[1]. ഉയർന്നജാതിക്കാരുടേയും താഴ്ന്നജാതിക്കാരുടേയും സാമൂഹ്യ-സാമ്പത്തിക-സാംസ്കാരിക വികഷണങ്ങളിൽ സമാധാനപരമായ മാററം നേടിയെടുക്കുകയെന്നതായിരുന്നു ഇതിൻെറ ലക്ഷ്യം. സർവ്വാധികാരങ്ങളുംകയ്യടക്കിയ ജന്മിമാരുടെകീഴിൽ തലമുറകളായി അടിമകളെപ്പോലെ പുലയർ, പറയർ തുടങ്ങിയ കർഷകത്തൊഴിലാളിജാതികളിൽപെട്ടവർ പണിയെടുത്തിരുന്നു. അവർ പട്ടിണിപ്പാവങ്ങളായിരുന്നു. യജമാനന്മാരെ പൂർണ്ണമായും ആശ്രയിച്ചായിരുന്നു അവരുടെ ജീവിതം. അതുകൊണ്ട് സാമ്പത്തികസ്വാതന്ത്ര്യത്തോടേയും പരമ്പരാഗതമായ ജാതിനിയമങ്ങളെ പേടിക്കാതേയും ജീവിക്കാൻകഴിയുന്ന, പുതിയ ചുററുപാടുകളിലേയ്ക്ക് അവരെ മാററിപ്പാർപ്പിച്ചുകൊണ്ടുമാത്രമേ അവരുടെ ജീവിതസാഹചര്യം മെച്ചപ്പെടുത്തുവാൻ സാധിക്കുമായിരുന്നുള്ളു കുട്ടനാടിൻെറ കിഴക്കേ അതിർത്തിയിലുള്ള 'കുറിച്ചി'ഗ്രാമത്തിൽ 1938ൽ സചീവോത്തമപുരം കോളനിസ്ഥാപിച്ചതാണ് ഈ ദിശയിലുള്ള ആദ്യത്തെ നടപടി. തിരുവിതാംകൂർസർക്കാർ നാല്പതുകുടുംബങ്ങളെ ഈ ഗ്രാമത്തിലെ 112 ഏക്കർ സ്ഥലത്ത് കുടിപാർപ്പിച്ചുകൊണ്ടാണ് ഈ മാതൃകാകോളനി സ്ഥാപിച്ചത്. ഓരോകുടുംബത്തിനും 25 സെൻറ് ഭൂമിയും രണ്ടുമുറിയുള്ള ഓടുമേഞ്ഞവീടും കൊടുത്തു. ബാക്കിഭൂമി സർക്കാർമേൽനോട്ടത്തിൽ കൂട്ടുകൃഷിക്കായി മാററിവെച്ചു. ഇതിന് ഒരു വാർഡനും കാവൽക്കാരനും കൃഷിയുദ്യോഗസ്ഥനുമുണ്ടായിരുന്നു. കപ്പ, തെങ്ങ്, തീററപ്പുല്ല്, പച്ചക്കറികൾ എന്നിവ കൃഷിചെയ്തതോടൊപ്പം കന്നുകാലിവളർത്തലും ഇവിടുണ്ടായിരുന്നു. പക്ഷേ നടത്തിപ്പിലെ അഴിമതിമൂലം ക്രമേണ ഈ സംരംഭം ഉപേക്ഷിക്കേണ്ടിവന്നു 1948 ആയപ്പോഴേയ്ക്കും പഴയ കുടിപാർപ്പുകാർക്കുപുറമേ നാല്പതുകുടുംബങ്ങൾകൂടിയായി. അവർക്ക് ഓരോരുത്തർക്കും 25 സെൻറ് ഭൂമിയും വീടുപണിയാനുള്ള സാമഗ്രികളും നൽകി. പിന്നീട് എട്ടുകുടുംബങ്ങളെക്കൂടി ഇവിടെ താമസിപ്പിച്ചു. അവർക്ക് കോളനിയിലെ കാലിത്തൊഴുത്ത് പുതുക്കിപ്പണിത് താമസത്തിനുകൊടുത്തു. അവർക്കും 25സെൻറു വീതം ഭൂമിനല്കി. 1951 ൽ കോളനി സർവേയ്ക്കുശേഷം കോളനിയിലെ 88 കുടുംബങ്ങൾക്കും 50സെൻറുതരിശുഭൂമിവീതം നൽകി. കോളനിക്കുചുററുമുള്ള തരിശുഭൂമി 1957ലെ കമ്മ്യൂണിസ്ററുഭരണകാലത്ത് ഭൂരഹിതകർഷകർ കയ്യേറുകയുണ്ടായി. അതിൽ 32 കുടുംബങ്ങൾക്ക് 25 സെൻറുവീതം കൊടുത്തു. അങ്ങനെ, ഇപ്പോൾ നാലുബ്ലോക്കുകളിലായി 120 കുടുംബങ്ങളുണ്ട്. കോളനിസർവേപ്രകാരം 1961 ലെ സെൻസസിൽ മൂന്നുബ്ലോക്കുകളുടെ കണക്ക് എടുക്കുകയുണ്ടായി. 1961ലെ സർവേയിൽ പദ്ധതിമൂലം കുടിപാർപ്പുകാരുടെ സാമൂഹ്യ സാമ്പത്തികപദവിയിലുണ്ടായ മാററങ്ങൾ എടുത്തുപറയുന്നുണ്ടെങ്കിലും അവരുടെ ജീവിതസാഹചര്യങ്ങൾ മെച്ചപ്പെടുത്തുന്നതിന് കൂടുതൽ സമഗ്രമായ ശ്രമങ്ങൾ വേണമെന്ന് ഊന്നിപ്പറയുകയുണ്ടായി. 1961നുശേഷം ഇവിടെ പല വികസനപദ്ധതികളും നടപ്പാക്കുകയുണ്ടായി. 1983 നവംബറിൽ സചീവോത്തമപുരംകോളനിയിൽ ഈ ലേഖകൻ ഒരുസർവേ നടത്തുകയുണ്ടായി. മുൻപറഞ്ഞ പുതിയപദ്ധതികൾകൊണ്ട് ഇവിടുത്തെ അധഃസ്ഥിതരുടെ ജീവിതത്തിൽവന്ന മാററങ്ങൾ പഠിക്കുകയായിരുന്നു ഉദ്ദേശ്യം. വികസന ഏജൻസികളും ഈ പുനരധിവാസകേന്ദ്രത്തിലെ ജനങ്ങളും വളരെ നീണ്ട ഒരു കാലയളവിലെ പ്രതിപ്രവർത്തനങ്ങൾക്ക് വിധേയരായതുകൊണ്ട് ഈ 'ഗുണഭോക്താക്കളുടെ' കാര്യത്തിൽ കാര്യമായ മാററങ്ങൾ പ്രതീക്ഷിച്ചിരുന്നു.

ഈ പഠനത്തിൻെറ സംവിധാനം താഴെപറയും പ്രകാരമാണ്. ഒന്നാമതായി' ഇവിടുത്തെ കുടിപാർപ്പുകാരായ കർഷകത്തൊഴിലാളികളുടെ ജന്മ

1. സെൻസസ് ഓഫ് ഇന്ത്യ, വോള്യം VII, കേരള, ഭാഗം VI C, പു. 81

നാടായ കുട്ടനാട്ടിൽ ഈ ജാതിക്കാർക്കുണ്ടായിരുന്ന പരമ്പരാഗതമായ പങ്കും പദവിയുമാണ് ലഘുവായി വിവരിക്കുന്നത് നെല്ലറയായ കുട്ടനാട്ടിൽനിന്ന് അതിൻെറ ചുററുവട്ടത്തേയ്ക്ക് ഇവരെ ക്രമേണ പുറന്തള്ളിയ സാമ്പത്തികവൈഷമ്യങ്ങാം എടുത്തുപറയുന്നുണ്ട്. അതിനുശേഷം പുതിയ കുടിപാർപ്പിൻെറ വിവരണമാണ്. 1961 ലെ സെൻസസിൽ അതിൻെറ ആദ്യത്തെ വിലയിരുത്തൽ കാണാം. ഈ പശ്ചാത്തലത്തിൽ 1983 ലെ സർവേയുടെ വിശകലനത്തിലേയ്ക്കുകടക്കുന്നു. വിശകലനത്തിൻെറ കേന്ദ്രബിന്ദു, ഭൂവുടമസ്ഥതയുടെ രൂപമാതൃകകാംക്കുവന്ന മാററങ്ങളും വികസന പദ്ധതികളുടെ ഫലവും സാമൂഹ്യ-സാമ്പത്തിക രംഗത്തേയും തൊഴിൽകമ്പോളത്തിലേയും വികസനവുമാണ്. അവസാനമായി, കുട്ടനാടൻ പാടശേഖരങ്ങളിലെ പണിയാളരെന്ന ആദ്യകാലപദവിയിൽനിന്ന് തൊഴിലവസരങ്ങാം കുറഞ്ഞുവരുന്ന സാഹചര്യത്തിൽ നിലനില്പിനുവേണ്ടി പോരടിക്കുന്ന ആധുനികകാലത്തെ സംഘടിതരായ കൂലിവേലക്കാരെന്ന അവസ്ഥയിലേയ്ക്കു നയിച്ച ചരിത്രപരമായ മുന്നേററവുമായി ഇവരുടെ അനുഭവത്തെ ബന്ധിപ്പിച്ച് പരിശോധിക്കുന്നു.

I

## കുട്ടനാട്ടിലെ കർഷകത്തൊഴിലാളികൾ

ഈ കോളനിയിലെ ഏതാണ്ട് മുഴുവൻ കുടിപാർപ്പുകാരും[2] കുട്ടനാട്ടിൽ നിന്നുള്ള കർഷകത്തൊഴിലാളിജാതികളിൽപ്പെട്ടവരാണ്. കുട്ടനാട്ടിലെ ഇവരുടെ പൂർവ്വികരുടെ അദ്ധ്വാനം പ്രകൃതിയുമായി മനുഷ്യൻനടത്തിയ സമരങ്ങളിലെ ഏററവും അർപ്പണബോധത്തോടെയുള്ള ഒന്നായി കരുതപ്പെടുന്നു[3]. വെള്ളം കെട്ടിക്കിടക്കുന്ന ചതുപ്പുനിലങ്ങാം കൃഷിയിടങ്ങളായിമാററുന്നതിനാവശ്യമായ അദ്ധ്വാനം പൂർണമായും നല്കിയത് ഇവരുടെ പൂർവികരാണ്. ഇത് പത്തൊൻപതാംനൂററാണ്ടിൻെറ തുടക്കംമുതലേ നടന്ന പ്രക്രിയയാണ്. ഇവിടുത്തെ ചെളിപ്പാടങ്ങളുടെ സംരക്ഷണത്തിനും വിളകളുടെ ഉല്പാദനത്തിനും ഈ സമുദായത്തിൻെറ അദ്ധ്വാനശക്തിയാണ് ഉപയോഗിച്ചത്. അതേസമയം അവർ നിരാലംബരും നിരാധാരരുമാക്കി മാററപ്പെട്ടു. പ്രതികൂലം രിതസ്ഥിതിയെ മെരുക്കുന്നതിനായി അവരനുഭവിച്ച ദുരിതങ്ങാം ഏറെയാണെങ്കിൽകൂടി ഉല്പാദനസംവിധാനത്തിൽ അവർക്ക് നിത്യമായ ആശ്രിതത്വമായിരുന്നു. എന്നിരുന്നാലും, ജാതിവ്യവസ്ഥയുടെ പ്രത്യയശാസ്ത്രം —ഇന്ത്യയിലെ സാമൂഹ്യതരംതിരിവുകാം— അവരുടെ ദാരിദ്ര്യത്തേയും ദുരിതത്തേയും സാധൂകരിച്ചു. അത് ജാതിശ്രേണിയിൽ കർഷകത്തൊഴിലാളിജാതികളെ ഏററവും അടിത്തട്ടിൽനിർത്തി ഉയർന്ന ജാതിക്കാർക്കുവേണ്ടി കഠിനവും നിന്ദ്യവുമായജോലികാം ചെയ്യിപ്പിച്ചു. സ്വത്തുടമസ്ഥതയ്ക്കോ സ്വാതന്ത്ര്യത്തിനോ അടിസ്ഥാനപരമായ മാനുഷികാന്തസ്സിനോ അർഹരല്ലാത്തവരാക്കി. പത്തൊൻപതാം നൂററാണ്ടിലും ഇരുപതാംനൂററാണ്ടിൻെറ ആദ്യദശകങ്ങളിലും കർഷകത്തൊഴിലാളി ജാതികാംക്ക് സമൂഹത്തിൽ അർഹമായപദവി വീണ്ടെടുക്കുന്നതിനുള്ള നിയമനടപടികളും പരിഷ്കരണപ്രസ്ഥാനങ്ങളും ഉയർന്നുവന്നെങ്കിലും 1947-ൽ സ്വാതന്ത്ര്യപ്രാപ്തിയുടെ സമയത്തുപോലും ഈ പ്രദേശത്ത് നാടുവാഴിത്ത ഏകാധിപത്യബന്ധങ്ങളുടെ അവശിഷ്ടങ്ങാം നിലനിന്നിരുന്നു.

എങ്കിലും, ആലപ്പുഴയിലെ വ്യവസായത്തൊഴിലാളികാംക്കിടയിൽ സംഘടനാപ്രവർത്തനം വ്യാപകമായതോടെ ജന്മിയും പണിയാളരും തമ്മിലുണ്ടായിരുന്ന

2. അതേ പുസ്തകം
3. വി. ആർ. പിള്ള, പി. ജി. കെ. പണിക്കർ, ലാൻഡ് റിക്ലമേഷൻ ഇൻ കേരള (ന്യൂഡൽഹി: ഏഷ്യാ പബ്ലിഷിങ് ഹൗസ്), 1965

പരമ്പരാഗതമായ ആശ്രിത-യജമാനബന്ധവും തകരാൻ തുടങ്ങി[4]. കർഷകത്തൊഴിലാളികളുടെ സാമൂഹ്യാവബോധത്തിന്റെ വികാസം ക്രമേണ ശക്തമാവുകയും, കുട്ടനാട്ടിൽ സംഘടിതകർഷകത്തൊഴിലാളികളെന്ന ഒരു വർഗ്ഗം ഉടലെടുക്കുവാൻ അത് കാരണമാവുകയും ചെയ്തു കഴിഞ്ഞ ഏതാനും പതിററാണ്ടുകളിലൂടെ നടപ്പാക്കിയ ഭൂപരിഷ്കരണവും മിനിമംകൂലിവ്യവസ്ഥകളും മററും അവർക്ക് മെച്ചപ്പെട്ട സാമൂഹ്യപദവിയും സ്വത്തിനും കൂലിക്കും ചില അടിസ്ഥാന അവകാശങ്ങളും നൽകുകയും ചെയ്തു.

യഥാർത്ഥത്തിൽ അവരുടെ ഏതാണ്ടെല്ലാ സാമൂഹ്യാവശതകളും ക്രമേണ അപ്രത്യക്ഷമായി. എന്നാൽ കുട്ടനാട്ടിലെ അവരുടെ സാമ്പത്തികഞെരുക്കങ്ങാം അത്രയൊന്നും കുറഞ്ഞിട്ടില്ല. കുടികിടക്കുന്ന ഒരു ചെറിയതുണ്ടു ഭൂമിയിൽ (മിക്കവാറും ഒന്നോ രണ്ടോ സെൻറുമുതൽ പത്തുസെൻറുവരെയുള്ള ഭൂമി) നിന്നുള്ള വരുമാനം അനുഭവിക്കാനുള്ള അവകാശം അവർക്കിന്നുണ്ട്. എന്നാൽ യഥാർത്ഥവാർഷികവരുമാനം കുറയുന്നില്ലെങ്കിലും ഏറെക്കുറെ നിശ്ചലാവസ്ഥയിലാണ്. വാസ്തവത്തിൽ, പലപ്പോഴും എടുത്തുപറയുന്ന 'കാർഷികകൂലിനിരക്കിന്റെ വർദ്ധനവു്' പൊതുവെയുള്ള വിലക്കയററംമൂലം ഇല്ലാതാക്കപ്പെടുന്നു[5].

മാത്രമല്ല, കൂലിനിരക്കുകൂടിയിട്ടുണ്ടെങ്കിലും ശരാശരി പണികിട്ടുന്ന ദിവസങ്ങാം കുറഞ്ഞുവരുന്നതായി പലപഠനങ്ങളും വ്യക്തമാക്കിയിട്ടുണ്ട്. സംസ്ഥാനമാകെ എടുത്താൽ ഒരു കർഷകത്തൊഴിലാളിക്ക് 1950 ൽ ശരാശരി 240 ദിവസത്തെ പണി കിട്ടിയിരുന്നെങ്കിൽ 1971 ആകുമ്പോഴേക്കും അത് 120 ദിവസമായി കുറഞ്ഞു[6]. കുട്ടനാട്ടിൽ തൊഴിൽലഭ്യത അതിലുംതാഴെയാണ്. കാരണം, ഇവിടെ 90 ശതമാനം പ്രദേശത്തും വർഷത്തിലൊരിക്കൽമാത്രമേ കൃഷിപ്പണി നടക്കുന്നുള്ളൂ[7]. 1977ലെ കണക്കനുസരിച്ച് ശരാശരി തൊഴിൽദിവസങ്ങാം 135 ആണ്. ഒരു തൊഴിലാളിയുടെ ശരാശരി വരുമാനം ആയിരംരുപയും[8]. ഒരുപ്പൂകൃഷിമാത്രമുള്ള പ്രദേശങ്ങളിൽ മററുസ്ഥലങ്ങളിലേതിന്റെ പകുതിയാണ് തൊഴിലാളികളുടെ വരുമാനം[9]. സ്ഥിരവരുമാനമുള്ള മററു തൊഴിൽസാദ്ധ്യതകാം കുറവായതുകൊണ്ടും ഒററകൃഷിയുടെ സാഹചര്യംമൂലവും കുട്ടനാട്ടിലെ തൊഴിലാളികാം ദിവസക്കൂലിക്കാരാണ്. അതാവട്ടെ വളരെക്കുറച്ചുദിവസത്തേക്കേ ഉണ്ടായിരിക്കുകയുമുള്ളൂ. തൊഴിൽലഭ്യതയെക്കുറിച്ച് അടുത്തകാലത്തുനടന്ന സംസ്ഥാനവ്യാപകമായ സർവേ അനുസരിച്ച് കുട്ടനാട്ടിലെ ബഹുഭൂരിപക്ഷം തൊഴിലാളികാംക്കും 60 ൽ

---

4. ജോസഫ് താരമംഗലം, അഗ്രേറിയൻ ക്ലാസ്സ് കോൺഫ്ളിക്ട്: ദി പൊളിററിക്കൽ മൊബിലൈസേഷൻ ഒഫ് അഗ്രേറിയൻ ലേബർ ഇൻ കുട്ടനാട്, സൗത്ത് ഇൻഡ്യ, (യൂണിവേഴ്സിററി ഒഫ് ബ്രിട്ടീഷ് കൊളമ്പിയ പ്രസ്സ്) 1981.
5. കേരള സർക്കാർ, റിപ്പോർട്ട് ഒഫ് ദ കുട്ടനാട് എൻക്വയറി കമ്മീഷൻ (തിരുവനന്തപുരം), 1972 ഡയറക്ടറേററ് ഒഫ് ഇക്കണോമിക്സ് ആൻഡ് സ്ററാററിസ്ററിക്സ്, സ്ററാററിസ്ററിക്സ് ഫോർ പ്ലാനിങ്ങ് 1980 (തിരുവനന്തപുരം) 1980.
6. ജോസഫ് താരമംഗലം, അതേപുസ്തകം, പു. 64
7. റിപ്പോർട്ട് ഒഫ് ദ കുട്ടനാട് എൻക്വയറി കമ്മീഷൻ
8. പി. ജി. കെ. പണിക്കർ, എംപ്ലോയ്മെൻറ്, ഇൻകം ആൻഡ് ഫുഡ് 'ഇൻടേക്ക് എമങ്ങ് സെലക്ടഡ് അഗ്രിക്കാംച്ചറൽ ലേബർ ഹൗസ്ഹോാംഡ്സ്, ഇക്കണോമിക് ആൻഡ് പൊളിററിക്കൽ വീക്ക്ലി, സ്പെഷ്യൽ നമ്പർ, ഒക്ടോബർ 1980.
9. ജോൺ പി. മെഞ്ചർ, ദ ലെസൺസ് ആൻഡ് നോൺ-ലെസൺസ് ഒഫ് കേരള: അഗ്രിക്കാംച്ചറൽ ലേബർ ആൻഡ് പോവർട്ടി, ഇക്കണോമിക് ആൻഡ് പൊളിററിക്കൽ വീക്ക്ലി, സ്പെഷ്യൽ നമ്പർ, ഒക്ടോബർ 1980.

താഴെ ദിവസമേ പണിയുണ്ടായിരുന്നുള്ളൂ [10]. ശേഷിക്കുന്നവർക്ക് 60 മുതൽ 120 ദിവസംവരെ പണികിട്ടി. 200 ദിവസത്തിലധികം പണികിട്ടിയവർ വളരെ ചെറിയ ഒരു ശതമാനം മാത്രമാണ്.

തൊഴിലവസരങ്ങളുടെ കുറവ് സ്ത്രീകൾക്കുംപുരുഷന്മാർക്കുംലഭ്യമായജോലിയുടെ കാര്യത്തിൽ പ്രത്യാഘാതങ്ങളുണ്ടാക്കിയിട്ടുണ്ട്. പുരുഷൻമാർ കൃഷിപ്പണികളിൽനിന്ന് പിൻമാറുകയാണ്. സ്ത്രീകൾ കൂടുതൽകൂടുതലായി അവരുടെ സ്ഥാനം ഏറെറടുത്തുകൊണ്ടിരിക്കുന്നു[11]. പുതിയതലമുറയിൽപ്പെട്ടവർ കൃഷിപ്പണിയിലേയ്ക്കുവരുന്നതിനേയും ഇതു ബാധിച്ചിട്ടുണ്ട്. നിലമുഴുന്നതിനും വെള്ളം പമ്പുചെയ്യുന്നതിനും യന്ത്രങ്ങളെത്തിയതോടെയും സ്ഥിരംബണ്ടുകൾ നിർമ്മിച്ചതോടെയും പഴയതലമുറയിലെ ആണുങ്ങൾ പണിയിൽനിന്നും പുറംതള്ളപ്പെടുന്നു. ഇതിനുംപുറമേ തൊഴിലാളികളുടെ സേവനം കുറയ്ക്കുകയെന്ന ലക്ഷ്യത്തോടെ പരമ്പരാഗതമായി കൃഷിചെയ്തിരുന്ന നെല്ലിനുപകരം മററു സ്ഥിരവിളകൾ കുട്ടനാട്ടിൽ പലേടത്തുംകൃഷിചെയ്തുതുടങ്ങിയത് തൊഴിൽ കമ്പോളത്തിൽ നിശ്ചയമായും ദൂരവ്യാപകമായ ഫലങ്ങൾ ഉണ്ടാക്കും. ഞാറുനടുന്നതിനും കളപറിക്കുന്നതിനും കൊയ്ത്തിനും സ്ത്രീകളാണ് സാധാരണയായി നിയോഗിക്കപ്പെടാറ്. കൃഷിപ്പണിക്ക് കൂടുതലായി സ്ത്രീകളെ ഉപയോഗപ്പെടുത്തുന്നതിനുള്ള മറെറാരുകാരണം അവരുടെ കുറഞ്ഞ കൂലിനിരക്കാണ്. മൊത്ത അദ്ധ്വാനഉപയോഗത്തിലുള്ള കുറവും ആൺതൊഴിലാളികളുടെ സംഖ്യയിലുള്ള കുറവും ഒരേസമയം നടക്കുന്ന പ്രക്രിയകളാണ്. ഈ രണ്ടുപ്രക്രിയകളുടേയും പ്രധാനഇരകൾ ഉപജീവനത്തിന് കൃഷിപ്പണിയെമാത്രം ആശ്രയിച്ചിരുന്ന പരമ്പരാഗതകർഷകത്തൊഴിലാളി ജാതികളാണ്.

പണിക്കുറവും തന്മൂലമുള്ള വരുമാനക്കുറവും കുട്ടനാട്ടിലെ കർഷകത്തൊഴിലാളികളുടെ ആരോഗ്യത്തെ സാരമായി ബാധിച്ചിട്ടുണ്ട്. അവരുടെ പോഷകാഹാര നിലവാരം പരിതാപകരമാംവണ്ണം താഴെയാണ്[12]. ആളോഹരി കലോറി ഉപയോഗം സാധാരണയുള്ളതിൻെറ പകുതിയിൽ താഴെയാണ് (44 ശതമാനം). സാമാന്യനിലനില്പിനുപോലും ഇതു പോരയെന്നത് വ്യക്തമാണല്ലോ.

പൊതുവായ വികസനപരിപാടികളിലൂടെ കർഷകത്തൊഴിലാളിജാതികൾക്ക് കിട്ടിയ നേട്ടങ്ങൾ നിസ്സാരമായിരുന്നെന്നും, അവരുടെയിടയിലുണ്ടായ 'സമരോത്സുകത'യും നേടിയെടുത്ത 'ഉയർന്നകൂലി'യും അവരുടെ സാമ്പത്തികസ്ഥിതി വളരെയൊന്നും മെച്ചപ്പെടുത്തിയിട്ടില്ലെന്നുമാണ് മേല്പറഞ്ഞ വിശകലനം സൂചിപ്പിക്കുന്നത്.

10.

സ്ഥിരമായി തൊഴിലില്ലാത്തവരുടെ കണക്ക് - തൊഴിൽ ദിവസങ്ങളുടെ അടിസ്ഥാനത്തിൽ (1980ൽ)

| തൊഴിൽദിവസങ്ങൾ | സംസ്ഥാനത്താകെ (ശതമാനം) | ആലപ്പുഴജില്ല (ശതമാനം) | കുട്ടനാട്താലൂക്ക് (ശതമാനം) |
|---|---|---|---|
| 60-ൽ താഴെ | 14.2 | 22.6 | 48.9 |
| 60-120 | 22.0 | 27.5 | 35.2 |
| 120-200 | 34.1 | 29.1 | 12.3 |
| 200-ൽ അധികം | 29.7 | 20.8 | 3.6 |
| ആകെ | 100.0 | 100.0 | 100.0 |

11. തൊഴിൽമേഖലയിൽ സ്ത്രീകൾ പുരുഷൻമാരെ പിന്തള്ളുന്ന പ്രവണത കേരളത്തിൻെറ രണ്ടു 'നെല്ലറ'കളിലും - കുട്ടനാട്ടിലും പാലക്കാട്ടും - കണ്ടുവരുന്നു.

12. പി. ജി. കെ. പണിക്കർ, അതേ പുസ്തകം

II

## കുട്ടനാട്ടിൽനിന്നു പുറത്തേയ്ക്ക്

1961നും 1971നുമിടയ്ക്ക് കുട്ടനാട്ടു താലൂക്കിലെ പട്ടികജ്ജാതിക്കാരുടെ എണ്ണം 16,564-ൽ നിന്ന് 13,685 ആയിക്കുറഞ്ഞുവെന്നത് ശ്രദ്ധേയമാണ്[13]. മരണനിരക്ക് കൂടിയതായി തെളിവില്ലാത്തതുകൊണ്ട് ഇതിനുകാരണം സമീപപ്രദേശങ്ങളിലേയ്ക്കുള്ള കുടിയേററമാണെന്ന് കരുതാം. അവിടെ നടത്തിയ അന്വേഷണം ഇത് ശരിവയ്ക്കുന്നു. മെച്ചപ്പെട്ട അവസരംതേടി അനേകംപേർ കുറിച്ചിയടക്കമുള്ള മററു പ്രദേശങ്ങളിലേയ്ക്ക് കുടിയേറിയിട്ടുണ്ട്. അവരുടെ സാമൂഹ്യ-സാമ്പത്തിക പദവിയിലുണ്ടായ മാററമെന്ത് എന്നത് പഠനാർഹമാണ്; പ്രത്യേകിച്ചും, അവർ നീണ്ടനാളത്തെ വികസനപരിപാടികളുടെ ലക്ഷ്യവിഭാഗമായിരുന്നു എന്ന വസ്തുത പരിഗണിക്കുമ്പോൾ. കുറിച്ചികോളനിയെക്കുറിച്ചുള്ള സൂക്ഷ്മപഠനത്തിൻെറ നിഗമനങ്ങൾ മുന്നോട്ടുവയ്ക്കുന്നതിനുമുൻപ് 1961ലെ സെൻസസ് സർവേ പ്രസ്തുത പ്രദേശത്തെക്കുറിച്ചു നടത്തിയ നിരീക്ഷണങ്ങൾ ശ്രദ്ധിക്കാം[14].

## 1961-ലെ സെൻസസ് സർവേ

ഇടനാടിൻെറ ഉയർന്നതും താഴ്ന്നതുമായ പ്രദേശങ്ങൾ അടങ്ങുന്നതാണ് കുറിച്ചിഗ്രാമം. ഗ്രാമത്തിലെ താഴ്ന്നപ്രദേശത്തെ വിഭജിച്ചുകൊണ്ട് തെക്കു-വടക്കായി ചങ്ങനാശേരി-കോട്ടയം തോട് കടന്നുപോകുന്നു. തോടിൻെറ കിഴക്കുഭാഗത്തുള്ള അല്പം ഉയർന്നപ്രദേശത്ത് നെൽവയലുകൾ കാണാം. ഗ്രാമത്തിൻെറ ഉയർന്നഭാഗത്ത് എം. സി. റോഡിൽനിന്നു വളരെയകലെയല്ലാതെയാണ് പുനരധിവാസകോളനി. റോഡിൻെറ കിഴക്കുവശത്ത് പലയിനം തോട്ടവിളകൾ കൃഷിചെയ്യുന്നുണ്ട്. പടിഞ്ഞാറുഭാഗത്തുള്ള താഴ്ന്നസ്ഥലങ്ങൾ കുട്ടനാട്ടിലെ പുഞ്ചപ്പാടങ്ങളോടുചേർന്നുകിടക്കുന്നു. അതുകൊണ്ട് കുട്ടനാട്ടിൽ കൃഷിപ്പണി ഏറെയുള്ളപ്പോൾ കോളനിയിലെ ആളുകൾക്ക് അവിടെ പണികിട്ടും. സെപ്തംബർ മുതൽ മാർച്ച് വരെയുള്ള പണിക്കാലത്ത് വളരെയേറെ പണിക്കാർ, പ്രത്യേകിച്ചും പരമ്പരാഗത കർഷകത്തൊഴിലാളികളായ പുലയരും പറയരും, കുട്ടനാട്ടിൽ പണിക്കുപോകുന്നു. എന്നാലും ഒരു കുടുംബത്തിലെ രണ്ടോ മൂന്നോ പേർക്ക് കിട്ടുന്ന വരുമാനം ദിവസച്ചെലവിന് തികയുകയില്ല. യന്ത്രവത്ക്കരണത്തോടെ തൊഴിലവസരങ്ങൾ കുറഞ്ഞതുമൂലം കോളനിവാസികളിൽ ഏതാനുംപേർ കല്പണിക്കും മററും പോയിത്തുടങ്ങിയിട്ടുണ്ട്.

1961-ലെ സെൻസസ് പ്രകാരം കോളനിയിലെ ജനങ്ങളിൽ സ്ത്രീകളുടേയും പുരുഷൻമാരുടേയും എണ്ണം ഏതാണ്ട് തുല്യമാണ്. അവരിൽ പകുതിയോളം പേർ കർഷകത്തൊഴിലാളികളാണ് (ആകെ ജനങ്ങളുടെ 45.23%). മറെറാരു നല്ലപങ്ക് വിദ്യാർത്ഥികളും (37.69%). ഈ രണ്ടുവിഭാഗങ്ങളിലും സ്ത്രീകളുടേയും പുരുഷൻമാരുടേയും സംഖ്യ ഏറെക്കുറെ തുല്യമാണ്. കോളനിജനങ്ങളിൽ വളരെച്ചെറിയൊരു വിഭാഗത്തിനേ സർക്കാർജോലിയുള്ളൂ (2.88 %). ഇതിൽ സ്ത്രീകളുടെ സംഖ്യ വളരെ തുച്ഛമാണ് (അരശതമാനത്തിൽ താഴെ). ഗണ്യമായൊരു വിഭാഗം (എട്ടു ശതമാനത്തോളം) വീട്ടുജോലിയിൽ ഏർപ്പെട്ടിരിക്കുന്നു; സ്വാഭാവികമായും

13. ആലപ്പുഴ ജില്ല സെൻസസ് ഹാൻഡ്ബുക്ക്, 1961, 1971

14. സെൻസസ് ഒഫ് ഇന്ത്യ 1961, വാല്യം VII, ഭാഗം VI C, വില്ലേജ് സർവേ മോണോഗ്രാഫ്സ്, പു. 81-140.

സ്ത്രീകളാണ് കൂടുതലായും. മററു തൊഴിൽരംഗങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവർ മൊത്തം കോളനിജനസംഖ്യയുടെ അഞ്ചുശതമാനം വരും. ഇതിൽ ഭൂരിപക്ഷവും പുരുഷന്മാരാണ്.

സാക്ഷരത പൊതുവേ ഉയർന്നതാണെങ്കിലും (75%) ലോവർ പ്രൈമറിക്കപ്പുറം വിദ്യാഭ്യാസം നേടിയവർ കുറവാണ്. 26 വയസ്സിനുമുകളിലുള്ളവരുടെ ഇടയിലാണ് നിരക്ഷരത കൂടുതലായി കണ്ടുവരുന്നത്. അവരിൽ പകുതിയോളം പേർക്ക് എഴുതാനും വായിക്കാനും അറിയില്ല.

കോളനി തുടങ്ങുന്ന അവസരത്തിൽ ഏതാണ്ട് എല്ലാകുടുംബങ്ങാംക്കും 75 സെൻറ് ഭൂമി വീതം നൽകിയിരുന്നുവെങ്കിലും കുടുംബത്തിലെ ഭാഗംവെയ്ക്കലിനുശേഷം 1961 ആയപ്പോഴേയ്ക്കും പലർക്കും ചെറിയ തുണ്ടുഭൂമികളേ ഉണ്ടായിരുന്നുള്ളൂ. ശരാശരി 50 സെൻറാണ് കുടുംബസ്വത്ത്. വില്പനയും പാട്ടംകൊടുക്കലും നിരോധിച്ചിരുന്നുവെങ്കിലും 24 പേരെങ്കിലും കീഴ്പ്പാട്ടത്തിനു കൊടുത്തിട്ടുണ്ട്. 80 ശതമാനം കർഷകത്തൊഴിലാളികുടുംബങ്ങളിലും ആളോഹരി മാസവരുമാനം 17 രൂപയാണ്. ബാക്കി 20 ശതമാനത്തിലത് 20 രൂപയാണ്. 1951-61 കാലത്ത് ആർക്കും ആസ്തി കൂടിയിട്ടില്ല. വാസ്തവത്തിൽ പല കുടുംബങ്ങളുടേയും ആസ്തി കുറയുകയാണുണ്ടായത്. കടബാദ്ധ്യത കൂടിയിട്ടുണ്ടുതാനും.

## 1983-ലെ സർവേ

1961നു ശേഷമുള്ള മാററങ്ങാം പരിശോധിക്കുമ്പോാം ഈ കോളനിയുടെ സ്വതന്ത്ര സാമൂഹ്യ-സാമ്പത്തികപദവി ക്രമേണ ഇല്ലാതായിയെന്നു കാണാം. അധിവാസ രീതിക്കുമാത്രമേ മാററം വരാതിരുന്നുള്ളൂ. അതും ആദ്യകാല കുടിപാർപ്പിൻെറ ചിലഭാഗങ്ങളിൽ മാത്രം. പുറംസമ്പദ്വ്യവസ്ഥമേലുള്ള ആശ്രയം കൂടുകയും അദ്യംകിട്ടിയ ഭൂമിമേലുള്ള പിടി അയയുകയും ചെയ്തു. കോളനിയിൽ വന്ന മാററങ്ങാം വിശദമായി പരിശോധിക്കുന്നതിനുമുൻപ് കുറച്ചിഗ്രാമത്തിലെ സാമൂഹ്യ-സാമ്പത്തിക മാററങ്ങളുടെ പൊതുപ്രവണതകാം നമുക്ക് നിരീക്ഷിക്കാം.

1961-ൽ കുറച്ചിഗ്രാമത്തിലെ മൊത്തം ജനസംഖ്യ 17,661 ആയിരുന്നു. ഇത് 1971 ആയപ്പോഴേയ്ക്കും 21,785 ആയും 1981ൽ 25,357 ആയും ഉയർന്നു (ശതമാന വർദ്ധനവ് യഥാക്രമം 21.35, 16.41). ഇതേകാലയളവിൽ പട്ടികജാതിക്കാരുടെ എണ്ണം 1206ൽ നിന്ന് 2,385 ആയും 3,014 ആയും വർദ്ധിക്കയുണ്ടായി (ശതമാനവർദ്ധനവ് യഥാക്രമം 97.76, 26.37). 1961ൽ മൊത്തം ജനങ്ങളുടെ 6.8 ശതമാനം പട്ടികജാതിക്കാരായിരുന്നത്, 1971 ആയപ്പോഴേയ്ക്കും 10.9 ശതമാനമായും 1981ൽ 12.9 ശതമാനമായും ഉയർന്നു. 1981ൽ ഗ്രാമജനസംഖ്യയുടെ 81.7 ശതമാനം സാക്ഷരരായിരുന്നു. പക്ഷേ പട്ടികജാതിക്കാരുടെ സാക്ഷരതാശതമാനം 72.5 മാത്രം. ഗ്രാമത്തിലെ ജനങ്ങളിൽ 32 ശതമാനംപേർ തൊഴിലുള്ളവരാണ്. എന്നാൽ പട്ടികജാതിക്കാരിൽ 40 ശതമാനത്തോളം പേർ തൊഴിൽചെയ്യുന്നവരാണ്. മൊത്തം ജനസംഖ്യയുടെ മൂന്നു ശതമാനം കർഷകരായിരിക്കെ, പട്ടികജാതിക്കാരുടെ 0.2 ശതമാനം മാത്രമേ കൃഷിക്കാരായുള്ളൂ. എന്നാൽ പട്ടികജാതിക്കാരായ കർഷകത്തൊഴിലാളികളുടെ എണ്ണം പൊതുനിരക്കിൻെറ ഇരട്ടിയാണ് (യഥാക്രമം 28ഉം 14.8ഉം ശതമാനം).

1960കളിൽ ഈ ഗ്രാമത്തിലെ ജനസംഖ്യാവർദ്ധനവ് ഉയർന്ന തോതിലായിരുന്നുവെന്ന് നാം കണ്ടു. പട്ടികജാതിക്കാരുടേത് പൊതുവിലുള്ളതിനേക്കാളും കൂടുതലും. ഇതിനു കാരണം ഗ്രാമത്തിലെ തരിശുഭൂമിയിൽ നടന്ന കുടിയേററമാണ്.

1951 ൽ 289 ഏക്കർ തരിശുഭൂമിയുണ്ടായിരുന്നു. 1971 ആയപ്പോഴേയ്ക്കും അത് തീർത്തും ഇല്ലാതായി.

സാക്ഷരത 1961-ൽ കുറവായിരുന്നെങ്കിലും (63.9%) പിന്നീടത് ജില്ലയുടെ പൊതുനിലവാരത്തിലേയ്ക്ക് (81.7%) ഉയർന്നു. ഇന്ന് പട്ടികജാതിക്കാരുടെ സാക്ഷരതാ നിലവാരം മററുള്ളവരുടേതിനെക്കാാം വളരെയൊന്നും താഴെയല്ല. പക്ഷേ സാക്ഷരതയുടെ കാര്യത്തിൽ ഈ ഗ്രാമം ഉാംപ്പെടുന്ന കോട്ടയംജില്ല കേരളത്തിൽ എന്നും മുൻപന്തിയിലായിരുന്നുവെന്നത് ഓർക്കേണ്ടതുണ്ട്. കുറിച്ചിയിലെ പട്ടിക ജാതിക്കാരുടെ തൊഴിൽപങ്കാളിത്തം കൂടിയിട്ടുണ്ട്; സാമ്പത്തികപ്രവർത്തനങ്ങളിൽ വൈവിദ്ധ്യമുണ്ടായിട്ടുണ്ട്. ചെറുകുടുംബമെന്ന തത്വം അവർ സ്വീകരിച്ചു; ജനന-മരണ നിരക്കുകാം കുറഞ്ഞു. ഇതൊക്കെയാണെങ്കിലും അവരുടെ സാമ്പത്തിക സാഹചര്യങ്ങളിൽ ഇതിനനുസരിച്ച മാററമുണ്ടായിട്ടില്ല.

ഇന്ന് കോളനിയിലെ സാക്ഷരത 87.4 ശതമാനത്തോളമാണ്. സ്ത്രീകളിലാണ് നിരക്ഷരർ കൂടുതൽ; അവരുടെ സംഖ്യ പുരുഷന്മാരുടെ ഇടയിലെ നിരക്ഷരരുടെ ഇരട്ടിയോളം വരും (യഥാക്രമം 16ശതമാനവും 8ശതമാനവും). ഇവരിൽ ഭൂരിപക്ഷവും പ്രായംചെന്നവരാണ്. സാക്ഷരരിൽ മിക്കവാറും സ്ത്രീകാം ഏതാനും വർഷത്തെ പ്രൈമറി വിദ്യാഭ്യാസം മാത്രമേ പൂർത്തിയാക്കിയിട്ടുള്ളൂ. വളരെ കുറച്ചു സ്ത്രീകാം മാത്രമേ പത്താംതരത്തിനും അതിനപ്പുറവും എത്തുന്നുള്ളൂ (10 ശതമാനത്തോളം). പുരുഷൻമാരിൽ 25 ശതമാനം പേർ ഹൈസ്കൂാംവിദ്യാഭ്യാസം പൂർത്തിയാക്കുന്നുണ്ട്. ഏഴുശതമാനത്തിനടുത്ത് പുരുഷൻമാർ തുടർന്നുപഠിക്കുന്നുണ്ട്. ഉയർന്ന വിദ്യാഭ്യാസയോഗ്യത ഉള്ളവരും അപൂർവ്വമല്ല. പക്ഷേ അവർ ഈ പ്രദേശത്ത് സ്വത്ത് സമ്പാദിച്ചും വിവാഹബന്ധത്തിലൂടേയും പുതുതായി വന്നു ചേർന്നവരാണ്. 1930കളിലാണ് കോളനി തുടങ്ങിയതെങ്കിലും ആദ്യകുടിപാർപ്പുകാരിൽ ആർക്കും വിദ്യാഭ്യാസകാര്യത്തിൽ കാര്യമായ ഉയർച്ച ഉണ്ടായിട്ടില്ല; പല ഉന്നത വിദ്യാഭ്യാസസ്ഥാപനങ്ങളും അടുത്ത് ഉണ്ടായിട്ടുപോലും. ഇപ്പോാം കുറേപ്പേർ കോളേജുകളിൽ ചേർന്നിട്ടുണ്ട്. അവർ സ്ഥിരവരുമാനമുള്ള കുടുംബങ്ങളിൽനിന്നു വന്നവരാണ്. ഒരു കുടിപ്പള്ളിക്കൂടവും നെയ്ത്തുപരിശീലനകേന്ദ്രവും പണ്ടുതന്നെ ഇവിടെ സ്ഥാപിച്ചെങ്കിലും അതുകൊണ്ട് വലിയ പ്രയോജനമുണ്ടായിട്ടില്ല. അടുത്ത കാലത്ത് മാത്രമാണ് മിഡിൽസ്കൂാം നിലവിൽ വന്നത്. നെയ്ത്തുകേന്ദ്രം പഴയ അവസ്ഥയിൽ തന്നെയാണ്. രണ്ടോ മൂന്നോ കൊല്ലംകൊണ്ട് നെയ്ത്തിൻെറ പ്രാഥമിക കാര്യങ്ങാം മാത്രം പഠിപ്പിക്കുന്നു. കോളനിയിലെ പലരും നെയ്ത്തുപഠിച്ചുവെങ്കിലും ജോലികിട്ടുന്നോളമുള്ള പരിശീലനം ആർക്കും ലഭിച്ചിട്ടില്ല. ഇവിടെ തൊഴിലവസരങ്ങാം കുറവായതുകൊണ്ട് ഈ പദ്ധതി തങ്ങാംക്കുയോജിച്ചതാണെന്ന് കോളനിവാസികാം കരുതുന്നില്ല.

1961-വരെ കൃഷിയെ ആശ്രയിച്ചാണ് ഈ ഗ്രാമം നിലനിന്നിട്ടുള്ളത്. വളരെയേറെ ചെറുകിടകൃഷിക്കാർ ഇവിടെയുണ്ടായിരുന്നു. അടുത്ത രണ്ടു പതിററാണ്ടുകളിലെ ജനസംഖ്യാവർദ്ധനവുമൂലം ഇവർക്കും പുതുതായിവന്നവർക്കും കർഷകത്തൊഴിലാളികളാകേണ്ടിവന്നു. അന്ന് കുട്ടനാട്ടിൽ അതിന് അവസരവുമുണ്ടായിരുന്നു. എന്നാൽ കുട്ടനാട്ടിൽ തൊഴിലാളികാം വേണ്ടത്രയായതോടെ ഇവിടുത്തെ തൊഴിലാളികാം മററുമേഖലകളിലേയ്ക്ക് നീങ്ങിത്തുടങ്ങി. കുറേപ്പേർക്ക് അടുത്തുള്ള ചില വ്യവസായ സ്ഥാപനങ്ങളിൽ തൊഴിൽകണ്ടെത്താൻ കഴിഞ്ഞു. ചിലർക്ക് സർക്കാർ-സ്വകാര്യ സ്ഥാപനങ്ങളിലും ജോലികിട്ടി. ഇവിടുത്തെ ആദ്യകാല കുടിപാർപ്പുകാരും ഈ മാററത്തിനു വിധേയമായി. 1983-ലെ സർവേയുടെ സമയത്ത്

കോളനിയിലെ സമ്പദ്ഘടന ഗ്രാമത്തിലെ മററു പ്രദേശങ്ങളുടേതിൽനിന്നും വ്യത്യസ്തമായിരുന്നില്ല.

വില്ലേജ് രേഖകളിൽ 120 കുടുംബങ്ങളെ ഇവിടെ പാർപ്പിച്ചതായി കാണുന്നുണ്ടെങ്കിലും എല്ലാവരേയും ഇപ്പോൾ കണ്ടെത്താനായ!യെന്നു വരില്ല 1983-ലെ സർവേ സമയത്ത് 99 കുടുംബങ്ങളെ തിരിച്ചറിഞ്ഞു. അവരിൽ ആദ്യകാലകുടിപാർപ്പുകാരും അവരുടെ പിൻതലമുറകളും അവരുടെ സ്വത്ത് ഇപ്പോൾ കൈവശം വെച്ചിരിക്കുന്നവരും പെടും. രൂപീകരണസമയത്തെ കോളനിപ്രദേശത്ത് പാർക്കുന്നവരാണ് ഇവർ.

മൊത്തം ആറുസമുദായങ്ങളിൽപെടുന്നവരാണ് കോളനിനിവാസികൾ. ഭൂരിപക്ഷവും പുലയരാണ് (99 കുടുംബങ്ങളിൽ 76). നാലു പറയകുടുംബങ്ങളും രണ്ടു നായാടി കുടുംബങ്ങളുമടക്കം പട്ടികജാതിക്കാരായ 82 കുടുംബങ്ങളാണ് ആകെ. പുതുതായി വന്ന കുടുംബങ്ങളിൽ രണ്ടുപുലയകുടുംബങ്ങളൊഴികെ ഉള്ളവർ പട്ടികജാതിയിൽ പെടാത്തവരാണ്. സർവേ നടത്തിയ 99 കുടുംബങ്ങളുടെ തരംതിരിവുകൾ പട്ടിക വ്യക്തമാക്കുന്നു (പട്ടികകൾ ഒന്ന്, രണ്ട്).

പട്ടിക - ഒന്ന്

## സർവേചെയ്ത കുടുംബങ്ങൾ : സമുദായം, തലമുറ തിരിച്ച്

| സമുദായം | കുടുംബവിഭാഗം | | | |
|---|---|---|---|---|
| | ആദ്യകാല കുടുംബം | പിൻ തലമുറ | പുതുതായി വന്നവർ | ആകെ |
| പുലയർ | 34 | 40 | 2 | 76 |
| പറയർ | 2 | 2 | 0 | 4 |
| നായാടി | 2 | 0 | 0 | 2 |
| ഈഴവർ | 3 | 1 | 6 | 10 |
| വിശ്വകർമ്മ | 0 | 2 | 2 | 4 |
| ക്രിസ്ത്യാനി | 0 | 0 | 3 | 3 |
| ആകെ | 41 | 45 | 13 | 99 |

പട്ടിക - രണ്ട്

## കുടുംബങ്ങളുടെ പഴക്കം

| സമുദായം | നിലവിലുള്ള കുടുംബങ്ങളുടെ പഴക്കം | | | | | |
|---|---|---|---|---|---|---|
| | 40 വർഷത്തിനുമേൽ | 30-40 | 20-30 | 10-20 | 1-10 | ആകെ |
| പുലയർ | 17 | 20 | 20 | 5 | 14 | 76 |
| പറയർ | 0 | 0 | 3 | 1 | 0 | 4 |
| നായാടി | 0 | 0 | 2 | 0 | 0 | 2 |
| ഈഴവർ | 1 | 2 | 2 | 0 | 5 | 10 |
| വിശ്വകർമ്മ | 0 | 1 | 0 | 0 | 3 | 4 |
| ക്രിസ്ത്യാനി | 0 | 0 | 0 | 1 | 2 | 3 |
| ആകെ | 18 | 23 | 27 | 7 | 24 | 99 |

കുടുംബങ്ങൾക്ക് തുടക്കത്തിലും 1983ലും കൈവശമുണ്ടായിരുന്ന ഭൂസ്വത്തിന്റെ ചിത്രമാണ് പട്ടിക - മൂന്ന് നല്കുന്നത്. കൈവശഭൂമിയുടെ ശിഥിലീകരണം ഇത് വ്യക്തമാക്കുന്നു.

പട്ടിക - മൂന്ന്

## ഭൂമി ശിഥിലീകരണ പ്രക്രിയ

| ആദ്യകാല സ്വത്ത് (സെൻറ്) | കുടുംബങ്ങളുടെ എണ്ണം തിരിച്ച് ഇപ്പോഴത്തെ സ്വത്ത് (സെൻറ്) | | | | | | ആദ്യകാലം | |
|---|---|---|---|---|---|---|---|---|
| | 10-ൽ താഴെ | 10-19 | 20-29 | 30-49 | 50-99 | 100-ൽ അധികം | കുടുംബങ്ങളുടെ എണ്ണം | ആകെ ഭൂമി (സെൻറ്) |
| 10-ൽ താഴെ | 2 | — | — | — | — | — | 2 | 11 |
| 10-19 | — | 11 | 1 | — | 1 | — | 13 | 214 |
| 20-39 | — | 1 | 13 | 1 | — | 1 | 16 | 388 |
| 40-49 | — | — | — | 3 | — | — | 3 | 111 |
| 50-99 | 6 | 5 | 14 | 26 | 13 | 1 | 65 | 4864 |
| 100-ൽ അധികം | — | — | — | — | — | — | — | — |
| ഇപ്പോൾ കുടുംബങ്ങളുടെ എണ്ണം | 8 | 17 | 28 | 30 | 14 | 2 | 99 | 5588 |
| ഇപ്പോൾ ആകെഭൂമി (സെൻറ്) | 55 | 274 | 695 | 1184 | 904 | 189 | | |
| (ആകെ 3301 സെൻറ്) | | | | | | | | |

പട്ടിക കാണിക്കുന്നത് ആദ്യകാലത്ത് മൊത്തം 55.85 ഏക്കർ കരഭൂമിയാണ് 99 കുടുംബങ്ങൾക്കായി ഉണ്ടായിരുന്നത് എന്നാണ്. ഇന്നത് 33.01 ഏക്കറായി കുറഞ്ഞിട്ടുണ്ട്. തുടക്കത്തിൽ ബഹുഭൂരിപക്ഷം കുടുംബങ്ങൾക്കും (65 കുടുംബങ്ങൾക്ക്) 50 സെൻറ് മുതൽ ഒരേക്കർവരെ ഭൂമിയുണ്ടായിരുന്നു. അവരിൽ 13 കുടുംബങ്ങൾക്കേ അത് നിലനിർത്താൻ കഴിഞ്ഞിട്ടുള്ളൂ. മററ് 26 കുടുംബങ്ങളുടേത് 30 മുതൽ 49 സെൻറ് വരെയായി ചുരുങ്ങി; കൂടാതെ 25 കുടുംബങ്ങളുടേത് 30സെൻറിനു താഴെ മാത്രമുള്ള തുണ്ടുഭൂമികളുമായി.ഇവരിൽ ആറുകുടുംബങ്ങളുടെ കൈവശം 10സെൻറിനുതാഴെ വരുന്ന വീട്ടുവളപ്പുമാത്രം. തുടക്കത്തിൽ 50 സെൻറിനുമേൽ ഭൂമിയുണ്ടായിരുന്ന ഒരു കുടുംബത്തിനുമാത്രമേ ഭൂവിസ്തൃതി വർദ്ധിപ്പിക്കാൻ കഴിഞ്ഞുള്ളൂ.

ഇതാകട്ടെ കുടുംബനാഥന്റെ പെൻഷനും ഉദ്യോഗസ്ഥരായ രണ്ടു കുടുംബാംഗങ്ങളുടെ ശമ്പളവും ഒരു ചെറിയ പലചരക്കുകടയിൽനിന്നുള്ള വരുമാനവും വഴിയാണ് സാദ്ധ്യമായത്.

കുട്ടനാട്ടിൽ 9 ഏക്കർ പാടംവാങ്ങാൻ ഈ കുടുംബത്തിനു കഴിഞ്ഞു. മൊത്തം 99 കുടുംബങ്ങളിൽ 42 കുടുംബങ്ങൾ ആദ്യകാലസ്വത്ത് നിലനിർത്തിയിട്ടുണ്ട്. അഞ്ചു കുടുംബങ്ങൾക്ക് ഭൂവിസ്തൃതി വർദ്ധിപ്പിക്കാൻ കഴിഞ്ഞു. ബാക്കിയുള്ളവർക്ക് സ്വത്ത് ഭാഗികമായി നഷ്ടപ്പെടുകയാണുണ്ടായത്. അവരിൽ 16 കുടുംബങ്ങൾ സ്വത്ത് വിററത് ചികിത്സയ്ക്കും 15 കുടുംബങ്ങൾ വിവാഹാവശ്യത്തിനും ഏഴു കുടുംബങ്ങൾ വീട്ടുചെലവിനുമായിരുന്നു. കൃഷിയാവശ്യങ്ങൾക്കും സ്വകാര്യാവശ്യത്തിനുമായി 56 കുടുംബങ്ങൾ വായ്പയെടുത്തിട്ടുണ്ട്.

കോളനിയിലെ ജനങ്ങളിൽ ഭൂരിഭാഗവും ഇന്നും കൃഷിപ്പണിയെ ആശ്രയിച്ചു കഴിയുന്നു. 67 കുടുംബങ്ങളുടെ പ്രധാനവരുമാനമാർഗ്ഗം കൂലിപ്പണിയും കാർഷിക ജോലികളുമാണ്. മൂന്നുകുടുംബങ്ങൾ കൃഷിചെയ്യുന്നവരായുണ്ട്. സർക്കാർ ജോലിയിൽനിന്നു വരുമാനമുള്ള 19 കുടുംബങ്ങളാണുള്ളത്. എട്ടുകുടുംബങ്ങളിൽ മരപ്പണി, തുന്നൽ, കള്ളുചെത്ത് തുടങ്ങിയ വിദഗ്ദ്ധജോലികൾ ചെയ്യുന്നവരുണ്ട്. മററു രണ്ടുവീട്ടുകാർ ചെറിയതോതിലുള്ള കച്ചവടസംരംഭങ്ങളിൽ ഏർപ്പെട്ടിരിക്കുന്നു. സമുദായംതിരിച്ചുള്ള കണക്ക് പട്ടിക - നാലിൽ കൊടുത്തിട്ടുണ്ട്.

പട്ടിക - നാല്

## കുടുംബങ്ങളുടെ വരുമാനമാർഗ്ഗങ്ങൾ

| സമുദായം | പ്രധാന വരുമാനമാർഗ്ഗം | | | | | |
|---|---|---|---|---|---|---|
| | കൂലിപ്പണി | മാസശമ്പളം | വിദഗ്ദ്ധ തൊഴിൽ | കൃഷി | കച്ചവടം | ആകെ |
| പുലയർ | 60 | 10 | 3 | 3 | — | 76 |
| പറയർ | 2 | 1 | 1 | — | — | 4 |
| നായാടി | 2 | — | — | — | — | 2 |
| ഈഴവർ | 3 | 3 | 2 | — | 2 | 10 |
| വിശ്വകർമ | — | 2 | 2 | — | — | 4 |
| ക്രിസ്ത്യാനികൾ | — | 3 | — | — | — | 3 |
| ആകെ | 67 | 19 | 8 | 3 | 2 | 99 |

കോളനിയിലെ സർവേ ചെയ്ത 99 വീടുകളിലെ ആകെ ജനസംഖ്യ 601 ആണ്; 325 പുരുഷന്മാരും 276 സ്ത്രീകളും. ആൺ-പെൺ അനുപാതം 1961-ൽ 89 ആയിരുന്നത് 1983 ആയപ്പോഴേയ്ക്കും 85 ആയി കുറഞ്ഞു. എങ്കിലും കുടുംബത്തിലെ ശരാശരി അംഗസംഖ്യ 5.24-ൽ നിന്ന് 6.07 ആയി വർദ്ധിക്കയാണുണ്ടായത്. പുതിയ തലമുറയിൽ ജനനനിരക്ക് കുറയുന്നുണ്ട്. കൂടാതെ ശിശുമരണനിരക്കും മൊത്തം മരണനിരക്കും പുതിയ തലമുറയിൽ കുറഞ്ഞിട്ടുണ്ട്. ഇവിടെ നിലവിലുള്ള സാമൂഹ്യ-സാമ്പത്തിക പശ്ചാത്തലത്തിൽ കൂടെക്കൂടെയുള്ള ജനനവും മരണവും ജനങ്ങളുടെ പരിമിതമായ വിഭവാടിത്തറ ഗുരുതരമായി ശോഷിച്ചുപോകുന്നതിലേയ്ക്ക് നയിക്കും. അതുകൊണ്ട് വളരെക്കുറച്ച് കുടുംബസ്വത്തിന് അവകാശികളാകുന്ന ഇന്നത്തെ തലമുറ കുടുംബവലിപ്പം നിയന്ത്രിക്കുന്നതിൽ ശ്രദ്ധിക്കുന്നുണ്ട്.

കൂടാതെ വിദ്യാഭ്യാസത്തിൻെറ മേന്മയും മെച്ചപ്പെട്ട ചികിത്സാ സൗകര്യങ്ങളും, എല്ലാററിനുമുപരി തൊഴിലവസരങ്ങളുടെ അനിശ്ചിതത്വവും കുടുംബവലിപ്പം പരിമിതപ്പെടുത്തുന്നതിന് കാരണമായിട്ടുണ്ട്.

1983-ലെ സർവേ അനുസരിച്ച് കോളനിയിലെ ആകെ തൊഴിൽപങ്കാളിത്തനിരക്ക് 39.4 ശതമാനമാണ്. പട്ടികജാതിക്കാർക്കിടയിൽ തൊഴിൽപങ്കാളിത്തം പുരുഷന്മാരുടേത് 48.9 ശതമാനവും സ്ത്രീകളുടേത് 28.6 ശതമാനവുമാണ്, കർഷകത്തൊഴിലാളിസ്ത്രീകളിൽ മൂന്നിൽ രണ്ടും പട്ടികജാതിക്കാരാണ്. മററു സമുദായങ്ങളിൽപ്പെടുന്ന സ്ത്രീകളുടെ തൊഴിൽപങ്കാളിത്തം പൊതുവേ കുറവാണ്. മിക്കവരും വീട്ടുജോലികളിൽ ശ്രദ്ധകേന്ദ്രീകരിക്കുന്നു.

തൊഴിലവസരങ്ങളിൽവന്ന മാററം മനസ്സിലാക്കുവാനായി കോളനിയിലെ 294 പേരുടെ വിവരങ്ങൾ ഈ ലേഖകൻ ശേഖരിക്കുകയുണ്ടായി. ഇവരിൽ 183 പുരുഷൻമാരും ശേഷം 111പേർ സ്ത്രീകളുമാണ്. ആദ്യകാലത്ത് ഇവരിൽ 27പേർ ആശ്രിത കർഷകത്തൊഴിലാളികളായിരുന്നു. എന്നാൽ ഈയൊരു വിഭാഗം ഇന്ന് അപ്രത്യക്ഷമായിക്കഴിഞ്ഞു. ആദ്യകാലത്ത് സാധാരണ കർഷകത്തൊഴിലാളികളായിരുന്ന 20 പുരുഷന്മാരിൽ നാലുപേരേ ഇന്ന് ആ തൊഴിലിൽ ഏർപ്പെട്ടിട്ടുള്ളൂ. കർഷകത്തൊഴിലാളിസ്ത്രീകളുടെ എണ്ണത്തിൽ അത്രതന്നെ കുറവുണ്ടായിട്ടില്ല. മുമ്പ് 83 പേരുണ്ടായിരുന്നിടത്ത് ഇന്ന് 58 പേരുണ്ട്. കൂലിപ്പണിക്കുപോകുന്നവരുടെ മൊത്തംസംഖ്യയിൽ മാററമില്ല. എന്നാൽ പുരുഷന്മാരുടെ എണ്ണം 97ൽ നിന്ന് 90 ആയിക്കുറഞ്ഞപ്പോൾ സ്ത്രീകളുടെ എണ്ണം ഏഴിൽനിന്ന് 14 ആയി ഇരട്ടിച്ചു. മാസശമ്പളക്കാരുടെ എണ്ണത്തിൽ കാര്യമായ വർദ്ധനവില്ല. മുമ്പ് 33 പേരായിരുന്നു മാസശമ്പളക്കാർ. ഇന്നത് 36 ആയിട്ടുണ്ട്. കച്ചവടത്തിൽ ഏർപ്പെട്ടിരുന്നവരുടെ എണ്ണം തുടക്കത്തിൽ മൂന്നായിരുന്നു; ഇന്ന് എട്ടുപേർ കച്ചവടക്കാരാണ്. ശ്രദ്ധേയമായ മറെറാരു വശം തൊഴിലില്ലായ്മയുടേതാണ്. ആദ്യകാലത്ത് സർവേ ചെയ്തവരെല്ലാം തന്നെ എന്തെങ്കിലും തൊഴിലിൽ ഏർപ്പെട്ടിരുന്നു. ഇന്ന് 55പേർ (24പുരുഷന്മാരും 31 സ്ത്രീകളും) തൊഴിൽ രഹിതരാണ്. പക്ഷേ ഇവരിൽ കുറച്ചുപേർ വൃദ്ധരും വീട്ടുജോലിയിൽ ഏർപ്പെട്ടിരിക്കുന്ന യുവതികളും ആണ്. മററുള്ളവർ ഏതെങ്കിലും തൊഴിലവസരങ്ങൾ പ്രതീക്ഷിച്ചുകഴിയുന്നു.

ഉയർന്നതൊഴിൽപങ്കാളിത്തം ഉയർന്ന വരുമാനം ഉറപ്പുവരുത്തണമെന്നില്ല മാസശമ്പളക്കാരെ (അവർ തൊഴിലെടുക്കുന്നവരുടെ 15 ശതമാനം വരും) മാററിനിർത്തിയാൽ വർഷംമുഴുവൻ തൊഴിൽ കിട്ടുന്നവരുടെ എണ്ണം വളരെക്കുറവാണ്. 26 ശതമാനത്തോളംവരുന്ന കർഷകത്തൊഴിലാളികൾക്ക് ഭാഗികമായി മാത്രമേ ജോലിയുള്ളൂ. നിത്യവൃത്തിക്കുള്ളത് നേടാമെന്നല്ലാതെ അവർക്ക് മിച്ചംവെക്കാനാവില്ല. 46 ശതമാനം വരുന്ന കൂലിപ്പണിക്കാരുടെ സ്ഥിതിയും വളരെയൊന്നും വ്യത്യസ്തമല്ല. അവരിൽ ചുരുങ്ങിയൊരു വിഭാഗത്തിന് (2.51%) സമ്പാദിക്കാനാവുന്നുണ്ട്. എന്നാൽ അതിലേറെപ്പേർക്ക് (3.35%) വരുമാനം നിത്യവൃത്തിക്ക് മതിയാകുന്നില്ല. ശേഷം 47.69 ശതമാനംപേർക്ക് വരുമാനവും ചെലവും കഷ്ടിച്ച് ഒത്തുപോകാൻ കഴിയുന്നു. മാസശമ്പളക്കാരിൽ മൂന്നിൽ രണ്ടുപേർക്കും സമ്പാദിക്കാൻ കഴിയുന്നുണ്ട്. എന്നാൽ മാസശമ്പളക്കാർ ന്യൂനപക്ഷമാണെന്ന് നേരത്തേ സൂചിപ്പിച്ചുവല്ലോ.

മരണവും രോഗവുംപോലുള്ള കാലക്കേടുകൾ വരുമാനത്തിൻെറ നല്ലൊരു പങ്ക് അപഹരിക്കുന്നുണ്ട്. പല കുടുംബങ്ങളും സ്വത്ത് വില്ക്കേണ്ടിവന്നത് ചികിത്സയ്ക്കും വിവാഹത്തിനുമാണെന്ന് നാം കണ്ടു. സ്ത്രീധനസമ്പ്രദായം കോളനി

യിൽ പരക്കേയുണ്ട്. സ്ത്രീധനമോ ആർഭാടമോ ഇല്ലാതെ ചുരുക്കം വിവാഹങ്ങളേ നടക്കുന്നുള്ളൂ (3.4% മാത്രം). സ്ത്രീധനത്തിൽ മുൻഗണന സ്വർണ്ണത്തിനാണ്. ഗ്രാമത്തിലെ വിവാഹം കഴിച്ചുപോയ സ്ത്രീകളിൽ 42.04 ശതമാനം പേർക്ക് പണവും സ്വർണ്ണവും സ്ത്രീധനമായി കൊടുക്കേണ്ടിവന്നു. മററൊരു 17.04 ശതമാനം വിവാഹങ്ങളിൽ ഭൂമിയും സ്വർണ്ണവും, 11.36 ശതമാനം വിവാഹങ്ങളിൽ സ്വർണ്ണം മാത്രവും സ്ത്രീധനമായി നല്കിയിട്ടുണ്ട്. 9.06 ശതമാനം വിവാഹങ്ങളിൽ ഭൂമിമാത്രമായിരുന്നു സ്ത്രീധനം. 5.68 ശതമാനം വിവാഹങ്ങളിൽ പണവും അത്രതന്നെ വിവാഹങ്ങളിൽ ഭൂമി, സ്വർണ്ണം, പണം ഇവ മൂന്നും സ്ത്രീധനമായി കൈമാറുകയുണ്ടായി. ഗ്രാമത്തിലേയ്ക്ക് വിവാഹംകഴിച്ചുവന്ന സ്ത്രീകൾ മിക്കവാറും (70.96 ശതമാനം) പണവും സ്വർണ്ണവുമാണ് സ്ത്രീധനമായി കൊണ്ടുവന്നത്. ഭൂമിമാത്രം സ്ത്രീധനമായി കൊണ്ടുവന്നവരുടേയും ഭൂമിയും സ്വർണ്ണവും കൊണ്ടുവന്നവരുടേയും ഭൂമി, സ്വർണ്ണം, പണം ഇവമൂന്നും കൊണ്ടുവന്നവരുടേയും എണ്ണംതുല്യമാണ് (1.61% വീതം). വിവാഹത്തിലൂടെ ഈ ഗ്രാമവാസികൾക്ക് കിട്ടിയതിലേറെ ഭൂമി നഷ്ടപ്പെട്ടിട്ടുണ്ട്.

III

ഈ പ്രബന്ധത്തിൽ കുട്ടനാട്ടിലെ പാടശേഖരങ്ങളിലും പരിസരത്തുമുള്ള കർഷകത്തൊഴിലാളിജാതികൾക്കിടയിലെ മാററത്തിൻെറ ചരിത്രപ്രക്രിയയുടെ ചില ഘടകങ്ങളാണ് പരിശോധിച്ചത്. മണ്ണിനോടും ജന്മിയോടും പൂർണ്ണമായ കൂറുപുലർത്തിയിരുന്ന പരമ്പരാഗത കർഷകത്തൊഴിലാളിജാതികളാണ് കുട്ടനാടൻ കായൽനിലങ്ങൾ ആദ്യമായി കൃഷിക്കുപയുക്തമാക്കിയത്. ക്രമേണ സംഘടിതതൊഴിലാളിപ്രസ്ഥാനത്തിൻേറയും സാമൂഹ്യ-രാഷ്ട്രീയബോധത്തിൻേറയും സ്വാധീനഫലമായി ജന്മി-അടിയാൻ ബന്ധത്തിന് കാര്യമായ മാററമുണ്ടായി. എന്നാൽ ഇന്നും പലതരത്തിൽ സാമ്പത്തിക വൈഷമ്യങ്ങൾ അവരെ വേട്ടയാടുന്നു. സംഘടിതസമരങ്ങളുടെ ഫലമായി കൂലിക്കൂടുതൽ നേടിയെടുക്കാൻ കഴിഞ്ഞുവെങ്കിലും തൊഴിലവസരങ്ങളുടെ കുറവും പുരുഷന്മാരേക്കാൾ സ്ത്രീതൊഴിലാളികളെ നിയോഗിക്കുന്നതും പണത്തിൻെറ മൂല്യശോഷണവും നേട്ടങ്ങളെ നിഷ്പ്രഭമാക്കി. യഥാർത്ഥത്തിൽ, കഷ്ടിച്ച് ഉപജീവനംപോലും ഉറപ്പില്ലാതെ ഇപ്പോഴും കുട്ടനാട്ടിലെ കർഷകത്തൊഴിലാളികുടുംബങ്ങളുടെ ജീവിതനിലവാരം താഴ്ന്നതാണ്.

എന്നാൽ ദരിദ്രകർഷകത്തൊഴിലാളികളെ പുനരധിവസിപ്പിക്കുന്നതിനായി സ്ഥാപിച്ച സചീവോത്തമപുരം കോളനിയിലേയ്ക്ക് കുടിയേറിയ പല കുടുംബങ്ങൾക്കും നിസ്സാരമെങ്കിലും മെച്ചപ്പെട്ട അനുഭവമാണുള്ളത്. അവരെ വികസന പരിപാടികളുടെ ലക്ഷ്യമായി പരിഗണിച്ചതാണ് ഇതിനുകാരണം. കുറച്ചു ഭൂമിയും മററുചില സഹായങ്ങളും അവരുടെ ജീവിതസാഹചര്യങ്ങൾ കുറെയൊക്കെ മെച്ചപ്പെടുത്തിയിട്ടുണ്ട്. കുട്ടനാടിനടുത്തുതന്നെയായതുകൊണ്ട് അവർക്ക് അവിടെപ്പോയി പണിയെടുക്കാനും സാധിക്കുന്നുണ്ട്. എന്നാൽ ഇപ്പോഴും അവർ അനുഭവിക്കുന്ന സാമൂഹ്യ-സാമ്പത്തിക സമ്മർദ്ദങ്ങൾ കാരണം ഭൂമി നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയും കടബാദ്ധ്യതകൾ കൂടിക്കൊണ്ടിരിക്കുകയും ചെയ്യുന്നു.

കോളനിയിലെ കർഷകജനതയിലുണ്ടായ തരംതിരിവുകൾ സമീപകാലസംഭവമാണ്. ആദ്യം ഭൂമികിട്ടിയിരുന്ന ചെറുകിടകർഷകർക്ക് ഭൂമിയിലുണ്ടായിരുന്ന നിയന്ത്രണം ഏതാണ്ട് പൂർണമായിതന്നെ നഷ്ടപ്പെട്ടിട്ടുണ്ട്. വില്പനയും ഭാഗം വയ്പുംമൂലം ശരാശരിഭൂമി ഏതാനും സെൻറുകളായി ചുരുങ്ങി. തൊഴിലാളികൾ മിക്കവരും ഭാഗികമായിമാത്രം പണിയുള്ളവരാണ്. വരുമാനം ദൈനംദിനാവശ്യങ്ങൾക്കേ തികയൂ. വിവാഹച്ചെലവും ചികിത്സയും അവരുടെ കടബാധ്യത വർദ്ധി

ഷിച്ചു. എങ്കിലും കോളനി സ്ഥാപിച്ചതുകൊണ്ടുണ്ടായ നല്ലവശങ്ങാം അവഗണിച്ചുകൂടാ. ശിശുമരണനിരക്കുകുറഞ്ഞു, സാക്ഷരത ഉയർന്നു. പക്ഷേ ഉപരിവിദ്യാഭ്യാസമുള്ളവർ അപൂർവമാണ്. തന്മൂലം ഉയർന്നജോലിക്കർഹരായവർ ഉണ്ടായിട്ടില്ല. കർഷകത്തൊഴിലാളിജാതികളുടെ പരമ്പരാഗതമായ സാമ്പത്തികാശ്രിതത്വവും ദാരിദ്ര്യവും ദൂരീകരിക്കാൻ നിശ്ചിതലക്ഷ്യംവെച്ചു നടത്തിയശ്രമം ഭാഗികമായേ വിജയിച്ചുള്ളുവെന്നാണ് ഈ പഠനം വ്യക്തമാക്കുന്നത്. അതും ഇത്തരമൊരു അവസരം കിട്ടാത്ത കുട്ടനാട്ടിലെ മററുമേഖലകളുമായി തട്ടിച്ചുനോക്കുമ്പോാം മാത്രം. ചുരുക്കിഷറഞ്ഞാൽ കുറിച്ചികോളനിയെക്കുറിച്ചുള്ള ഈ സൂക്ഷ്മ പഠനം വെളിവാക്കുന്നത് സമഗ്രമായ സാമൂഹിക-സാമ്പത്തിക മാററത്തിന് പകരം നില്ക്കാൻ ലക്ഷ്യവിഭാഗസമീപനത്തിന് കഴിയില്ല എന്നാണ്.

[വിവ: പി. ടി. തോമസ്]

# പ്രളയവും വരൾച്ചയും

ഡാർളി ജോസ്

പരിസ്ഥിതിഅഭയാർത്ഥികൾ ഇന്നത്തെ ലോകക്രമത്തിൽ ഒരു അനിവാര്യതയായി മാറിക്കഴിഞ്ഞു. ഏതാനും ആഴ്ചകൾക്കുമുമ്പ് തെക്കൻകേരളത്തിലുണ്ടായ മിന്നൽപ്രളയങ്ങൾ സൃഷ്ടിച്ച അഭയാർത്ഥികളുടെ പലായനം ഹൃദയഭേദകമാണ്. നദീതടപദ്ധതികൾ നടപ്പിലാക്കുന്നതിനായി പദ്ധതി അനുകൂലികളുടെ ലോബി നിരത്തുന്ന സ്ഥിരംവാദമാണ് ഇത്തരം പദ്ധതികൾ പ്രളയത്തെ നിയന്ത്രിക്കുമെന്നത്. എഞ്ചിനിയർമാർ പടുകൂററൻ നിർമ്മിതികളുടെ അപ്രമാദിത്വത്തെച്ചൊല്ലി ആണയിടുന്നു. വികസനവിദഗ്ദ്ധർ പദ്ധതിമൂലം ജനങ്ങൾക്കുണ്ടാകുന്ന നേട്ടങ്ങളെക്കുറിച്ച് വാചാലരാകുന്നു. എന്നാൽ ഇത്തരം അവകാശവാദങ്ങളുടെ കഴമ്പില്ലായ്മ ഇന്നു പുറത്തുവന്നിരിക്കുകയാണ്. പ്രളയവും വരൾച്ചയും തടയുന്നില്ലെന്നു മാത്രമല്ല അതിനു കാരണമാവുകകൂടി ചെയ്യുന്നവയാണ് ഇത്തരം പദ്ധതികൾ എന്നു തെളിഞ്ഞിട്ടും പുതിയ അണക്കെട്ടുകൾക്കുവേണ്ടി മുറവിളികൂട്ടുകയാണ് വികസനവിദഗ്ദ്ധരും നയകർത്താക്കളും. ഒരു വീണ്ടുവിചാരത്തിന് അവർ ഇനിയും തയ്യാറല്ലെന്നു തെളിയിക്കുന്നതാണ് ആറു പുതിയജലസേചനപദ്ധതികൾക്കായി ലോകബാങ്കിൻെറസഹായം തേടുമെന്ന ജലസേചനവകുപ്പുമന്ത്രിയുടെ ഈയിടത്തെ പ്രസ്താവന.

വരൾച്ചയും വെള്ളപ്പൊക്കവും കേരളത്തെ സംബന്ധിച്ചിടത്തോളം അപൂർവ്വങ്ങളായ പ്രതിഭാസങ്ങളായിരുന്നു. എന്നാലിന്ന് അവ ആണ്ടുതോറും ആവർത്തിക്കപ്പെടുന്നു. പ്രകൃതിയുടെ സന്തുലിതാവസ്ഥ നഷ്ടപ്പെടുമ്പോൾ കാലാവസ്ഥയിലും പരിസ്ഥിതിയിലും വ്യതിയാനങ്ങൾ സംഭവിക്കുന്നു. 'എന്തു വിലകൊടുത്തും വികസനം' എന്ന ഹ്രസ്വദൃഷ്ടിനയം ഈ ദുരവസ്ഥയ്ക്ക് ആക്കം കൂട്ടുന്നു. കേരളത്തിലെ ആളോഹരി ശുദ്ധജലലഭ്യത ഇന്ന് രാജസ്ഥാനിലേതിനേക്കാൾ കുറവും അഖിലേന്ത്യാശരാശരിയുടെ താഴെയുമാണെന്നത് ഞെട്ടിപ്പിക്കുന്ന അറിവാണ്.

## 'എനിക്കുശേഷം പ്രളയം'

ഇത് ആലങ്കാരികമായ ഒരു പ്രയോഗമെങ്കിലും വനങ്ങളുടെ കാര്യത്തിൽ വാച്യാർത്ഥത്തിൽത്തന്നെ ശരിയാകുന്നു. പാരിസ്ഥിതിക സന്തുലനത്തിന് ഭൂവിസ്തൃതിയുടെ മൂന്നിലൊന്നെങ്കിലും നിബിഡവനമായിരിക്കണം. പരിസ്ഥിതിയുടെ നിലനില്പിനത്യന്താപേക്ഷിതങ്ങളായ പ്രക്രിയകളുടെ - ഊർജ്ജ ഒഴുക്ക് (energy flow), ജലചക്രണം (water cycling), പോഷകചക്രണം (nutrient cycling) തുടങ്ങിയവ - നിർവ്വഹണത്തിൽ മഴക്കാടുകൾക്ക് വലിയ പങ്കുണ്ട്.

ഇരുപതാംനൂററാണ്ടിൻെറ ആദ്യദശകത്തിൽ കേരളത്തിൻെറ ഭൂവിസ്തൃതിയുടെ 40 ശതമാനത്തോളം നിബിഡവനമായിരുന്നു. വനവ്യവസായങ്ങൾക്കുവേണ്ടിയും നാണ്യവിളകൃഷിക്കായും വൻകിടജലസേചന - വൈദ്യുതപദ്ധതികൾക്കായും വെട്ടിമാററിയതിൻെറ ഫലമായി ഇന്നത് 10 ശതമാനത്തിൽ താഴെയായിരിക്കുന്നു. വനനശീകരണം ഇവിടത്തെ ജലചക്രണത്തെ സാരമായി ബാധിച്ചിട്ടുണ്ട്. പശ്ചിമഘട്ടത്തിലും അതിൻെറ ചരിവുകളിലുമുള്ള വനങ്ങൾ ഇടനാട്ടിലേയും തീരപ്രദേശത്തേയും ജലചക്രണത്തെ ക്രമീകരിക്കുന്നതിൽ സുപ്രധാനമായ പങ്കുവഹിച്ചി


അണക്കെട്ടിനുമുമ്പ്


അണക്കെട്ടിനുശേഷം
Sasi

രുന്നു. അവ വർഷകാലത്ത് വെള്ളം സംഭരിച്ചുവെച്ച് വെള്ളപ്പൊക്കം തടയുകയും വേനൽക്കാലത്ത് അത് വിട്ടുകൊടുത്ത് വരാംച്ചയെ ചെറുക്കുകയും ചെയ്തിരുന്നു. കന്യാവനങ്ങളിലെ (virgin forests) മേൽമണ്ണിൽ ധാരാളം ജൈവാംശം അടങ്ങിയിട്ടുള്ളതിനാൽ ജലം ആഗിരണം ചെയ്യാനുള്ള ശേഷി കൂടുതലായിരിക്കും. വെള്ളം ഭൂമിയിലേയ്ക്ക് കിനിഞ്ഞിറങ്ങി ഭൂമിക്കടിയിലെ ജലശേഖരത്തെ പുഷ്ടിപ്പെടുത്തുന്നു. കേരളത്തിലിന്നു കണ്ടുവരുന്ന മഴയുടെ ക്രമരഹിതമായ വിതരണം, വർഷകാലത്തെ ശക്തിയേറിയ മലവെള്ളപ്പാച്ചിൽ, പുഴകൾ തോടുകൾ എന്നിവ പെട്ടെന്ന് വററിപ്പോവുന്നത്, ഭൂഗർഭജലനിരക്ക് താഴ്ന്ന് കിണറുകൾ വററുന്നത് എന്നിവ വൻതോതിലുള്ള വനനശീകരണത്തിൻെറ സൃഷ്ടികളാണ്. ബംഗ്ലാദേശിൽ ആണ്ടോടാണ്ടുണ്ടാകുന്ന പ്രളയങ്ങളുടെ മൂലകാരണം ഹിമാലയത്തിലെ വനനശീകരണമാണെന്നത് ഇവിടെ ഓർമ്മിക്കുക.

വനനശീകരണം മണ്ണൊലിപ്പിന് കാരണമാകുന്നു. ഇതിൻെറ ഫലമായി മണ്ണ് നഷ്ടപ്പെട്ട പ്രദേശവും മണ്ണ്അടിഞ്ഞുകൂടിയ പ്രദേശവും കൃഷിയോഗ്യമല്ലാതായി ത്തീരുന്നു. ജലസംഭരണികളുടെ വൃഷ്ടിപ്രദേശത്തു (catchment area) നടക്കുന്ന വനനാശം സംഭരണികളിൽ മണ്ണ് അടിഞ്ഞുകൂടുന്നതിനും സംഭരണശേഷിയും ആയുസ്സും കുറയ്ക്കുന്നതിനും കാരണമാവുകയും ചെയ്യുന്നു. വലിയ അണക്കെട്ടുകളിൽ ഓരോവർഷവും 100 ചതുരശ്രകിലോമീററിൽ ഏകദേശം നാലു ഹെക്ടർ മീററർ എന്നതോതിലും ഇടത്തരം വലിപ്പമുള്ള അണക്കെട്ടുകളിൽ രണ്ടു ഹെക്ടർ മീററർ എന്നതോതിലും എക്കൽമണ്ണ് അടിഞ്ഞുകൂടുന്നു. ഈ നിരക്കിൽ ഏകദേശം 25 വർഷമാകുമ്പോഴേയ്ക്കും അണക്കെട്ടുമുഴുവൻ മണ്ണുകൊണ്ട് നിറയും. ഇതു തടയുന്നതിന് ഫലപ്രദമായ എക്കൽമാററൽ (desiltation) നടപടികൾ നമ്മുടെ അണക്കെട്ടുകളിൽ സ്വീകരിച്ചിട്ടില്ല.

കേരളത്തിൽ ജലസേചനപദ്ധതികൾക്കായി മുടക്കിയമുതലിൻെറ 88 ശതമാനവും വൻകിടപദ്ധതികൾക്കും ബാക്കി 12 ശതമാനം ചെറുകിടപദ്ധതികൾക്കുമായാണ് വിനിയോഗിച്ചിരിക്കുന്നത്. എന്നാൽ കൈവരിച്ച മൊത്തം നനവിസ്തൃതിയിൽ വൻകിടപദ്ധതികളുടെ പങ്ക് 67ശതമാനവും ചെറുകിടപദ്ധതികളുടേത് 33ശതമാനവുമാണ്. വൻകിടപദ്ധതികൾ കൂടുതൽ കാര്യക്ഷമമാണെന്ന അവകാശവാദം തെററാണെന്നു ഇതിൽനിന്നു തെളിയുന്നുണ്ടല്ലോ.

## ജലദൗർലഭ്യം എന്തുകൊണ്ട്?

ആണ്ടിൽ ശരാശരി 3000 മില്ലിമീററർ മഴ ലഭിക്കുന്ന, 44നദികളും അനേകം തടാകങ്ങളും കുളങ്ങളുമുള്ള കേരളത്തിൽ ജലദൗർലഭ്യം എന്തുകൊണ്ട് അനുഭവപ്പെടുന്നു എന്ന ചോദ്യം സംഗതമാണ്. കേരളത്തിലെ മഴയുടെ വിതരണം ഇടവപ്പാതി, തുലാവർഷം എന്നീ രണ്ടു മൺസൂൺകാലങ്ങളിലായി മിക്കവാറും ഒതുങ്ങി നില്ക്കുന്നു. ആണ്ടുചെല്ലുന്തോറും ഈ മൺസൂൺമഴകളുടെ അളവും വിതരണവും അനിശ്ചിതമായി വരികയാണ്. കേരളത്തിലെ 44നദികളിൽ 40-ഉം പശ്ചിമഘട്ടത്തിൽ ഉത്ഭവിച്ച് പടിഞ്ഞാറോട്ടൊഴുകി അറബിക്കടലിൽ പതിക്കുന്നവയാണ്. ഈ നദികളുടെ നീളക്കുറവും (ശരാശരി നീളം 64 കിലോമീററർ) ഭൂമിയുടെ പടിഞ്ഞാറോട്ടുള്ള ചരിവും മൂലം ഒഴുക്കിന് വേഗതകൂടി വെള്ളം പെട്ടെന്ന് അറബിക്കടലിലെത്തുന്നു. ഏതാണ്ട് 58 ദശലക്ഷം ക്യൂബിക്മീററർ വെള്ളമാണ് ഇപ്രകാരം ഒന്നിനും ഉപയോഗപ്പെടാതെ കടലിലേയ്ക്കൊഴുകുന്നത്. ആണ്ടിൽ ലഭ്യമാകുന്ന 3000 മില്ലിമീററർ മഴയിൽ 1800 മില്ലിമീററർ ബാഷ്പീകരണ - സസ്യസ്വേദനം (evapotranspiration) വഴി നഷ്ടമാകുന്നു. 900 മില്ലിമീററർ മഴവെള്ളം ഒഴുകി



അണക്കെട്ടിനുമുമ്പ്
നിനക്കിത് കിട്ടും!
നിനക്കത് കിട്ടും!!
നിനക്കിത് കിട്ടും!
നിനക്കത് കിട്ടും!!
നിനക്ക്.......




അണക്കെട്ടിനുശേഷം
ഇന്നാ പിടിച്ചോ!

ഷോകുന്നു. ശേഷം 300 മില്ലിമീററർ മാത്രമേ ഭൂഗർഭജലം പുനസ്സംഭരിക്കുന്നതിനായി ഇന്ന് ഉപയോഗപ്പെടുന്നുള്ളൂ.

ജലചക്രണത്തിൽ വനങ്ങൾക്കുള്ള പങ്കിനെപ്പററി സൂചിപ്പിച്ചുവല്ലോ. ഭൂഗർഭ ജലസംഭരണം പോഷിപ്പിക്കുന്ന കാടുകൾ ഇന്ന് അപ്രത്യക്ഷമായത് നാണ്യവിള തോട്ടങ്ങൾക്ക്, പ്രത്യേകിച്ചു റബ്ബർതോട്ടങ്ങൾക്ക് വഴിമാറിക്കൊടുത്തുകൊണ്ടാണ്. ധാരാളം വെള്ളം ആവശ്യമുള്ള മരമാണ് റബ്ബർ. മൂന്നുവർഷം പ്രായമായ ഒരുറബ്ബർമരം ഓരോദിവസവും 46 ലിററർ വെള്ളം വലിച്ചെടുക്കുന്നു. പ്രായം തികഞ്ഞു കറയെടുത്തു തുടങ്ങിയ മരങ്ങളുടെ ജലഉപയോഗം ഇതിലും കൂടുതലായിരിക്കും. ഇന്ന് കേരളത്തിലെ കൃഷിഭൂമിയുടെ 14 ശതമാനത്തോളം കൈയടക്കിയിരിക്കുന്നത് റബ്ബറാണെന്നത് കണക്കിലെടുക്കുമ്പോൾ ഇവിടത്തെ ജലദൗർലഭ്യത്തിൽ അതു വഹിക്കുന്ന പങ്കിനെ കുറച്ചുകാണാനാവില്ല. സാമൂഹ്യവനവല്ക്കരണപദ്ധതിയിലെ ഒരു പ്രധാനയിനമായ യൂക്കാലിപ്ററസും വളരെ ദാഹമുള്ളകൂട്ടത്തിലാണ്. ഒരു ദിവസം 50ലിററർ വെള്ളം അതുവലിച്ചെടുക്കുന്നു.

അതിവൃഷ്ടിലഭിക്കുന്ന കേരളത്തിൽ വളരെപ്രാധാന്യമുള്ള ഒരു കാര്യമാണ് ശരിയായ നീർവ്വാർച്ചാസംവിധാനം. സ്വാഭാവികനീർവ്വാർച്ചാസംവിധാനത്തിന്റെ ഏററവുംനല്ല ഉദാഹരണമാണ് ഇടനാട്ടിലെ നെല്പാടങ്ങൾ. എന്നാൽ ഇന്നു കേരളത്തിലെ നെല്പാടങ്ങളുടെ പകുതിയിലേറെ അപ്രത്യക്ഷമായിരിക്കുന്നു. റബ്ബർ, തെങ്ങ്, മരച്ചീനി, വാഴ തുടങ്ങിയ മററുവിളകൾ അവിടെ വ്യാപിച്ചുകഴിഞ്ഞു. നെല്പാടത്ത് മററു കൃഷികൾ ചെയ്യുമ്പോൾ വെള്ളം വാർന്നുപോകാനായി ആഴത്തിൽ ചാലുകൾ കീറുന്നു. വെള്ളം ഈ ചാലുകളിലൂടെ നദികളിലെത്തി കടലിലേയ്ക്ക് പായുന്നു. ഭൂമിയിലേയ്ക്ക് അരിച്ചിറങ്ങാൻ വെള്ളത്തിന് അവസരം ലഭിക്കുന്നില്ല. ഇത് പാടത്തും സമീപപ്രദേശത്തുമുള്ള ഭൂഗർഭജലനിരപ്പ് താഴുന്നതിനും വേനൽക്കാലത്ത് കിണറുകൾ വററുന്നതിനും അതിവരൾച്ചയ്ക്കും കാരണമാകുന്നു. കുട്ടനാടൻ പുഞ്ചപ്പാടത്ത് ആവാസവ്യവസ്ഥയെ ആകെ തകിടം മറിച്ചുകൊണ്ട് എണ്ണപ്പനകൃഷിചെയ്യാനുള്ള നീക്കം ഒരു പരിസ്ഥിതിദുരന്തത്തിന് വഴിയൊരുക്കുമെന്നത് തർക്കമററ കാര്യമാണ്.

## വെള്ളപ്പൊക്കം : പട്ടണത്തിലും ഗ്രാമപ്രദേശത്തും

കൂടുതൽ റോഡുകൾ, കെട്ടിടങ്ങൾ എന്നിവ വികസനത്തിന്റെ അളവുകോലുകളാണിന്ന്. എന്നാൽ ഇവയുടെ ആധിക്യം മണ്ണിൽ മഴപതിക്കുന്നതിനുള്ള സാഹചര്യം ഇല്ലാതാക്കുകയും ഭൂമിക്കടിയിലേയ്ക്ക് താഴുന്ന വെള്ളത്തിന്റെ അളവ് കുറയ്ക്കുകയും ചെയ്യുന്നു. കനത്തമഴപെയ്യുമ്പോൾ കേരളത്തിലെ നഗരങ്ങളിലുണ്ടാകുന്ന വെള്ളപ്പൊക്കം ഇതിന്റെ ഫലമാണ്. ചരിത്രപരമായി പരിശോധിച്ചാൽ ജലലഭ്യതയ്ക്കനുസരണമായാണ് കേരളത്തിലെ ചിതറിയ അധിവാസമാതൃക (scattered settlement pattern) വികസിച്ചുവന്നത് എന്നുകാണാം. അതിവൃഷ്ടിയുള്ള കേരളത്തിൽ അധികജലം വാർന്നുപോയി പ്രളയം ഒഴിവാക്കുന്നതിനും മണ്ണൊലിപ്പു തടയുന്നതിനും വീടിനുചുററും ഇടതൂർന്ന വൃക്ഷങ്ങൾ ആവശ്യമാണെന്ന് നമ്മുടെ പഴയ തലമുറ മനസ്സിലാക്കിയിരുന്നു. 'വികസനദുര' അതു അവഗണിക്കാൻ നമ്മെ പ്രേരിപ്പിച്ചു.

നെല്പാടങ്ങളുടെ വിസ്തൃതി ഇന്ന് ഗണ്യമായി കുറഞ്ഞിട്ടുണ്ടെന്നു സൂചിപ്പിക്കയുണ്ടായി. മററു കൃഷികൾക്കായി പാടങ്ങൾ തോട്ടങ്ങളായി മാററുന്നതു കൂടാതെ പാടംനികത്തി കെട്ടിടങ്ങൾ വെയ്ക്കുന്നതും ഇഷ്ടികയ്ക്കുവേണ്ടി മണ്ണുനീ

ക്കുന്നതും സർവ്വസാധാരണമായിരിക്കുന്നു. പരിസരത്തുള്ള ചരിഞ്ഞഭൂമിയിൽ നിന്നും ഒഴുകിവരുന്ന വെള്ളത്തിന് പടർന്നുകിടക്കാൻ പാടത്ത് സ്ഥലമില്ല. ഇത് വെള്ളപ്പൊക്കമുണ്ടാക്കുകയും കൃഷിനാശത്തിന് കാരണമാവുകയും ചെയ്യുന്നു.

## നാണ്യവിളത്തോട്ടങ്ങൾ കാടുകൾക്ക് പകരംനില്ക്കുമോ?

കൊളോണിയൽ അധിനിവേശകാലത്ത് കാടുകൾ വെട്ടി നാണ്യവിളത്തോട്ടങ്ങൾ വെച്ചുപിടിപ്പിച്ചു. പിന്നീടുള്ള ദശകങ്ങളിലും നാണ്യവിളകൃഷിയുടെ വ്യാപനം നിർബാധം തുടർന്നു. ഇത്തരം തോട്ടങ്ങൾ വനധർമ്മങ്ങൾ നിർവ്വഹിക്കുമെന്ന് ഏഴാം പദ്ധതിയുടെ കർത്താക്കൾ ആണയിടുകയുണ്ടായി. എത്രയോ നൂററാണ്ടുകളിലെ ആവാസവ്യവസ്ഥാപരിണാമത്തിലൂടെ (ecological succession) രൂപംകൊണ്ട നിത്യ ഹരിതവനങ്ങളുടെ സങ്കീർണ്ണമായ ധർമ്മങ്ങൾ നാണ്യവിളത്തോട്ടങ്ങൾ നിർവ്വഹിക്കും എന്ന ധാരണപരത്താനാണ് വികസന വിദഗ്ദ്ധർ ശ്രമിച്ചത്.

ഈ ധാരണ തീർത്തും തെററാണെന്നു ഇന്നു തെളിഞ്ഞിട്ടുണ്ട്. ഉദാഹരണത്തിന്, രണ്ടു പതിററാണ്ടുകളായി കേരളസർക്കാർ പ്രത്യേകം പോഷിപ്പിച്ചുവരുന്ന റബ്ബർ കൃഷിയുടെ കാര്യമെടുക്കുക. ജൈവവൈവിദ്ധ്യം നിലനിർത്തുക എന്ന പ്രാഥമിക വനധർമ്മത്തെ ഇതു നിഷേധിക്കുന്നു. ഒററവിളയായി (monocrop) മാത്രമേ സാധാരണ റബ്ബർ വളർത്താൻ കഴിയുകയുള്ളൂ. ചിലപ്പോൾ കുറച്ചു പയറുചെടികളും. റബ്ബർ ബോർഡിൻെറ സബ്സിഡി നിബന്ധന മററു വൃക്ഷങ്ങൾ വെട്ടിമാററാൻ കർഷകനെ നിർബന്ധിക്കുന്നു. **'റബ്ബർ വന്നതോടെ പുരയിടത്തിലെ പലജാതിവൃക്ഷങ്ങൾ, കിഴങ്ങുവർഗ്ഗങ്ങൾ, പച്ചക്കറിയിനങ്ങൾ, ഔഷധസസ്യങ്ങൾ, മററു കാട്ടുചെടികൾ എല്ലാം അപ്രത്യക്ഷമായി'** യെന്നു പഴമക്കാർ വിലപിക്കുന്നത് വെറുതെയല്ല.

ജലചക്രണത്തിൽ കാടുകൾക്കുള്ള പങ്കിനെപ്പററിയും വനനശീകരണവും റബ്ബർ തുടങ്ങിയ ധാരാളം വെള്ളം ആവശ്യമുള്ള മരങ്ങളുടെ വ്യാപനവും അതിനെ എങ്ങിനെ തകിടംമറിക്കുന്നുവെന്നും നേരത്തേ പ്രതിപാദിച്ചുവല്ലോ. വനത്തിൻെറ മറെറാരു ധർമ്മമാണ് പോഷകചക്രണം. സൗരോർജ്ജംമാത്രം ഉപയോഗപ്പെടുത്തിയാണ് വനങ്ങൾ സ്വയം പുനരുല്പാദനം (self-reproduction) നിർവ്വഹിക്കുന്നത്. മരങ്ങളുടെ ആഴത്തിൽവളരുന്ന വേരുകൾ മണ്ണിൻെറ താഴത്തേതട്ടിൽനിന്നും പോഷകാംശങ്ങൾ വലിച്ചെടുക്കുന്നു. ഇലകൾ കൊഴിഞ്ഞുചീയുമ്പോൾ ആഴംകുറഞ്ഞ വേരുപടലങ്ങളുള്ള സസ്യങ്ങൾക്ക് വളമാകുന്നു. ഇതിനെ അടഞ്ഞ പോഷകചക്രണ (closed nutrient cycle) മെന്നു പറയുന്നു. അങ്ങിനെ സ്വാഭാവികവനങ്ങളുടെ പോഷകചക്രണവും സ്വയം പുനരുല്പാദനരീതിയും സ്വയംസമ്പൂർണ്ണമായ ഒരു ജൈവവ്യവസ്ഥയെയാണ് പ്രതിനിധാനം ചെയ്യുന്നത്.

എന്നാൽ മേല്പറഞ്ഞതിൽനിന്നു വ്യത്യസ്തമായി റബ്ബർമരങ്ങളുടെ വേരുപടലം മേൽമണ്ണിലാണ് വളരുന്നത്. രാസവള-കീടനാശിനി രൂപത്തിലുള്ള അശ്മക ഊർജ്ജം (fossil fuel energy) റബ്ബറിന് അത്യാവശ്യമാണ്. റബ്ബർത്തോട്ടങ്ങളിലെ പോഷകചക്രണം തുറന്നതാണ് (open nutrient cycle); അത് സ്വയംസമ്പൂർണ്ണമല്ല.

തോട്ടവിളകളുടെ കൃഷിസ്ഥലവിസ്തൃതി വർദ്ധിപ്പിക്കുകയില്ലെന്ന് കേരള സർക്കാരിൻെറ പുതിയ കാർഷികനയരേഖയിൽ പറയുന്നുണ്ട്. എന്നാൽ ഈയടുത്തകാലത്ത് റബ്ബർ-തോട്ടവിള നികുതിഒഴിവിൻെറ പരിധി രണ്ടു ഹെക്ടറിൽ

നിന്നു മൂന്നു ഹെക്ടറായി ഉയർത്തുകയുണ്ടായി. പുതിയ റബ്ബർതോട്ടങ്ങാം വെച്ചു പിടിപ്പിക്കാനും വീണ്ടുംനടീലിനുമുള്ള സബ്സിഡി ഹെക്ടറിന് 5000 രൂപയിൽ നിന്ന് 7500 രൂപയായി വർദ്ധിപ്പിക്കാനുള്ള ആലോചനയുമുണ്ട്. ലോകബാങ്കിൻെറ സഹായമാണ് ഇതിനു പ്രതീക്ഷിക്കുന്നത്. ഇത്തരം സൗജന്യങ്ങാം റബ്ബർകൃഷിയുടെ വ്യാപനത്തിന് പ്രചോദനമാവുകയേ ഉള്ളൂ. സാമ്പത്തികമായും (ഇടവിളത്തോട്ടങ്ങാം ഒററവിള റബ്ബർതോട്ടങ്ങളേക്കാാം ആദായം തരുന്നവയാണ്) സാമൂഹികമായും പരിസ്ഥിതിപരമായും അഭിലഷണീയമല്ലാത്ത റബ്ബർകൃഷിക്ക് സർക്കാർ നല്കുന്ന പ്രോത്സാഹനം പുനഃപരിശോധന ആവശ്യപ്പെടുന്നുണ്ട്.

## സംയോജിതനയത്തിൻെറ പ്രാധാന്യം

വൻകിടജലസേചന-വൈദ്യുതപദ്ധതികാംക്കായുള്ള വനനശീകരണവും കാടുകളേയും പാടങ്ങളേയും പുറന്തള്ളിക്കൊണ്ടുള്ള റബ്ബർ തുടങ്ങിയ കൃഷികളുടെ വ്യാപനവും പരിസ്ഥിതിനില്പിനാവശ്യമായ ജലചക്രണത്തെ തകിടംമറിച്ചുവെന്നു നാം കണ്ടു. ഇതു ജലദൗർലഭ്യത്തിനും പ്രളയത്തിനും കാരണമായി. കാടുകാംക്കു പകരംവന്ന നാണ്യവിളത്തോട്ടങ്ങാംക്ക് സങ്കീർണ്ണമായ വനധർമ്മങ്ങാം നിർവ്വഹിക്കുകയെന്നത് അസാദ്ധ്യമായിരുന്നു. വനനാശം സൃഷ്ടിച്ച പ്രശ്നം ഒന്നുകൂടെ രൂക്ഷമാക്കുകയാണ് നാണ്യവിളകാം ചെയ്തത്. പോഷകചക്രണത്തിൻേറയും ഊർജ്ജ ഒഴുക്കിൻേറയും താളംതെററി. ഭൂപരിസ്ഥിതിയേയും ജൈവവ്യൂഹത്തേയും ആവാസവ്യവസ്ഥയേയും അവഗണിച്ചുകൊണ്ടുള്ള വികസനപ്രക്രിയകാം അനിവാര്യമായും ദുരന്തങ്ങളിലേയ്ക്ക് നയിക്കുന്നു എന്നതാണ് ഇത് വ്യക്തമാക്കുന്നത്. സാമൂഹിക വനവല്ക്കരണത്തിലൂടേയോ അണക്കെട്ടുകളുടെ ഉയരം വർദ്ധിപ്പിക്കുന്നതിലൂടേയോ ഈ പ്രശ്നങ്ങാം പരിഹരിക്കാനാവില്ല. കൃഷി, ജലസേചനം, വനപരിപാലനം ഇവയെല്ലാം സംയോജിതമായും പരിസ്ഥിതിസൗഹാർദ്ദത്തോടേയും മുന്നോട്ടുകൊണ്ടുപോകുന്ന പുതിയ വികസനനയം ഇന്ന് ആവശ്യമായിരിക്കുന്നു. കേരളം അടിക്കടിനേരിടുന്ന പ്രകൃതിദുരന്തങ്ങാംക്കുള്ള ശാശ്വതമായ പരിഹാരം അതുമാത്രമാണ്. എന്നാൽ വികസനത്തെക്കുറിച്ചുള്ള മിഥ്യാസങ്കല്പങ്ങളെ പൊളിച്ചെഴുതിക്കൊണ്ടേ അത്തരമൊരു ബദൽനയം കണ്ടെത്താനാവൂ.

# ചുമട്ടുതൊഴിലാളികളെക്കുറിച്ച്

പി. എസ്. വിജയശങ്കർ

പൊതുവേപറഞ്ഞാൽ അനൗപചാരിക തൊഴിൽവിപണിയുടെ പ്രധാന സവിശേഷത അവിടെ തൊഴിലാളികാം സംഘടിതരല്ലായെന്നതാണ്. എന്നാൽ കേരളത്തിൽ അനൗപചാരിക തൊഴിൽവിപണിയുടെ ചില മേഖലകളിലെങ്കിലും ശക്തമായ തൊഴിലാളിസംഘടനകളുണ്ട്. ചുമട്ടുതൊഴിലാളിമേഖല ഇതിന്റെ പ്രത്യക്ഷോദാഹരണമാണ്. തൃശൂരിലെ ചുമട്ടുതൊഴിലാളിമേഖലയെക്കുറിച്ചുള്ള ഈ പഠനം[1] സംസ്ഥാനത്തിലെ അനൗപചാരിക തൊഴിൽവിപണിയിലെ തൊളിലാളിസംഘടനാപ്രവർത്തനത്തെക്കുറിച്ചും അതിന്റെ ഫലങ്ങളെക്കുറിച്ചുമുള്ള അന്വേഷണമാണ് ലക്ഷ്യംവെയ്ക്കുന്നത്. കേരളത്തിലെ നഗരകേന്ദ്രീകൃത താല്ക്കാലിക തൊഴിലാളികളെക്കുറിച്ചുള്ള ആദ്യത്തെ പഠനമാണിത്.

നിർവ്വചനത്തിന് അത്ര എളുപ്പം വഴങ്ങാത്ത ഒന്നാണ് അനൗപചാരിക തൊഴിൽവിപണി. പലരും ഇതിനെ ഒരു അവശിഷ്ടഗണമായിട്ടാണ് കാണുന്നത്. അതായത് ഔപചാരിക തൊഴിൽവിപണിയല്ലാത്തത് അനൗപചാരികം. വൈവിദ്ധ്യമാർന്ന പ്രവർത്തനവും തൊഴിൽരീതികളും വിപണനവ്യവസ്ഥകളും ചേർന്നതാണ് അനൗപചാരികതൊഴിൽവിപണിയെന്നതുകൊണ്ടാണ് അതിനെ ഇപ്രകാരം നിർവ്വചിക്കേണ്ടിവരുന്നത്. അനൗപചാരിക തൊഴിൽവിപണിക്ക് ഐകരൂപ്യമാർന്ന സ്വഭാവമില്ല - അത് അവ്യവസ്ഥിതമാണെന്നത് മാററിനിർത്തിയാൽ. ജോലിസ്ഥിരതയില്ലായ്മയോ താഴ്ന്നവരുമാനമോ അനൗപചാരികതൊഴിൽവിപണിയുടെ പ്രത്യേകതയായി പറയാനാവില്ല. സംഘടിതമേഖലകളിലെ

1. പി. എസ്. വിജയശങ്കർ, ദ അർബൻ കാഷ്വൽ ലേബർമാർക്കററ് ഇൻ കേരള : എ സ്ററഡി ഒഫ് ഹെഡ്ലോഡ് വർക്കേഴ്സ് ഒഫ് ട്രിച്ചൂർ, ജവഹർലാൽനെഹ്റു സർവ്വകലാശാലയിൽ സമർപ്പിച്ച എം.ഫിൽ. പ്രബന്ധം, സി. ഡി. എസ്, തിരുവനന്തപുരം, 1986.

വ്യവസായസ്ഥാപനങ്ങളിൽപോലും (പ്രത്യേകിച്ച് മൂന്നാംലോകരാജ്യങ്ങളിൽ) വൻതോതിൽ താല്ക്കാലിക ജോലിക്കാരെ നിയമിക്കാറുണ്ട്. അവരുടെ വരുമാനം താഴ്ന്നതാണ്. മറിച്ച് ചില അനൗപചാരിക തൊഴിൽമേഖലകൾ ഏറെക്കുറെ സ്ഥിരമായ തൊഴിലും ഉയർന്ന വരുമാനവും ഉറപ്പുവരുത്തുന്നുണ്ട്.

ഭൂരിപക്ഷം തൊഴിലാളികളും താല്ക്കാലികജോലിക്കാരാണ് എന്നതാണ് അനൗപചാരിക തൊഴിൽമേഖലയുടെ പ്രത്യേകത. നിശ്ചിത സമയത്തേയ്ക്കോ, ഏതാനും ദിവസത്തേയ്ക്കോ, ഒരു പ്രത്യേക ജോലി ചെയ്തുതീർക്കുന്നതുവരേയോ, അല്ലെങ്കിൽ ഒരു പ്രത്യേക സീസണിലേയ്ക്കോ ആയിരിക്കും അവർക്ക് തൊഴിൽ നല്കുന്നത്. പൊതുവെ സ്ഥിരമായ വരുമാനമോ അതോടനുബന്ധിച്ചുള്ള ആനുകൂല്യങ്ങളോ അവർക്ക് കിട്ടാറില്ല. വൻകിടമേഖലകളിലെ തൊഴിലാളികൾക്ക് ലഭിച്ചുപോരുന്ന ജീവിത-സാമൂഹ്യ സുരക്ഷിതത്വപദ്ധതികളുടെ പ്രയോജനവും അവർക്ക് കിട്ടുന്നില്ല. അനൗപചാരിക തൊഴിൽവിപണി അവ്യവസ്ഥിതമാണെന്നത് അത്തരം വിപണിയിലെ വ്യത്യസ്തമേഖലകളിലെ തൊഴിൽരീതികളേയും ജോലിവ്യവസ്ഥകളേയുംകുറിച്ചുള്ള പ്രത്യേക പഠനങ്ങൾ ആവശ്യമാക്കുന്നുണ്ട്.

## കേരളത്തിലെ ചുമട്ടുതൊഴിലാളികൾ

1980 - ലെ കേരള ചുമട്ടുതൊഴിലാളിനിയമം മൂന്നാംമേഖല (വ്യാപാര-സേവന മേഖല) യുമായി ബന്ധപ്പെട്ട് ചരക്കുകൾ തലച്ചുമടായും കൈവണ്ടി, കാളവണ്ടി തുടങ്ങിയവകളിലായും കയററിയിറക്കുന്നതിൽ ഏർപ്പെട്ടിരിക്കുന്നവരെ ചുമട്ടുതൊഴിലാളികളായി നിർവ്വചിക്കുന്നു. ഗാർഹികമോ വാണിജ്യേതരമോ ആയ ആവശ്യങ്ങൾക്ക് അത്തരം പ്രവൃത്തിയിൽ ഏർപ്പെടുന്നവർ ഇതിൽപെടുകയില്ല.

അറുപതുകളുടെ അവസാനത്തോടെയാണ് സംസ്ഥാനത്തിലെ ചുമട്ടുതൊഴിലാളികളുടെ എണ്ണത്തിൽ അഭൂതപൂർവ്വമായ പെരുപ്പം ഉണ്ടാകുന്നത്. കയററുമതിപ്രധാനമായ നാണ്യവിളകൃഷിയുടെ വ്യാപനവും ഭക്ഷ്യധാന്യങ്ങളുടെ വർദ്ധിച്ച ഇറക്കുമതിയും ഗതാഗതമേഖലയുടേയും അതുമായി ബന്ധപ്പെടുന്ന തൊഴിൽവിപണിയുടെയും വികസനത്തിന് വഴിവെച്ചു. ഗൾഫിൽനിന്നു പണം കൂടുതലായിവന്നു തുടങ്ങിയതോടെ കെട്ടിടനിർമ്മാണമേഖലയും ഉപഭോക്തൃവിപണിയും പതിന്മടങ്ങു വികസിച്ചു. ചരക്കുകളുടെ ക്രയവിക്രയത്തോത് വർദ്ധിച്ചു. അവയുടെ കയററിറക്കിനു കൂടുതൽ തൊഴിലാളികളെ ആവശ്യമായിവന്നു. മറുവശത്ത് തൊഴിലാളികളെ ചുമട്ടുതൊഴിലാളിമേഖലയിലേയ്ക്ക് തള്ളിവിട്ട ഘടകങ്ങളുമുണ്ട്. ഭൂമി തുണ്ടുകളായി വിഭജിക്കപ്പെടുന്നതുകൊണ്ടും നാണ്യവിളകൃഷിയുടെ വ്യാപനം മൂലവും കാർഷികമേഖലയിൽ തൊഴിൽ അവസരങ്ങൾ ഗണ്യമായിക്കുറഞ്ഞു. നിരവധി തൊഴിലാളികൾ പ്രസ്തുതമേഖലയിൽനിന്നു ബഹിഷ്കൃതരായി. പരമ്പരാഗതവ്യവസായമേഖലയിലെ പ്രതിസന്ധി അവിടെനിന്നും നിരവധി തൊഴിലാളികളെ പുറന്തള്ളുകയുണ്ടായി. സ്വാഭാവികമായും,നേരത്തേസൂചിപ്പിച്ചകാരണങ്ങളാൽ വികസിച്ചുകൊണ്ടിരുന്ന വ്യാപാര-സേവന മേഖലയിലാണ് ഇത്തരം തൊഴിലാളികൾ ചെന്നത്തിയത്.

കേരളത്തിലെ മൂന്നാംമേഖലയിൽ പണിയെടുക്കുന്ന തൊഴിലാളികളുടെ അനുപാതം അഖിലേന്ത്യാശരാശരിയേക്കാൾ കൂടുതലാണ്. 1971 - ലെ കണക്കനുസരിച്ച് മൂന്നാംമേഖലയിലെ തൊഴിൽശക്തിയുടെ അഖിലേന്ത്യാശരാശരി 16.4 ശതമാനമായിരുന്നപ്പോൾ കേരളത്തിലത് 24.9 ശതമാനമായിരുന്നു. തുടർന്ന് 1970കളിലും എൺപതുകളിലും പൊതുവിൽ കേരളത്തിൽ മൂന്നാംമേഖലയിലേയും പ്രത്യേകിച്ച് ചുമട്ടുതൊഴിലാളിമേഖലയിലേയും തൊഴിലാളികളുടെ എണ്ണത്തിൽ ഗണ്യമായ വർദ്ധനവ് ഉണ്ടായിട്ടുണ്ട്.

ചുമട്ടുതൊഴിലാളിമേഖലയുടെ വികാസവും അതിൻെറ പ്രവർത്തനവും പത്രമാദ്ധ്യമങ്ങളുടേയും രാഷ്ട്രീയവൃത്തങ്ങളുടേയും ശ്രദ്ധയാകർഷിച്ചിട്ടുണ്ട്. പലപ്പോഴുമത് ഒരു വിവാദവിഷയവുമായി. ചുമട്ടുതൊഴിലാളികളുടെ താരതമ്യേന ഉയർന്ന കൂലിനിരക്കും അതുനേടിയെടുക്കാൻ അവരനുവർത്തിക്കുന്ന രീതികളും കടുത്തരീതിയിൽ അപലപിക്കപ്പെട്ടിട്ടുണ്ട്. അവരുടെയത്ര വിമർശിക്കപ്പെട്ട മററാരു തൊഴിലാളിവിഭാഗവും ഇവിടെയില്ല.

## താല്ക്കാലിക തൊഴിലാളികളുടെ സ്ഥിതി : ഇന്ത്യയിലും കേരളത്തിലും

ഇന്ത്യയിലെ മററുപ്രദേശങ്ങളെ അപേക്ഷിച്ച് കേരളത്തിലെ താല്ക്കാലിക തൊഴിലാളികളുടെ സ്ഥിതി ഭേദമാണ്. തൊഴിലാളികാംക്ക് ഉയർന്നകൂലിനിരക്ക് ആവശ്യപ്പെടാനും അത് നേടിയെടുക്കാനും കഴിയുന്ന സാഹചര്യമാണ് ഇവിടെയുള്ളത്. മററിടങ്ങളിലെപ്പോലെ തൊഴിലെടുക്കാൻ തയ്യാറുള്ള ആർക്കും എളുപ്പത്തിൽ തൊഴിൽവിപണിയിലേയ്ക്ക് പ്രവേശിക്കാനാവില്ല. പ്രവേശനം നിയന്ത്രിക്കപ്പെട്ടിരിക്കുന്നു. ഇത് തൊഴിലിനുവേണ്ടിയുള്ള മത്സരം ഇല്ലാതാക്കുന്നു. തൊഴിലാളികളുടെ വിലപേശൽശക്തി വർദ്ധിപ്പിക്കുന്നു. മററ് പ്രദേശങ്ങളിലെ തൊഴിൽവിപണികളിൽ തൊഴിൽ ലഭിക്കുന്നതിൽ വ്യക്തിബന്ധ പരിഗണനകാംക്ക് നിർണ്ണായകമായ സ്ഥാനമുണ്ട്. എന്നാൽ കേരളത്തിലിത് സ്വാധീനം ചെലുത്തുന്നില്ലെന്നുതന്നെ പറയാം. ഇവിടേയും സമൂഹത്തിൻെറ കീഴ്ത്തട്ടുകളിലെ പാവപ്പെട്ടവരാണ് താല്ക്കാലികതൊഴിലാളികളെങ്കിലും വിദ്യാഭ്യാസത്തിൻേറയും സാമൂഹ്യബോധത്തിൻേറയും കാര്യത്തിൽ മററുപ്രദേശങ്ങളെ അപേക്ഷിച്ച് അവർ ഉയർന്ന നിലവാരം പുലർത്തുന്നു. നിയമനിർമ്മാണത്തിലൂടെ കേരളത്തിലെ ചുമട്ടുതൊഴിലാളികളുടെ കൂലിനിരക്കുകളും ജോലിവ്യവസ്ഥകളും നിർണ്ണയിക്കപ്പെട്ടിട്ടുണ്ട്. അവരുടെ സാമൂഹ്യസുരക്ഷിതത്വം ഉറപ്പുവരുത്തുന്നുമുണ്ട്. ഇതിൻെറയെല്ലാം പിന്നിൽ വർത്തിച്ചത് കേരളത്തിലെ ചുമട്ടുതൊഴിലാളികളുടെ സംഘടനാശക്തിയാണ്. തൃശൂരിലെ അനൗപചാരിക തൊഴിൽമേഖലയുടെ വികാസപരിണാമങ്ങളുടെ ചരിത്രം അന്യസംസ്ഥാനങ്ങളിൽനിന്നു വ്യത്യസ്തമായി നിലകൊള്ളുന്ന കേരളത്തിലെ തൊഴിൽകമ്പോളത്തിൻെറ സവിശേഷതകളിലേയ്ക്ക് വെളിച്ചംവീശുന്നു.

## തൊഴിലാളിസംഘടനകളും തൊഴിൽസാഹചര്യങ്ങളിൽവന്ന മാററങ്ങളും

1950കളുടെ ഒടുവിലാണ് തൃശൂരിൽ ചുമട്ടുതൊഴിലാളികളുടെ പ്രത്യേകം സംഘടന രൂപമെടുക്കുന്നത്—തൊഴിൽ അനിശ്ചിതത്വം, തുച്ഛവേതനം, സാമൂഹികമാന്യതയില്ലായ്മ തുടങ്ങിയ അസഹനീയമായ തൊഴിൽസാഹചര്യങ്ങളോടുള്ള പ്രതിഷേധമെന്ന നിലയ്ക്കായിരുന്നു ഇത്. എന്നാൽ 1930 കാം മുതലുള്ള ദേശീയ പ്രസ്ഥാനചരിത്രത്തിൽ തൃശൂരിലെ തൊഴിലാളിവർഗ്ഗത്തിന് സജീവമായ പങ്കാളിത്തത്തിൻെറ പാരമ്പര്യമുണ്ടായിരുന്നുവെന്നത് ശ്രദ്ധേയമാണ്. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിനുള്ളിൽ രൂപംകൊണ്ട കോൺഗ്രസ്സ് സോഷ്യലിസ്റ്റ് പ്രസ്ഥാനവുമായി ബന്ധപ്പെട്ടുകൊണ്ടാണ് തൃശൂർനഗരത്തിലും തൊളിലാളിസംഘടനാപ്രവർത്തനത്തിൻെറ തുടക്കം. 1935 ൽ 'ലേബർ ബ്രദർഹുഡ്' (തൊഴിലാളിസാഹോദര്യം) എന്ന തൊഴിലാളിസംഘടന രൂപമെടുത്തു. ഒരു ചുമട്ടുതൊഴിലാളിയുടെ മരണാനന്തരക്രിയകാംക്കായി സംഘംചേർന്ന തൊഴിലാളികളാണ് ഇതിനു

ജന്മം നല്കിയത്. ആദ്യകാലത്ത് മനുഷ്യകാരുണ്യപ്രവർത്തനങ്ങളിൽമാത്രം ശ്രദ്ധവെച്ചിരുന്ന 'ലേബർ ബ്രദർഹുഡ്' ക്രമേണ, പ്രത്യേകിച്ചും കോൺഗ്രസ്സ് സോഷ്യലിസ്റ്റ് പ്രവർത്തകരായ കെ. കെ. വാരിയർ, ജോർജ്ജ് ചടയംമുറി എന്നിവരുടെ മുൻകൈയിൽ തൊഴിലാളിവർഗ്ഗത്തിന്റെ പോരാട്ടങ്ങൾക്കുള്ള വേദിയായി രൂപാന്തരപ്പെട്ടു. 1937 ൽ തൃശൂരിൽ നടന്ന രണ്ടാം അഖിലകേരള തൊഴിലാളി സമ്മേളനത്തെ തുടർന്ന്, ലേബർ ബ്രദർഹുഡ് പ്രവർത്തകരുടെ സജീവമുൻകൈയിൽ വിവിധ വ്യാപാര-വ്യവസായ സ്ഥാപനങ്ങളിൽ തൊഴിലാളിസംഘടനകൾ രൂപമെടുത്തു. തൃശൂർ ഉൾപ്പെടുന്ന കൊച്ചിനാട്ടുരാജ്യത്തിലും കേരളത്തിന്റെ മററുഭാഗങ്ങളിലും അക്കാലത്ത് ധാരാളം തൊഴിലാളി സംഘടനകൾ ജന്മമെടുക്കുകയുണ്ടായി. 1933-ൽ കൊച്ചിൻ ലേബർ യൂണിയൻ നിലവിൽവന്നു. 1938-39 കാലത്ത് കൊച്ചിയിലെ ഉത്തരവാദഭരണത്തിനായുള്ള പ്രക്ഷോഭത്തിലും രണ്ടാംലോകയുദ്ധവിരുദ്ധ പ്രക്ഷോഭത്തിലും ബ്രദർഹുഡ് പ്രവർത്തകർ പങ്കാളികളായി; പലനേതാക്കളും അറസ്റ്റുചെയ്യപ്പെട്ടു. തൊഴിലാളികൾ സജീവമായി പങ്കുകൊണ്ട മേൽപറഞ്ഞ പ്രക്ഷോഭങ്ങളുടെകൂടി പശ്ചാത്തലത്തിലാണ് 1941-ൽ കൊച്ചിരാജ്യപ്രജാമണ്ഡലം രൂപംകൊള്ളുന്നത്. ഉത്തരവാദപ്രക്ഷോഭത്തിന്റെ പിന്നീടുള്ള നേതൃത്വം പ്രജാമണ്ഡലത്തിനായിരുന്നു.

ഈ കാലഘട്ടത്തിലെ ശ്രദ്ധേയമായ മറെറാരു ചുവടുവെയ്പായിരുന്നു പീടിക-ചുമട്ടുതൊഴിലാളിസംഘടനയുടെ രൂപീകരണം. ആർ. എം. മനക്കലാത്തിന്റേയും കെ. കൃഷ്ണൻകുട്ടിനായരുടേയും നേതൃത്വത്തിലായിരുന്നു ഇത്. സംഘടനയുടെ ശ്രമഫലമായി 1948-ൽ കൊച്ചിനിയമസഭ ഷോപ്സ് ആൻഡ് കമേഴ്സ്യൽ എസ്റ്റാബ്ലിഷ്മെൻറ്സ് നിയമം പാസ്സാക്കി. പീടികത്തൊഴിലാളികളുടെ ജോലിസമയം കുറയ്ക്കുകയെന്നതായിരുന്നു സംഘടന ഉന്നയിച്ച പ്രധാന ആവശ്യം. 1948 ലെ നിയമം അവർക്ക് ആഴ്ചയിലൊരുദിവസം അവധി അനുവദിച്ചു. എന്നാൽ ഉടമസ്ഥർ നിയമമനുസരിക്കാൻ കൂട്ടാക്കിയില്ല. തുടർന്നു സംഘടന അത് സമരത്തിലൂടെ നേടിയെടുത്തു.

തൃശൂരിൽ ചുമട്ടുതൊഴിലാളികളുടെ പ്രത്യേകം സംഘടന നിലവിൽവന്നത് 1957ലാണെന്ന് നേരത്തേ സൂചിപ്പിച്ചുവല്ലോ. 1957-59 കാലഘട്ടത്തെ ചുമട്ടുതൊഴിലാളി സംഘടനാപ്രസ്ഥാനത്തിന്റെ പ്രാരംഭഘട്ടമായി കണക്കാക്കാം. സംഘടനകളുടെ രൂപീകരണത്തിന്റേയും തൊഴിലുടമകളുടേയും സർക്കാരിന്റേയും അംഗീകാരം നേടിയെടുക്കുന്നതിനായുള്ള സമരങ്ങളുടേയും കാലമായിരുന്നു അത്. തൊഴിൽ സംബന്ധിച്ച കാര്യങ്ങളിൽ തൊഴിലാളികളുടെ പ്രതിനിധിയായി സംസാരിക്കാനും ഒത്തുതീർപ്പുകളിലെത്താനുമുള്ള അവകാശം നേടുവാൻ അംഗീകാരം ആവശ്യമായിരുന്നു. 1957ലെ കമ്മ്യൂണിസ്ററ് മന്ത്രിസഭയുടെ കാലത്തായിരുന്നു സംഘടനയ്ക്ക് അംഗീകാരം ലഭിച്ചത് എന്നത് യാദൃശ്ചികമല്ല. തൊഴിലാളിസംഘടനാപ്രവർത്തനം പ്രോത്സാഹിപ്പിക്കുന്ന നയമാണ് അന്നത്തെ സർക്കാർ സ്വീകരിച്ചിരുന്നത്. സംസ്ഥാനത്തുടനീളം നിരവധി തൊഴിലാളിവർഗ്ഗസംഘടനകൾ ഉടലെടുക്കുന്നതിന് അനുയോജ്യമായ സാഹചര്യം ഇത് ഉളവാക്കി. 1957 ഏപ്രിൽ 29ന് തൃശൂർ ചുമട്ടുതൊഴിലാളി യൂണിയൻ (ടി.സി.ടി.യു) രൂപമെടുത്തു. '59-ൽ മന്ത്രിസഭ പുറന്തള്ളപ്പെട്ടതോടെ ഈ സംഘടനയുടെ പ്രവർത്തനം മന്ദഗതിയിലായി. എന്നാൽ ഐ. എൻ. ടി. യു. സി. യുമായി ബന്ധപ്പെട്ട ദേശീയ ചുമട്ടുതൊഴിലാളി യൂണിയൻ ഈയവസരത്തിൽ രംഗത്തുവന്നു.

ചുമട്ടുതൊഴിലാളി സംഘടനയുടെ വികാസചരിത്രത്തിലെ രണ്ടാംഘട്ടമായി

1960-67 കാലയളവിനെ കണക്കാക്കാം. തൊഴിലാളി-മുതലാളി ബന്ധവും അവരുടെ പരസ്പര ഉത്തരവാദിത്വവും ബാദ്ധ്യതകളും വ്യവസ്ഥചെയ്യാനും അത് തൊഴിലുടമകളെക്കൊണ്ട് അംഗീകരിപ്പിക്കാനുംവേണ്ടിയുള്ള പ്രവർത്തനങ്ങളിലാണ് തൊഴിലാളിസംഘടനകൾ ഈ വർഷങ്ങളിൽ ശ്രദ്ധിച്ചത്. 1967ൽ മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നേതൃത്വത്തിൽ മുന്നണിസർക്കാർ അധികാരത്തിൽ വന്നപ്പോൾ ടി. സി. ടി. യു. വും പുതുതായി രൂപംകൊണ്ട മററു സംഘടനകളും ചേർന്ന് 1964-ലെ കൂലിനിരക്കുകൾ പുനർനിർണ്ണയം ചെയ്യണമെന്ന ആവശ്യമുന്നയിച്ച് നിവേദനം നടത്തി. തൊഴിൽവ്യവസ്ഥകൾ നിർണ്ണയിക്കുന്നതിനായി സമരങ്ങൾ ശക്തിപ്പെടുത്തി. ഇക്കാലത്തെ ശ്രമങ്ങളുടെ ഫലമായി കടയുടമകളുമായി നേരിട്ടുബന്ധമുള്ള തൊഴിലാളികളെ നിർണ്ണയിച്ചുകൊണ്ട്, തൊഴിലാളി-തൊഴിലുടമാബന്ധം വ്യക്തമായി നിർവ്വചിച്ചുകൊണ്ട്, "പതിവുതൊഴിലാളികൾ" എന്നൊരു ഗണം അംഗീകരിക്കപ്പെട്ടു. അസ്ഥിരമായ തൊഴിലും തൊഴിൽവ്യവസ്ഥകളുടെ അഭാവവുമാണ് അനൗപചാരിക തൊഴിൽവിപണിയുടെ പൊതുവേയുള്ള സവിശേഷതയെന്നിരിക്കെ ഇത് വലിയൊരു ചുവടുവയ്പായിരുന്നു.

1968-79 കാലത്തെ മൂന്നാംഘട്ടം മേൽസൂചിപ്പിച്ച രണ്ടു ഘട്ടങ്ങളിൽനിന്നു വളരെ വ്യത്യസ്തമായിരുന്നു. നിരവധി ഒററപ്പെട്ട സമരങ്ങളാണ് ഇക്കാലത്തു നടന്നത്. യൂണിയനുകൾ തമ്മിലുള്ള കിടമത്സരവും ഈ ഘട്ടത്തിന്റെ സവിശേഷതയാണ്. സംഘടനകളെ നിയന്ത്രിക്കാൻ തൊഴിലുടമകൾ ശ്രമിച്ചതോടെ തൊഴിൽവിപണിയിൽ സംഘർഷം മൂർച്ഛിച്ചു. കേരളത്തിലെ വർദ്ധിച്ചുവരുന്ന തൊഴിലില്ലായ്മയുടെ പാശ്ചാത്തലത്തിൽ ഏറെയൊന്നും തൊഴിൽവൈദഗ്ദ്ധ്യം ആവശ്യമില്ലാത്ത ചുമട്ടുതൊഴിലാളിമേഖലയിലേയ്ക്ക് ആളുകൾ തള്ളിക്കയറാൻ തുടങ്ങി. സംഘടനാവ്യവസ്ഥകൾ കർശനമാക്കിക്കൊണ്ട് പുതിയ ആൾക്കാരുടെ പ്രവേശനം നിയന്ത്രിക്കുകയെന്നത് നേരത്തേതന്നെയുള്ള തൊഴിലാളികളുടെ ജീവിതസുരക്ഷിതത്വത്തിനു ആവശ്യമായിരുന്നു. തൊഴിലാളിസംഘടനകൾ ഇതിനുള്ള നീക്കമാരംഭിച്ചു. ക്രമേണ തൊഴിലാളികളെ നിയമിക്കുന്നതിന്റെ അധികാരം തൊഴിലുടമകളിൽനിന്ന് സംഘടന പിടിച്ചുപററി. 1980-81 കാലത്ത് തൊഴിലാളികളും തൊഴിലുടമകളും തമ്മിലുണ്ടായ സംഘർഷങ്ങളുടെ പശ്ചാത്തലം ഇതായിരുന്നു. ഈയൊരു സംഘർഷാവസ്ഥ ഉണ്ടാക്കിയ അനിശ്ചിതത്വത്തിന്റെ ഘട്ടത്തിലാണ് നിയമവ്യവസ്ഥകളിലൂടെ പ്രശ്നം പരിഹരിക്കാൻ സർക്കാർ നിർബന്ധിതമായത്. 1978-മുതൽക്കേ ഈ വഴിക്കുള്ള ശ്രമം ആരംഭിച്ചിരുന്നു. പ്രസ്തുത വർഷത്തിൽ കൊണ്ടുവന്ന ബില്ലാണ് 1980-ൽ കേരള ചുമട്ടുതൊഴിലാളി നിയമമായി പ്രാബല്യത്തിൽവന്നത്.

ഇനി തൊഴിൽസാഹചര്യങ്ങളിലുണ്ടായ മാററങ്ങൾ പരിശോധിക്കാം. സംഘടനാപ്രവർത്തനത്തിന് ആരംഭംകുറിച്ച 1950കളിലെ തൊഴിൽസാഹചര്യങ്ങളും ഇന്നത്തെ സാഹചര്യങ്ങളും മൗലികമായി വ്യത്യസ്തമാണ്. ആദ്യകാലത്ത് പ്രധാനമായും ക്രിസ്ത്യാനികളാണ് തൃശൂരിൽ ചുമട്ടുതൊഴിലാളികളായി പണിയെടുത്തിരുന്നത്. ഇന്നു ചുമട്ടുതൊഴിലാളികളിൽ വിഭിന്നസമുദായക്കാരുണ്ട്. തൊഴിൽപ്രക്രിയയുടെ സ്വഭാവം മാറി. വകതിരിവുകൾ ഉണ്ടായി. ആർക്കും ഏതുപ്രവൃത്തിയും ചെയ്യാമെന്നനിലവിട്ട് വിപണിക്കും ചരക്കുകൾക്കും അനുസരിച്ചുള്ള ക്രമീകരണവും കൃത്യതയും ഉണ്ടായി. തൊഴിൽരംഗത്തേയ്ക്കു കടന്നുവരാൻ തടസ്സങ്ങളൊന്നുമില്ലാതിരുന്ന പഴയ അവസ്ഥയ്ക്കു പകരം കർശനമായ നിയന്ത്രണങ്ങൾ വന്നു. തൊഴിൽപ്രകൃതത്തിനനുസരിച്ച കൂലിനിരക്കുപട്ടിക നിലവിൽവന്നു. തൊഴിൽമത്സരം ഒഴിവാക്കിക്കൊണ്ട് തൊഴിൽവിഭജനം നടപ്പിലായി. "പതിവുതൊഴിലാളികൾ" എന്നൊരു ഗണം സംജാതമായി. 1980-ലെ ചുമട്ടുതൊഴിലാളിനിയമം തൊഴിൽ

സുരക്ഷിതത്വം ഉറപ്പുവരുത്തി. ജോലിസമയം തിട്ടപ്പെടുത്തി. ശോചനീയമായ തൊഴിൽവ്യവസ്ഥകൾക്കുപകരം മാന്യവും നിലവാരമുള്ളതുമായ വ്യവസ്ഥകളും ഉണ്ടായി.

## സംഘടനാപ്രവർത്തനത്തിന്റെ പോരായ്മകളും പ്രത്യാഘാതവും

തൊഴിൽസാഹചര്യം മെച്ചപ്പെടുത്തുന്നതിൽ സംഘടന വമ്പിച്ചവിജയം കൈവരിച്ചിട്ടുണ്ട് എന്നത് അംഗീകരിക്കുമ്പോൾത്തന്നെ സംഘടനാപ്രവർത്തനത്തിന്റെ ചില പോരായ്മകൾ കാണാതിരിക്കാനാവില്ല. ചുമട്ടുതൊഴിലാളിസംഘടന തികച്ചും സാമ്പത്തികമാത്രവാദത്തിന് അടിപ്പെട്ടുകൊണ്ടാണ് പ്രവർത്തിച്ചത്. സംഘടനയുടെ ചരിത്രം തന്നെ പ്രധാനമായും സാമ്പത്തികസമരങ്ങളുടെ ചരിത്രമാണ്. കൂലി, ബോണസ്സ്, തുടങ്ങിയവയുടേയും തൊഴിൽവ്യവസ്ഥകളുടെ ക്രമീകരണത്തിന്റേയും പ്രശ്നങ്ങളായിരുന്നു സംഘടന ഉയർത്തിയത്. തൊഴിലാളികൾ നേരിടുന്ന പ്രശ്നങ്ങളുടെ വിശാലമായ രാഷ്ട്രീയ-സാമ്പത്തിക പശ്ചാത്തലത്തിലുള്ള സമരങ്ങൾക്ക് മുൻകൈ നല്കുവാനോ മററുജനവിഭാഗങ്ങളുമായി ഒത്തുചേരാനോ ചുമട്ടുതൊഴിലാളിസംഘടനകൾക്കു കഴിഞ്ഞില്ല. സ്വന്തം സാമ്പത്തിക സുരക്ഷിതത്വം മാത്രം ലാക്കാക്കി നടത്തിയ പ്രവർത്തനങ്ങൾ ചുമട്ടുതൊഴിലാളികളെ സമൂഹത്തിൽനിന്ന് ഒററപ്പെടുത്തി. വൻകിട, ചെറുകിട വ്യാപാരിമുതലാളിമാരെ തമ്മിൽ, കടയുടമകളേയും സാധാരണ ഉപഭോക്താക്കളേയും തമ്മിൽ, തങ്ങളുടെ തൊഴിലുടമകളേയും പൊതുജനങ്ങളേയും തമ്മിൽ വേർതിരിച്ചറിയാൻ ചുമട്ടുതൊഴിലാളികൾക്ക് കഴിഞ്ഞില്ല. മാത്രമല്ല തൊഴിലവകാശത്തിനുവേണ്ടി സംഘടനകൾ പരസ്പരം പോരാടുന്ന അവസ്ഥയും വന്നു. നേരത്തേ തങ്ങളോട് അനുഭാവം കാട്ടിയിരുന്നവരുടെപോലും ശത്രുത ക്ഷണിച്ചുവരുത്തുന്നതിനും ചുമട്ടുതൊഴിലാളികൾക്കെതിരെ പൊതുജനരോഷം ആളിക്കത്തുന്നതിനും അതിടയാക്കി. തൊഴിലാളികളുടെ മാന്യതയില്ലാത്ത പെരുമാററവും അക്രമാത്മകമായ വിലപേശൽരീതികളും മദ്യപാനസ്വഭാവവും സാമ്പത്തികമാത്രവീക്ഷണത്തിൽനിലകൊണ്ട അവരുടെ ബോധനിലവാരത്തിന്റെ പ്രകടിതരൂപങ്ങളായിരുന്നു.

## ചുമട്ടുതൊഴിലാളിനിയമവും സംഘടനാപ്രവർത്തനവും

1980-ലെ ചുമട്ടുതൊഴിലാളിനിയമം നടപ്പിലാക്കിയതോടെ വന്ന പ്രധാനമാററം തൊഴിലുടമസ്ഥതയുടെ കാര്യത്തിലാണ്. പ്രസ്തുതനിയമപ്രകാരം സംഘടിക്കപ്പെടുന്ന പ്രാദേശിക സമിതിയായിരിക്കും തൊഴിലാളികളുടെ പ്രത്യക്ഷതൊഴിലുടമ. കടയുടമകളുടെ ആവശ്യാനുസരണം സമിതി തൊഴിലാളികളെ അനുവദിച്ചുകൊടുക്കുകയും കൂലിനല്കുകയും ചെയ്യും. സർക്കാർ വഴി തൊഴിലാളികളുടെ അവകാശങ്ങൾ സംരക്ഷിക്കപ്പെടുന്നു. ഈ സാഹചര്യത്തിൽ തൊഴിലാളികളുടെ അവകാശസംരക്ഷണത്തിൽ സംഘടനയുടെ പങ്ക് പരിമിതമാക്കപ്പെട്ടിട്ടുണ്ട്.

(സംഗ്രഹം : പി. കെ. ശശിധരൻ)

# ഒരു നൂററാണ്ടിൻെറ കഥ

[പി. ഭാസ്കരനുണ്ണിയുടെ 'പത്തൊമ്പതാം നൂററാണ്ടിലെ കേരള'ത്തെക്കുറിച്ച്]

പി. കെ. മൈക്കിൾ തരകൻ

സ്മരണീയമായ ദശകങ്ങളുടെ, വർഷങ്ങളുടെ, ദിനങ്ങളുടെ കഥകൾ എഴുതിയതിന് ഉദാഹരണങ്ങൾ അനവധിയുണ്ട്. ഇത്തരം കഥനങ്ങൾ സ്വതവേ പത്രപ്രവർത്തനത്തിൻെറ ശൈലിയാണ് സ്വീകരിക്കാറുള്ളത്. ചരിത്രരചന സാമാന്യേന കൂടുതൽ ദീർഘമായിട്ടുള്ള കാലഗണനയുടെ ചട്ടക്കൂട്ടിലാണല്ലോ നിർവഹിക്കാറുള്ളത്. ദശകങ്ങളുടെ, വർഷങ്ങളുടെ, ദിനങ്ങളുടെ കഥപറയുമ്പോൾ തന്നെ അതിനുവേണ്ട അനുസാരികളൊരുക്കുന്നതിലും, അനുബന്ധവിഷയങ്ങൾ വിശദീകരിക്കുന്നതിലും, ദീർഘവീക്ഷണപരമായ വിശകലനത്തിൻെറ പ്രാധാന്യം വ്യക്തമാകുന്നു. ഒരുദേശത്തിൻെറ, ഒരു സാംസ്കാരികവിശേഷത്തിൻെറ അല്ലെങ്കിൽ ഒരു സാമൂഹ്യസ്ഥാപനത്തിൻെറ കഥ സമഗ്രമായി അവതരിപ്പിക്കേണ്ടിവരുമ്പോൾ ഒരു നൂററാണ്ടോ, അതിനേക്കാൾ ദീർഘമായതോ ആയ കാലഗണനയുടെ അടിസ്ഥാനത്തിൽ വേണ്ടിവരുന്നു. പി. ഭാസ്കരനുണ്ണി തയ്യാറാക്കി, കേരള സാഹിത്യ അക്കാദമി, തൃശൂർ, 1988ൽ പ്രസിദ്ധീകരിച്ച പത്തൊമ്പതാം നൂററാണ്ടിലെ കേരളം എന്ന പഠനത്തിൻെറ പ്രസക്തി ഈ പശ്ചാത്തലത്തിൽവേണം കാണുവാൻ.

ഭക്ഷണം, വസ്ത്രം, പാർപ്പിടം, ആചാരങ്ങൾ, ജാതികൾ, ദാമ്പത്യവും ദായക്രമവും, ഹിന്ദുരാജാക്കന്മാർ, കുററവും ശിക്ഷയും, ക്ഷേത്രം, ഭൂമി, ഭൂനികുതി, കൃഷി വാണിജ്യം വ്യവസായം, നാണയങ്ങൾ, വിദ്യാഭ്യാസവും വിനോദവും, പരിഷ്കരണപ്രസ്ഥാനങ്ങൾ, മാറുന്ന മുഖഛായ എന്ന പതിനാറുഭാഗങ്ങളിലായി അവതരിപ്പിച്ചിട്ടുള്ളത് ഒരു നൂററാണ്ടിനെ സംബന്ധിച്ച് രേഖപ്പെടുത്തിയിട്ടുള്ള ചരിത്രസാമഗ്രികളാണ്. ഇത് രേഖപ്പെടുത്തിയിട്ടുള്ള ചരിത്രസാമഗ്രികളുടെ

ഒരുഭാഗം മാത്രമേ ആകൂ എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. എന്നാലും പുരാരേഖകളും (archival material) ഗ്രന്ഥങ്ങളും കൈയെഴുത്തുപ്രതികളും (manuscripts) മററു പ്രസിദ്ധീകരണങ്ങളുമൊക്കെ പരിശോധിച്ച് അവയിൽനിന്നും കിട്ടിയ വിവരങ്ങളെ ഇത്ര സമഗ്രമായി അവതരിപ്പിച്ച ശ്രീ. ഭാസ്കരനുണ്ണിയും, ആ പഠനം നടത്തുവാനുള്ള സൗകര്യങ്ങൾ ഏർപ്പാടുചെയ്യുകയും അത് പ്രസിദ്ധീകരിക്കുകയും ചെയ്ത സാഹിത്യ അക്കാദമിയും അഭിനന്ദനങ്ങൾ അർഹിക്കുന്നു.

എന്താണ് കേരളത്തിന്റെ ചരിത്രത്തിൽ പത്തൊമ്പതാംനൂററാണ്ടിന്റെ പ്രാധാന്യം? പൊതുവേ ഈ നൂററാണ്ടിലാണ് കേരളസമൂഹത്തിൽ "ആധുനികതയുടെ" ആദ്യലാഞ്ഛനകൾ കണ്ടുതുടങ്ങിയത് എന്നാണ് വിശ്വസിക്കപ്പെടുന്നത്. ചില വിദേശചരിത്രകാരന്മാരുടെ വീക്ഷണത്തിൽ, ഉദാഹരണത്തിന്, 'നായർ മേധാവിത്വത്തിന്റെ പതനം' എന്ന പഠനത്തിലൂടെ മലയാളികൾക്കു പരിചിതനായി മാറിയ റോബിൻ ജഫ്രിയുടെ അഭിപ്രായത്തിൽ, നൂററാണ്ടുകളായി മാറാൻ വിസമ്മതിച്ചിരുന്ന കേരള സമൂഹത്തിൽ തീവ്രവും അടിസ്ഥാനപരവുമായ വ്യതിയാനങ്ങൾ സംഭവിച്ചത് പത്തൊമ്പതാംനൂററാണ്ടിലാണ്. എന്നാൽ ഈ വിശ്വാസത്തെ കാര്യകാരണസഹിതം തിരുത്തിക്കുറിക്കുന്ന മററു പഠനങ്ങളുണ്ട്. കേരളത്തിൽ നിലനിന്നിരുന്ന സ്വരൂപങ്ങളുടെ അടിസ്ഥാനത്തിൽ രൂപീകൃതമായ, വികേന്ദ്രീകൃതമായ (segmented) ഭരണസംവിധാനം തകർന്നടിഞ്ഞതും തത്സ്ഥാനത്ത് കേന്ദ്രീകൃതമായ (centralized) ഭരണകൂടങ്ങൾ നിലവിൽവന്നതും പത്തൊമ്പതാംനൂററാണ്ടിലല്ല; പതിനെട്ടാംനൂററാണ്ടിലാണ്. കേരളസമൂഹത്തിന്റെ പിന്നാംപുറങ്ങളിൽ (periphery), വ്യക്തമായി പറഞ്ഞാൽ, കടലോരങ്ങളിലും കച്ചവടസ്ഥാനങ്ങളിലും ആയി മാത്രം പ്രധാനമായി നിലയുറപ്പിച്ചിരുന്ന കൊളോണിയൽ ശക്തികൾ, മുൻപുപറഞ്ഞ സംഭവവികാസങ്ങളിൽനിന്നുമുളവായ സാദ്ധ്യതകളെ ചൂഷണംചെയ്തുകൊണ്ട്, സാമ്രാജ്യത്തിന്റെ പ്രത്യയശാസ്ത്രവുമായി, അവരുടെ അധികാരസീമകളെ ഈ പ്രദേശത്തേയ്ക്കു വ്യാപിപ്പിച്ചതും, പതിനെട്ടാംനൂററാണ്ടിലായിരുന്നു. ഇവ സൃഷ്ടിച്ച സാദ്ധ്യതകളിൽ ഒട്ടുമിക്കതും "പരമ്പരാഗത" കേരളസമൂഹത്തെക്കുറിച്ച് നമുക്കുള്ള ധാരണകൾക്ക് യോജിക്കുന്നതരമല്ലായിരുന്നു.

ആധുനികസമൂഹത്തിന്റെ ആവിർഭാവം ചരിത്രപരമായി പരിശോധിക്കുമ്പോൾ, പരമ്പരാഗതക്രമത്തിൽനിന്നും വേറിട്ടുള്ള സാദ്ധ്യതകളുടെ തുടക്കമാണ് പ്രധാനമായും വിശകലനത്തിനു വിധേയമാകേണ്ടത്. അത്തരം സാദ്ധ്യതകൾ പതിനെട്ടാം നൂററാണ്ടിൽതന്നെ ഉദയംചെയ്തുവെന്നാണ് പറഞ്ഞുവരുന്നത്. നേരേമുൻപ് നിലവിലിരുന്ന ആചാരങ്ങൾക്കൊക്കെയും നൂററാണ്ടുകളുടെ പഴക്കം ആരോപിക്കുവാനും സാദ്ധ്യമല്ല. ജോലിയുടെ അടിസ്ഥാനത്തിലും, സ്ഥാനത്തിന്റെ അടിസ്ഥാനത്തിലും മററും പിന്നോട്ടും മുന്നോട്ടും പോകുവാൻ പതിനെട്ടാംനൂററാണ്ടിൽതന്നെ സാധിച്ചിരുന്നു. അതിന് ഉദാഹരണമാണ് ആലങ്ങാട്ടുകാരൻ 'നസ്രാണി'യായ കച്ചവടക്കാരൻ തച്ചിൽ മാത്തുതരകന്, ലബ്ധപ്രതിഷ്ഠിതമായ 'ഹൈന്ദവ' രാജ്യസ്ഥാനമായിരുന്ന തിരുവിതാംകൂർ രാജസദസ്സിൽ മുളകുമടിശ്ശീലകാര്യക്കാരന്റേതോ തത്തുല്യമോ ആയ സ്ഥാനം വഹിക്കുവാൻ കുറച്ചുകാലത്തേയ്ക്കെങ്കിലും കഴിഞ്ഞത്. ഇത്തരം സാദ്ധ്യതകൾ പത്തൊമ്പതാംനൂററാണ്ടായപ്പോൾ കൂടുകയാണോ അതോ കുറയുകയാണോ ചെയ്തത്? ഈ ചോദ്യത്തിന് ഭാസ്കരനുണ്ണിയുടെ പഠനത്തിൽനിന്നും ലഭിക്കുന്ന ഉത്തരങ്ങൾ വൈരുദ്ധ്യസ്വഭാവമുള്ളവയാണ്.

ഒരുവശത്ത്, ജാത്യാചാരങ്ങളുടേയും, ക്ഷേത്രാടിസ്ഥാനത്തിലുള്ള ശാസനങ്ങളുടേയും, മതാചാരങ്ങളെ ബഹുമാനപുരസ്സരം പരിഗണിക്കുന്ന രാജാക്കന്മാരുടെ നിഷ്ഠകളേയുംകുറിച്ചുള്ള വിവരണങ്ങൾ ഈ പഠനത്തിൽ അങ്ങോളമിങ്ങോളം കാണാം. എന്നാൽ, "ഈ രാജ്യത്തുള്ള ദേവസ്വം ഇടപെട്ടുള്ള കാര്യങ്ങൾകൊണ്ടു

മുമ്പിനാലേ ഏററവും വിചാരമായിരിക്കുന്നത്''' ബ്രിട്ടീഷുകാരനായ ഒരു ധാരയ്ക്കാണെന്നുള്ളതുതന്നെ ഏററവും രസപ്രദമായിരിക്കുന്നു എന്നു പറഞ്ഞിട്ടുള്ളത് ഓർമ്മിക്കണം. ഇവിടെ പരാമർശിതനായ കേണൽ മൺറോ ദേവസ്വം സർക്കാരിന് ഒരു വരുമാനമാർഗ്ഗമാണെന്നും അതുകൊണ്ട് ക്ഷേത്രസ്വത്തുക്കൾ ''ദേശസാല്ക്കരിക്കാം'' എന്നു പഠിച്ചതും, തിരുവിതാംകൂറിൽ മാർത്താണ്ഡവർമ്മ പതിനെട്ടാം നൂററാണ്ടിലും ശക്തൻ തമ്പുരാൻ കൊച്ചിയിലും നേരത്തേ സ്വീകരിച്ച നടപടികളിൽ നിന്നുമാണ് എന്നും പറഞ്ഞിട്ടുണ്ട് (9-ാംഭാഗം 'ക്ഷേത്രം' കാണുക). അപ്പോൾ ഇവ ''കൂട്ടിവായിച്ചാൽ'' മനസ്സിലാകുന്നതെന്താണ്? വ്യവസ്ഥാപിതമായ ക്ഷേത്ര സംബന്ധിയായ ആചാരക്രമങ്ങളുടെ ശക്തി സാമൂഹ്യ മദ്ധ്യത്തിൽ ഉപയോഗിച്ചിരുന്ന രീതിക്ക് പതിനെട്ടാംനൂററാണ്ടിൽ അടിസ്ഥാന പരമായി മാററം ഉണ്ടായി എന്നും അതിനെ അവലംബിച്ച് പുതിയരീതിയെ കൊളോണിയലധികാരികളുടെ താല്പര്യപ്രകാരം വ്യാപകമാക്കിയെന്നുമാണ്. എന്നാൽ ഈ പുതിയരീതി നടപ്പിലാക്കുന്നതിൽ നിലവിലിരുന്ന ആചാരക്രമങ്ങൾക്ക് കാര്യമായ മാററം ഒന്നും വരരുതെന്ന് മൺറോ സായിപ്പിനുണ്ടായിരുന്ന നിർബന്ധം ആണ് അദ്ദേഹത്തിന്റെ ദേവസ്വം സംബന്ധിച്ചുള്ള രേഖകളിൽ കാണുന്നത്.

പതിനെട്ടാംനൂററാണ്ടിൽ സാമൂഹ്യ-സാംസ്കാരികക്രമങ്ങളിൽ അടിസ്ഥാന പരമായ മാററങ്ങൾ ഉണ്ടാകുകയും അവയിൽ കൊളോണിയൽ താല്പര്യങ്ങൾക്കു പ്രകടമായിവിരുദ്ധമല്ലാത്തവയെ പത്തൊമ്പതാം നൂററാണ്ടിൽ അരക്കിട്ടുറപ്പിക്കുകയും ചെയ്തു. മാററംവന്നത് രീതിയിലാണെങ്കിലും അവയുടെ പില്ക്കാല പ്രയോഗത്തിൽ ആരോപിച്ച നിഷ്കർഷകാരണം അതിന്റെ പരിധികൾക്കുള്ളിൽ വ്യക്തികൾക്കും ചെറുഗ്രൂപ്പുകൾക്കും സാമൂഹ്യമായ മേൽഗതി (social mobility) ക്കുള്ള സാദ്ധ്യതകൾ പാടേ നിഷേധിക്കപ്പെടുകയാണുണ്ടായത്. ഇത്തരമൊരു അനുമാനം ഈ പഠനത്തെ സാധാരണമായ (coventional) വായനയ്ക്കു വിധേയമാക്കിയാൽ ലഭ്യമാകണമെന്നില്ല. നേരേമറിച്ച്, പതിനെട്ടാംനൂററാണ്ടിൽ മാറാതിരുന്ന കേരളസമൂഹത്തിലെ സാംസ്കാരികവും അനുഷ്ഠാനപരവുമായ ആചാരക്രമങ്ങൾ പത്തൊമ്പതാംനൂററാണ്ടിൽ, കൊളോണിയലിസവും മററ് ഘടകങ്ങളും കാരണമായി ക്രമേണ മാറിവന്നു എന്ന് ധരിക്കുവാനും മതി.

ഇതിൽ രണ്ടാമത് പറഞ്ഞ അനുമാനത്തിന് ഉപോൽബലകമായ ധാരാളം വിവരങ്ങൾ ഈ പഠനത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഉദാഹരണത്തിന്, ''ആചാരങ്ങൾ'', ''ജാതികൾ'', ''വിദ്യാഭ്യാസവും വിനോദവും'', ''പരിഷ്കരണപ്രസ്ഥാനങ്ങൾ'' എന്നീ ഭാഗങ്ങളിൽ ഉൾക്കൊള്ളിച്ചിരിക്കുന്ന പലരേഖകളും, കൊളോണിയൽ ഭരണക്രമവും വാണിജ്യവല്കൃതമായിക്കൊണ്ടിരുന്ന സമ്പദ്‌വ്യവസ്ഥയും കാരണമായി സമൂഹമദ്ധ്യത്തിൽ സംഭവിച്ചുകൊണ്ടിരുന്ന മാററങ്ങളെ സൂചിപ്പിക്കുന്നവയാണ്. ഇവയിൽ വാണിജ്യവല്കൃതമായ കൃഷിയെങ്കിലും വനവിഭവങ്ങൾക്കും നാണ്യവിളകൾക്കും പ്രാധാന്യം ഉണ്ടായിരുന്ന നമ്മുടെ ഉല്പാദനക്രമത്തിൽ നേരത്തേ തന്നെ വികസിച്ചുവന്നുവെന്നോർക്കണം. അതുപോലെതന്നെ കച്ചവടസ്വഭാവമുള്ള (mercantile) കൊളോണിയൽ ഭരണക്രമത്തിന്റെ ചില സ്വാധീനങ്ങളെങ്കിലും നമ്മുടെനാട്ടിൽ, നേരത്തേതന്നെ പ്രകടമായി. ഈ രണ്ടുവിവരങ്ങളും സൂചിപ്പിക്കുന്ന രേഖകൾ ഈ പഠനത്തിൽ ഉണ്ട്. എന്നാൽ സ്വാഭാവികമായും ഈ പ്രക്രിയയുടെ ഗതാനുഗതികത്വത്തെ (dynamism) വേണ്ടവണ്ണം വ്യക്തമാക്കുവാനുള്ള പരിശ്രമം ഒന്നും ഉണ്ടായിട്ടില്ല. എന്നാൽ ഇത് പഠനം തയ്യാറാക്കിയ ഭാസ്കരനുണ്ണിയുടെ നോട്ടക്കുറവായി ചൂണ്ടിക്കാണിക്കാനാകുകയില്ല. അദ്ദേഹത്തിന്റെ ഉദ്ദേശ്യലക്ഷ്യ

ങ്ങളിൽ ചരിത്രസാമഗ്രികളുടെ വിവേചനാടിസ്ഥാനത്തിലുള്ള (interpretire) അനുമാനങ്ങൾ ഉൾപ്പെട്ടിരുന്നില്ലല്ലോ.

ഈ പഠനത്തിന്റെ ഉദ്ദേശ്യം പത്തൊമ്പതാംനൂററാണ്ട് എന്ന കാലഗണനയുടെ പരിധിക്കുള്ളിൽവരുന്ന ചരിത്രരേഖകളെ ഒരേസ്ഥലത്ത് അവതരിപ്പിക്കുകയെന്നതായിരുന്നു. ഇത്രയും ദീർഘമായ കാലഗണന സ്വീകരിച്ചതിനു കാരണമായി പ്രത്യേകിച്ചുള്ള യാതൊരു താത്വിക വിശദീകരണവും മുന്നോട്ടു വച്ചിട്ടുമില്ല. ഈ പഠനത്തിന്റെ പ്രധാനപ്പെട്ട നേട്ടം ഒരു നൂററാണ്ടുകാലത്തെ സംബന്ധിച്ച് ലഭ്യമായ രേഖകൾ-അതു മിക്കവാറും എല്ലാപ്രധാനപ്പെട്ട വിഷയങ്ങളിലുമായി-ഒരുമിച്ച് അവതരിപ്പിച്ചുവെന്നുള്ളതാണ്. ഇത്തരം പഠനങ്ങളെ ശക്തിപ്പെടുത്തുവാനുള്ള സാദ്ധ്യതകൾ വളരെ വിപുലമാണ്. ഉദാഹരണത്തിന് കേരളത്തിലെ സർവകലാശാലകളിലും ഗവേഷണസ്ഥാപനങ്ങളിലും പ്രവർത്തിക്കുന്ന ഗവേഷണവിദ്യാർത്ഥികളും മററുഗവേഷകരും സ്വരൂപിക്കുന്ന ചരിത്രരേഖകളും മററു സാമഗ്രികളും ഒരുമിപ്പിച്ച് കാലഗണനയുടെ അടിസ്ഥാനത്തിലോ വിവിധ വിഷയങ്ങൾ തിരിച്ചോ പ്രസിദ്ധീകരിക്കാവുന്നതാണ്. ഇതിനുവേണ്ട ഔദ്യോഗിക നടപടികൾ ഉണ്ടാകേണ്ടതാണ്. ഇത്തരം പരിശ്രമങ്ങൾ പില്ക്കാലഗവേഷണങ്ങളേയും ഗവേഷകരേയും എത്രമാത്രം സഹായിക്കുമെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

ചരിത്രരേഖകൾ പ്രസിദ്ധീകരിക്കണം എന്നുപറയുന്ന അവസരത്തിൽതന്നെ അവതാരികാകാരനായ പ്രൊഫസർ എം. കെ. സാനു, ലൂയിപിരാന്തെല്ലോയുടെ ഒരു കഥാപാത്രത്തിന്റെ വാക്കുകൾ ഉദ്ധരിച്ചത് ഓർമ്മിപ്പിക്കേണ്ടത് പ്രസക്തമാണെന്നുതോന്നുന്നു; ''വസ്തുതകൾ കാലിച്ചാക്കുപോലെയാണ്. ഒരു വീക്ഷണം ഉൾച്ചേർത്ത് ദാർഢ്യംനല്കിയാലേ അവയ്ക്ക് വ്യക്തമായരൂപത്തിൽ ശ്രദ്ധാവിഷയമാകാനൊക്കൂ''. രേഖകളിലൂടെ വ്യക്തമാകുന്ന വസ്തുതകൾ, ആശയപരമായും പ്രത്യയശാസ്ത്രപരമായും നിഷ്പക്ഷമായിരിക്കും എന്നു വിചാരിക്കുന്നത് അബദ്ധമായിരിക്കും എന്നതിന് ഉപോൽബലകമായി, ചരിത്ര വിദ്യാർത്ഥികൾക്ക് സുപരിചിതമായ ഈ. എച്ച്. കാർ തന്റെ 'എന്താണു ചരിത്രം' എന്ന ചെറു ഗ്രന്ഥത്തിൽ പറഞ്ഞുവെച്ചിട്ടുള്ള കഥകൂടി ഉദ്ധരിച്ചുകൊള്ളട്ടെ. ഒരു വിരുന്നു സല്ക്കാരത്തിനുപോയി മദ്യം സേവിച്ച ഒരാൾ തന്റെ കാറിൽ പോകുമ്പോൾ ഒരു വളവിൽവച്ച് ഒരു കാൽനടക്കാരനെ തട്ടിയിട്ടു. ഇതേക്കുറിച്ച് അന്വേഷിക്കുവാൻനിയുക്തമായ കമ്മീഷന്റെ മുൻപിൽ, കാറോടിച്ചിരുന്നയാൾ മദ്യപിച്ചിരുന്നുവെന്നതും, കാറിന്റെ ബ്രേക്ക് വേണ്ടവിധത്തിൽ പ്രവർത്തിക്കുന്നില്ലായിരുന്നുവെന്നതും, കാൽനടക്കാരനെ തട്ടിയിട്ട വളവിൽ വേണ്ടത്ര വെളിച്ചം ഇല്ലായിരുന്നുവെന്നതിനും ഒപ്പം, കാൽനടക്കാരൻ സിഗരററ് വലിക്കുന്ന സ്വഭാവമുള്ളയാളാണെന്നതും അതുകൊണ്ടാണ് ആ സമയത്ത് റോഡുകടന്ന് മറുവശത്തുള്ള കടയിൽ നിന്നും സിഗരററുവാങ്ങുവാൻ പോയതെന്നതും അവതരിപ്പിക്കുവാനിടയുണ്ട്. ഇത്തരം അവസരങ്ങളിലാണ്, 'ചരിത്രം' രേഖപ്പെടുത്തുന്ന ആൾ സ്വന്തം വിവേചന ശക്തിയുപയോഗിച്ച് തെളിവുകളിൽനിന്നും വേണ്ടതുമാത്രം സ്വീകരിക്കുകയു, വേണ്ടാത്തത് തിരസ്ക്കരിക്കുകയും ചെയ്യേണ്ടത്.

തെളിവുകളുടെയിടയിൽ നടത്തുന്ന തിരഞ്ഞെടുപ്പുപോലെതന്നെയാണ് ചരിത്ര രേഖകളുടെ പ്രകാശനത്തിനായിനടത്തുന്ന തിരഞ്ഞെടുപ്പും. രേഖകളുടെ തിരഞ്ഞെടുപ്പ് പൂർണ്ണമായും രേഖാസൂക്ഷിപ്പുകാരന്റേയോ അതു പ്രസിദ്ധീകരിക്കുവാനായി തയ്യാറാക്കിയ ആളിന്റേയോ ഉത്തരവാദിത്വത്തിലായിരിക്കും. ഈ പശ്ചാത്തലത്തിൽ 'മലബാർ ഇൻ ഏഷ്യൻ ട്രേഡ്'' എന്ന ഗ്രന്ഥം രചിച്ച പ്രൊഫസർ

അഷിൻദാസ്ഗുപ്ത ചൂണ്ടിക്കാണിച്ച രണ്ടുകാര്യങ്ങാം പ്രസക്തമാണ്. തൻെറ പഠനത്തിനായി ഡച്ച്പുരാരേഖകളെ ആശ്രയിച്ച അദ്ദേഹം, കൊച്ചിയിൽനിന്ന്, ഡച്ച് ഈസ്ററ് ഇൻഡ്യയുടെതലസ്ഥാനമായ ബത്തേവിയയിലേയ്ക്ക് അയച്ചകത്തുകളിലും ബത്തേവിയയിൽനിന്നും കമ്പനിആസ്ഥാനമായിരുന്ന ഹേഗിലേയ്ക്ക് അയച്ചകത്തുകളിലും അവിടെവച്ചു തയ്യാറാക്കിയ റിപ്പോർട്ടുകളിലും ഒരേസംഭവംതന്നെ വിവിധരീതികളിൽ റിപ്പോർട്ടുചെയ്തതായി കണ്ടുവത്രേ. അതിനദ്ദേഹം ചൂണ്ടിക്കാണിക്കുന്ന കാരണം വിവിധതലങ്ങളിൽ പ്രവർത്തിച്ച ഉദ്യോഗസ്ഥൻമാരുടെ വിഭിന്നതാല്പര്യങ്ങളാണ്. അതുപോലെ, കൊച്ചിയിൽ കുരുമുളകിൻെറ വില ദിനംപ്രതിയെന്നോണം രേഖപ്പെടുത്തിയിരുന്ന ഡച്ച് കച്ചവടകമ്പനിഉദ്യോഗസ്ഥർ വടക്കേ ഇൻഡ്യയിൽ നിലവിലിരുന്ന മുഗാംസാമ്രാജ്യത്തിൽ വന്നുഭവിച്ച സംഭവവികാസങ്ങളെക്കുറിച്ച് വിദൂരപരാമർശംപോലും നടത്തിയില്ല എന്നും അദ്ദേഹം സൂചിപ്പിക്കുന്നു. ചരിത്രരേഖകളുടെ രംഗത്ത് പ്രവർത്തിക്കുന്ന ഏവരും പ്രത്യേകം ശ്രദ്ധിക്കേണ്ട കാര്യങ്ങളാണിവ. ●

# 'കൃഷിഗീത'യ്ക്കൊരു മുഖവുര

എം. ഗംഗാധരൻ

കേരളത്തിലെ പഴയ കൃഷിരീതികളെക്കുറിച്ച് മനസ്സിലാക്കാൻ സഹായിക്കുന്ന ഒരുതരം 'തൊഴിൽകാവ്യ'മാണ് 'കൃഷിഗീത'. ഇത് ആരാണ്, എപ്പോഴാണ് രചിച്ചതെന്ന് വ്യക്തമല്ല. കെ. പി. പത്മനാഭമേനോൻ തന്റെ 'കൊച്ചിരാജ്യചരിത്ര'ത്തിൽ 'ഗീത'യെപ്പററി വിശദമായി പറയുന്നുണ്ട്[1]. ഇതിനു പല പാഠങ്ങളുമുണ്ടെന്ന് പത്മനാഭമേനോൻ എടുത്തുപറയുന്നു. ട്രാവൻകൂർ മാനുസ്ക്രിപ്ട്സ് ലൈബ്രറിയിലെ 'ആദർശഗ്രന്ഥംനമ്പർ 18996' എന്നനിലയിൽ പ്രസിദ്ധപ്പെടുത്തിയ പാഠമാണ് ഇവിടെ പരാമർശിക്കുന്നത്. ഇത് പത്മനാഭമേനോൻ ഉപയോഗിച്ച പാഠത്തിൽ നിന്ന് പല വ്യത്യാസങ്ങളുമുള്ളതാണ്. പക്ഷേ വിശദാംശങ്ങളിൽ മാത്രമാണ് വ്യത്യാസം കാണുന്നത്. പൊതുവേ കൃഷിയെക്കുറിച്ചുള്ള കാഴ്ചപ്പാട് എല്ലാപാഠങ്ങളിലും ഒരേതരത്തിലാവണം അവതരിപ്പിച്ചിട്ടുള്ളത്.

പത്മനാഭമേനോൻ ഉപയോഗിച്ച 'കൃഷിഗീത'യിൽ 'പറങ്കി'മുളകിനെക്കുറിച്ചും 'ചീനി'മുളകിനെക്കുറിച്ചും പ്രസ്താവിക്കുന്നുണ്ടത്രേ. അതുകൊണ്ട് പോർത്തുഗീസുകാർ കേരളക്കരയിൽ വന്നതിനുശേഷമാവാം 'ഗീത' രചിക്കപ്പെട്ടതെന്ന് മേനോൻ കരുതുന്നു[2]. പക്ഷേ മാനുസ്ക്രിപ്ട്സ് ലൈബ്രറിയുടെ 'ഗീത'യിൽ മുളകിനെക്കുറിച്ച് ഇതുമാത്രമാണുള്ളത്:-

തിരുവാതിര ഞാററുനിലതന്നിൽ
ഒരുമെട്ടുനടേണം മുളകുകാം (വരി 570-71)

ഇവിടെ കുരുമുളകിനെക്കുറിച്ചാണ് പ്രസ്താവിക്കുന്നതെന്ന് തോന്നുന്നു.

ആദ്യം വാമൊഴിയിൽ പ്രചരിച്ചത് പിന്നീട് പല സ്ഥലങ്ങളിൽ പല വിധത്തിൽ എഴുതപ്പെട്ടതുകൊണ്ടാവാം 'ഗീത'യ്ക്ക് പല പാഠങ്ങളുണ്ടായത്. വാമൊഴിയിൽ എപ്പോഴാണ് ഈ കൃതി രചിക്കപ്പെട്ടതെന്ന് ഉറപ്പിക്കാൻ തല്ക്കാലം വഴിയൊന്നുമില്ല. പക്ഷേ ഭാഷാരീതിയിൽനിന്നും മററും രചന പതിനാറാംനൂററാണ്ടിന്റെ മുമ്പാവില്ല എന്നും, പ്രതിപാദ്യത്തിൽനിന്ന് പതിനെട്ടാം നൂററാണ്ടിന്റെശേഷം (ബിട്ടീഷാധിപത്യം സ്ഥാപിച്ചതിനുശേഷം) ആവില്ല എന്നും തീരുമാനിക്കാമെന്ന് തോന്നുന്നു.

സ്വർഗ്ഗത്തേക്കാളുമേററംസുഖകര-
മാർഗ്ഗമായുള്ള കേരളഭൂതലം (35-36)

തങ്ങാംക്കുതന്ന പരശുരാമനോട് ഭൂസുരൻമാർ (ബ്രാഹ്മണർ) 'കൃഷിചെയ്യുംപ്രകാരങ്ങളൊക്കെയും' കല്പിച്ചരുളണമെന്നഭ്യർത്ഥിച്ചതനുസരിച്ച് ഭാർഗ്ഗവരാമൻ കൃഷിയെക്കുറിച്ചുപറയുന്നതാണ് 'ഗീത'യിൽ പ്രധാനമായും ഉള്ളത്.

---

1. കൊച്ചിരാജ്യചരിത്രം, മാതൃഭൂമി എഡിഷൻ, 1989, പു. 269-89
2. അതേപുസ്തകം, പു. 270-71

കൃഷിചെയ്തുകഴിയാത്തവർക്കൊരു
വഴിയില്ലയിഴഷിനുഭൂതലേ
ദാരിദ്ര്യങ്ങാം കളയേണമെങ്കിലോ
നേരത്തേ കൃഷിചെയ്യേണമേവരും (57-60)

എന്നു തുടങ്ങുന്ന കൃഷികർമ്മവിവരണം ഒട്ടുംതന്നെ അലസമായ കൃഷിയെയല്ല സൂചിപ്പിക്കുന്നത്.

വരുംകാലത്തേയ്ക്കുള്ളോരു കോപ്പുക-
ളൊരുംപെട്ടുകരുതണം മുമ്പിലേ

തുടങ്ങി മുൻകൂട്ടിവേണ്ട ഒരുക്കങ്ങളെക്കുറിച്ച് കണിശമായി പറയുന്നു. ആദ്യം തൊഴുത്തുണ്ടാക്കുന്നതിനെക്കുറിച്ചാണുള്ളത്. ഇടയിടെ പുല്ലുവട്ടികളും വെള്ള പാത്തികളും വേണമെന്ന് പറയുന്നുണ്ട്.

തൊഴുത്തോളമിടയിട്ടിട്ടപ്പുറം
കുഴിച്ചുപടുക്കേണം വളക്കുഴി (67-68)

എന്നത് പ്രത്യേകം ശ്രദ്ധിക്കണം—നമ്മുടെ പുതിയ 'കൃഷി ആപ്പീസർ'മാർ 'കമ്പോസ്ററ്' കുഴിയെക്കുറിച്ച് ജനങ്ങളെ പഠിപ്പിക്കാൻനടക്കാറുണ്ടല്ലോ. നാട്ടിൽ മുമ്പുതന്നെയുള്ള ഒന്നിനെക്കുറിച്ചാണ് അവർ ഇംഗ്ലീഷിൽ നാട്ടുകാരെ പഠിപ്പിക്കുന്നത്!

കന്നുകളെ രക്ഷിക്കുന്നത് കൃഷിക്കാരൻെറ പ്രധാനകർത്തവ്യമാണെന്ന് സൂചിപ്പിക്കുന്നു—

രാത്രിനേരം പിരിയാതെ തീനിട്ടു
നേത്രങ്ങാംകൊണ്ട് താൻതന്നെനോക്കണം
കന്നുരക്ഷിക്കപ്പോകാത്തവരെല്ലാ-
മെങ്ങിനെകൃഷിചെയ്തുകഴിയുന്നു? (73-76)

പിന്നെ പണിയായുധങ്ങളെല്ലാം ഒരുക്കിവെയ്ക്കുന്നതിനെക്കുറിച്ചാണ് പറയുന്നത്, കൊഴു, കൊടുവാാം, മഴു, കയ്ക്കോട്ട്, കുഴികുത്തി, അരുവാള്, കോടാലി, കുട്ട, വട്ടി—ഇതെല്ലാം തയ്യാറായിരിക്കണമെന്ന് നിർദ്ദേശിക്കുന്നു.

പണിക്കാരുടെ പ്രാധാന്യം എടുത്തുപറയുന്നുണ്ട്—
പണിയാളർ മികവായിട്ടില്ലാഞ്ഞാൽ
പിന്നെയുംകടമേവനും നിർണ്ണയം
നശിച്ചുകൃഷിചെയ്യുന്നകാലത്തു
പണക്കാരനും വീഴും കടത്തിന്മേൽ. (87-90)

പണിയിച്ചവൻതന്നെ വഴിപോലെ പണിയാളർക്ക് വല്ലി (ഉല്പന്നത്തിൽ ഒരു പങ്ക്-കൂലി) കൊടുക്കണമെന്നും പറയുന്നുണ്ട്.

തുടർന്ന് കൃഷിക്കാർക്കുണ്ടായിരിക്കേണ്ട ചില മര്യാദകളും നിഷ്ഠകളും വിവരിക്കുന്നു—

1) വഴി കെട്ടിഅടയ്ക്കാൻപാടില്ല.
2) ഭൂമിയുടെ അതിരിന്നപ്പുറത്തേയ്ക്ക് (അന്യൻെറ സ്ഥലത്തേയ്ക്ക്) നീങ്ങി കൃഷിചെയ്യരുത്.

3) ഗുരുഭക്തിയും ഈശ്വരഭക്തിയുമുണ്ടാവണം.
4) കൃഷിക്കാർ അധികം ഉറങ്ങുന്നവരാവരുത്.
5) മനസ്സിൽ കരുണയില്ലാത്തവർ കൃഷിക്കുമുതിരരുത്.
6) വിഷയാസക്തി ഏറെയുള്ളവരു കൃഷിക്ക് പററില്ല.
7) കൃഷിക്കാരന് കളവ് പാടില്ല
8) ഇടയ്ക്കിടെ മദ്യപാനം നടത്തുന്ന 'ബുദ്ധികെട്ടവർ' കൃഷിക്കാരാവേണ്ട.
9) ശരിക്കു കണക്കുബോധിപ്പിക്കാൻ കഴിയാത്തവർ കൃഷിക്കുകൊള്ളില്ല

കൃഷിയിൽ വെള്ളത്തിന്റെ പ്രാധാന്യം എടുത്തുപറയുന്നുണ്ട്—

വെള്ളംതന്നെ കൃഷിക്കുപ്രമാണമെ-
ന്നുള്ളിലെല്ലാരും വേണമറിഞ്ഞാലും (115-16)

വളത്തിന്റെ പ്രാധാന്യവും സൂചിപ്പിക്കുന്നുണ്ട്—

വളംപാടത്തിടാഞ്ഞാലൊരിക്കലും
തെളിവില്ല വിതച്ചാലും നട്ടാലും
അതുതന്നെയുമല്ല വിളവിങ്കൽ
അതികഷ്ടം കുറച്ചിലുമായ് വരും. (119-22)

തോല് (തൂപ്പ്) നല്ല വളമാണെന്നും പറയുന്നു.

കൃഷിഭൂമിയിലുള്ള വരമ്പുകൾ വെട്ടിക്കുറയ്ക്കുന്നവരെ 'ഷെരമ്പോണ്ടടിക്കേണം നുറുങ്ങവേ' എന്ന നിർദ്ദേശമുണ്ട്. വരമ്പിന്റെ പ്രാധാന്യം സൂചിപ്പിക്കുന്ന വരികൾ വേറെയും ചിലതുണ്ട്. 'മേലേക്കണ്ടങ്ങൾ'ക്ക് വരമ്പുകൾ 'ആലംബ'മാണെന്നും, 'തൂക്കലേറെ'യുള്ള സ്ഥലത്ത് വെള്ളത്തിന് 'കഴായ' വെയ്ക്കരുതെന്നും പറയുന്നതിൽ മണ്ണൊലിപ്പിനെക്കുറിച്ചുള്ള ബോധം കാണാം.

കൃഷിക്കാരൻ മഴയ്ക്കുമുമ്പ് എങ്ങിനെയൊക്കെ ഒരുങ്ങണമെന്ന് ഏറെക്കുറെ വിശദമായി പറയുന്നു: വിറക് നല്ലപോലെ കരുതണം; വേലിയൊക്കെ കെട്ടി 'അഴക് പടുക്കേണം'; പടി (കടമ്പ) കെട്ടിഉറപ്പിക്കണം; പുരയുടെ ചുമരെല്ലാം ചളിപിടിപ്പിച്ച് കരുത്തുള്ളതാക്കണം; പുളിശേഖരിച്ച് വെയ്ക്കണം; നല്ലെണ്ണ, വെളിച്ചെണ്ണ, പുവ്വത്തെണ്ണ, കൊട്ടെണ്ണ എന്നിവ ഭരണികളിൽ സംഭരിച്ച് വെയ്ക്കണം; ഈങ്ങ, ചീനിക്ക, വാകത്താളിപ്പൊടി, ഉപ്പ്, മാങ്ങ, നാരങ്ങ, നെല്ലിക്ക എന്നിവ സംഭരിക്കണം; നെല്ല് പുഴുങ്ങിയുണക്കിവെയ്ക്കണം. എല്ലാം സൂക്ഷിച്ച്, ശ്രദ്ധിച്ച്, മുൻകരുതലോടെ ചെയ്യുന്നതിലാണ് ഊന്നൽ—

സംഗ്രഹിക്കണം സൂക്ഷിച്ചവയെല്ലാം
സംഗ്രഹചിത്തന്മാരെന്നറിഞ്ഞാലും (167-68)

മണ്ണൊരുക്കുന്നതിനെക്കുറിച്ചും പറയുന്നുണ്ട്—പാഴ്ക്കാടുകളൊക്കെ വെട്ടിച്ചുടുക, കട്ടയൊക്കെ പൊടിച്ച് തകർക്കുക, ചാരം വളരെ കോരിയിടുക എന്നിങ്ങനെ.

ഇതോടൊപ്പംതന്നെ വേനൽക്കാലത്ത് നനച്ചുണ്ടാക്കേണ്ട സസ്യങ്ങളെക്കുറിച്ചും പറയുന്നു:

നനച്ചുണ്ടാക്കീട്ടുള്ളോരു സസ്യാദി
മനസ്സിന്നേറെ സൗഖ്യമഹോ! നൃണാം. (187-88)

നനച്ചേമ്പ്, കയ്പ, പടവലം, വഴുതിന, അറച്ചീര, ചെറുചീര, തണ്ടൻചീര, വെള്ളരി, കുമ്പളം, വെള്ളിത്തണ്ടൻ പയറ് എന്നിവയൊക്കെ നട്ടുണ്ടാക്കാനാണ് ആഹ്വാനം. ഓരോന്നിനുംപററിയ വളങ്ങളെക്കുറിച്ചും മററും നിർദ്ദേശങ്ങളുണ്ട്.

ചിതലേറുന്ന ദിക്കിലിവയൊന്നും
മുതിർന്നുണ്ടാക്കരുതു വൃഥാവേല

തുടങ്ങിയ താക്കീതുകളുമുണ്ട്.

ഗീതയുടെ രണ്ടാംപാദത്തിൽ മഴയുടെ ആരംഭംതൊട്ട് ചെയ്യേണ്ടകാര്യങ്ങളെക്കുറിച്ചുപറയുന്നു. ഇടമഴയുണ്ടാവുമ്പോൾത്തന്നെ നിലം വെടിപ്പായി ഉഴണം (ഒട്ടും നനവില്ലാത്തപ്പോൾ ഉഴുത് കന്നിനെ 'കൊല്ലരുത്' എന്ന് പ്രത്യേകം പറയുന്നുണ്ട്). പിന്നെ ഓരോ ഞാററുവേലയിൽ ചെയ്യേണ്ട പണി പ്രത്യേകം സൂചിപ്പിക്കുന്നുണ്ട്. ഇവിടെ ആറുതരം കൃഷിശത്രുക്കളെക്കുറിച്ച് പറയുന്നു:

കാരോലത്തൂമ്പും കാനലിലെ ഞാറും
കരിഞ്ചാഴികൾ തങ്ങളുടെകേടും
കളകളും വരിവിലക്കുംഭുവി
ആറല്ലോ കൃഷിശത്രുക്കളാകുന്നു. (275-78)

(കാരോലത്തൂമ്പ് = കൂമ്പ്കരിയുന്ന രോഗം, കാനലിലെ ഞാറ് = നിഴലിലെ—സൂര്യപ്രകാശമില്ലാത്തിടത്തെ—ഞാറ്, കരിഞ്ചാഴികൾ = കൃഷിനശിപ്പിക്കുന്ന പ്രാണികൾ, കളകൾ, വരി = അധികാരികളുടെ പിരിവുകൾ, വിലക്ക് = മേലാളരുടെ വിലക്കുകൾ)

കൃഷിശത്രുക്കളായി വരി, വിലക്ക്, എന്നിവ എടുത്തുപറയുന്നത് ശ്രദ്ധേയമാണ്. 'ഗീത'യുടെ ഉറവിടം കാണക്കുടിയാൻവിഭാഗത്തിൽനിന്നാണെന്ന് ഇതിൽ നിന്നും അനുമാനിക്കാം.

ഏതെല്ലാം ഭൂമിയിലാണ് നല്ലവിളവുണ്ടാവുക എന്ന് തിരിച്ചറിയുന്നുണ്ട്—

കൊളനീരും വനനീരും കൽനീരും
വളനീരും മലനീരുമൂർനീരും
ആറുനീരൊഴുകീടുന്ന ഭൂമിയിൽ
ഏറെയുണ്ടുവിളവെന്നു നിർണ്ണയം. (351-354)

എല്ലായ്പോഴും വെള്ളംകെട്ടിനില്ക്കുന്നതും കാട്ടുചേമ്പ് വളർന്നുനില്ക്കുന്നതുമായ സ്ഥലം, വേലിയേററമുള്ള ("ആററുവലിയുള്ള") ഭൂമി, വെള്ളം ഒലിച്ചുകൊണ്ടിരിക്കുന്ന ("അഴികണ്ണികളായുള്ള") പാടം എന്നിവിടങ്ങളിൽ "വഴിപോലെ വിളവില്ല നിർണ്ണയം" എന്നും കാണുന്നുണ്ട്.

"മണലുംമണ്ണും കൂടിയ ഭൂമിയിൽ
പണിയേണം വളമിട്ടിട്ടേവരും" (375-76)

എന്ന ഉപദേശവുമുണ്ട്.

മൂന്നാംപാദത്തിൽ പലതരം കൃഷികളെക്കുറിച്ച് പറയുന്നു. താണനിലത്തെ കോൾകൃഷിയെക്കുറിച്ച് പ്രത്യേകം പറയുന്നു. ജലം വാർത്ത് നടത്തേണ്ട കോൾ കൃഷിയുടെ വിഷമങ്ങൾ സൂചിപ്പിക്കുന്നുണ്ട്-

കോളുമുങ്ങിപ്പോകാതെയിരിക്കണം
കോളുള്ളോർക്കാളേറെയുണ്ടാക്കണം (410-11)

പുഞ്ചകൃഷിയെക്കുറിച്ചും പറയുന്നുണ്ട്. പുഞ്ചപ്പറമ്പുകളിൽ പയറും ഉഴുന്നും ചാമയും തിനയും വിതയ്ക്കണമെന്ന നിർദ്ദേശമുണ്ട്. എവിടെയെല്ലാം ഇതൊക്കെ വിതയ്ക്കരുത് എന്നും പറയുന്നു—

കേട്ടാലും നിങ്ങാം തുമ്പയേറീടുന്ന
കാട്ടിലൊന്നും വിതച്ചാലുണ്ടായിടാ
ചെങ്ങണമെന്ന പുല്ലുമിരുവുളു-
മുള്ള കാടതിലൊന്നും വിതയ്ക്കേണ്ട
ഇല്ലിപ്പട്ടലങ്ങേറിയ കാട്ടിലും
വിതച്ചാലങ്ങുകിട്ടുവാനും പണി
കുതിച്ചങ്ങു ചിലവുമതേറിടും. (447-52)

ഓരോ 'ഞാററുനില'യിൽ (ഞാററുവേലയിൽ) എന്തെല്ലാം ചെയ്യണമെന്ന് പൊതുവിൽ പറയുന്നു. ഞാറുണ്ടാക്കുന്നതിൻെറ പ്രാധാന്യത്തെക്കുറിച്ച് സൂചനയുണ്ട്—

ഞാറുണ്ടാക്കപ്പോകാത്തവർക്കാകുന്നു
പോറയെന്നുള്ള നാമമറിഞ്ഞാലും. (466-67)

നല്ലപോ്ലെ നിലം ഉഴുന്നതിനെ ഇങ്ങിനെ വിവരിക്കുന്നു—

കരിനന്നായിത്താത്തികെട്ടീട്ടുട-
നൊരുമ്പെട്ടങ്ങുഴേണം പ്രതിപ്രതി
മുമ്പിൽ പൂട്ടുന്നകന്നിനെ വേറിട്ട-
ങ്ങന്‍പോടെ ഭരിക്കേണം വിശേഷിച്ചും
തെളിച്ചിട്ടങ്ങുതന്നെയുഴേണമേ
കളിച്ചിട്ടും തയ്ക്കരുത് കന്നിനെ
.... .... .... .... ....
വാഠംപ്പിടിയും തുളെക്കൽപ്പിടിയുള്ള
കോൽക്കരികെട്ടിത്താഴ്ത്തിയുഴേണമേ
.... .... .... .... ....
വാൽക്കൊഴുവും ചെവിക്കൊഴുവുമിട്ടു
മേൽക്കുമേലങ്ങു പാത്തിക്കൊഴുവിട്ടും
കരിവാളമ്മേലിട്ടങ്ങുറപ്പിച്ചു
കരുത്തേറുന്ന കാളകാംപൂട്ടണം (500-15)

ഇതിനുശേഷം തെങ്ങുകൃഷിയെക്കുറിച്ചാണ് പറയുന്നത്: പന്തീരാണ്ട് ഒരുപോലെ കായപിടിച്ച 'പന്തൽതെങ്ങി'ന്മേൽ മുപ്പിച്ച് നിർത്തുന്ന വിത്തുതേങ്ങ മെല്ലെ ഇറക്കി വീടിന്നരികെ കുഴികുത്തി മണലും ഉപ്പും ഇട്ട് മുളപ്പിച്ചുണ്ടാക്കുന്ന തെങ്ങിൻതൈകളെ തിരുവാതിരഞാററുവേലയിൽവെയ്ക്കണം എന്നാണ് നിർദ്ദേശം. കമുക്, പിലാവ്, വാഴ, പന, മുളക് എന്നിവയെല്ലാം കൃഷിചെയ്യാനുള്ള നിർദ്ദേശങ്ങളുമുണ്ട്. ചിലതിൻെറ ഗുണസിദ്ധികളെക്കുറിച്ച് സൂചന നല്കുന്നു—തെങ്ങുവെയ്ക്കുന്ന മനുഷ്യർ 'പൊങ്ങിടാതെ' സ്വർഗ്ഗത്തിലിരിക്കുന്നു എന്നും, നല്ല പനസങ്ങാം (ചക്കകാം) ഉണ്ടാക്കുന്നവരുടെ സമീപത്തെങ്ങും യമകിങ്കരന്മാർ വരില്ലെന്നും പറയുന്നു (ഇന്ന് കേരളത്തിൽ ചക്ക ആർക്കും വേണ്ടാത്തതായിരിക്കുന്നു. പക്ഷേ മുമ്പ്മേൽത്തരം ഭക്ഷണമായി ചക്ക കണക്കാക്കിയിരുന്നു എന്നതിന്നു സൂചനകളുണ്ട്: വാസ്കോ ഡ ഗാമയേയും കൂട്ടുകാരേയും സാമൂതിരിപ്പാട് ആദ്യമായി സ്വീകരിച്ചപ്പോാം ചക്കയാണത്രേ ഭക്ഷണമായി കൊടുത്തത്)[3].

3. ഗുണ്ടർട്ട്, 'കേരളപ്പഴമ', 'കേരളോല്പത്തിയും മററും', ഡി. സി. ബുക്സ്, കോട്ടയം, 1992 പു. 53

ധാന്യങ്ങാം, പഴങ്ങാം, പച്ചക്കറികാം എന്നിവ മാത്രമല്ല, നടക്കാവുകാം, പൂന്തോട്ടങ്ങാം എന്നിവയും നട്ടുനനച്ചുണ്ടാക്കണമെന്ന് 'ഗീത' പറയുന്നുണ്ട്— നടക്കാവുവെയ്ക്കുന്നവർക്ക് ഒടുക്കം എന്തായാലും ഗതിയുണ്ടാവുമെന്നും, പൂന്തോട്ടം വെയ്ക്കുന്നവർ സംസാരസാഗരത്തിൽ നീന്തുകയില്ല എന്നും 'അനുഗ്രഹി'ക്കുന്നു.

'മലയാളത്തുള്ള'കൃഷിയെക്കുറിച്ച് പറഞ്ഞശേഷം 'പരദേശത്തുവാഴുന്ന മാർഗ്ഗ'ത്തെക്കുറിച്ചും ചുരുക്കം ചില കാര്യങ്ങാം സൂചിപ്പിച്ചുകൊണ്ട് മൂന്നാം പാദം അവസാനിക്കുന്നു.

നാലാം പാദത്തിലുള്ളത് പ്രധാനമായും കൃഷിക്കുപററിയ കാലത്തേയും കാലാവസ്ഥയേയുംകുറിച്ചുള്ള ആലോചനകളാണ്. ഏതുദിവസം, എതുസമയത്ത് വിവിധങ്ങളായ കൃഷിപ്രവർത്തനങ്ങളിലേർപ്പെടണമെന്ന് നിർദ്ദേശിക്കുന്നു. പിന്നെ ഓരോ വർഷത്തേയും മഴയുടെ അളവ് (എത്ര 'പറ' മഴ എന്നത്) ഗണിക്കേണ്ടതെങ്ങിനെയെന്ന് വിശദമാക്കുന്നു. കാലികളുടെ ലക്ഷണത്തെക്കുറിച്ചാണ് ഒരു വിഭാഗമുള്ളത്. കൃഷിപ്പണിക്കുപററിയ മൂരികളേയും (കാളകളെ) പോത്തുകളേയും തിരിച്ചറിയാനാണ് ഇവിടെ ശ്രമിക്കുന്നത്.

നാലാംപാദത്തോടെ—

സർവ്വരുമിങ്ങിതുകേട്ടു രസിച്ചു
നിർവ്വൈരന്മാരായി വസിച്ചു

എന്നാശംസിച്ചുകൊണ്ട് 'ഗീത' അവസാനിക്കുന്നു.

'ഗീത'യിൽ എടുത്തുപറയുന്ന നെൽവിത്തുകളുടെകാര്യം പ്രത്യേകം ശ്രദ്ധേയമാണ്. ഇവിടെ പരാമർശിക്കുന്ന പാഠത്തിലുള്ളതിലും എത്രയോ അധികം വിത്തുകളെക്കുറിച്ച് കെ. പി. പത്മനാഭമേനോൻ പരിശോധിച്ച 'ഗീത'യുടെ പാഠത്തിൽ പറഞ്ഞതായി കാണുന്നു. അതുകൊണ്ട് അതുകൂടി ശ്രദ്ധിച്ച് തയ്യാറാക്കിയ വിത്തുകളുടെ വിവരമാണ് താഴെ ചേർക്കുന്നത്. വടക്ക് തുളുനാടു മുതൽ തെക്ക് വേണാട്, പാണ്ടിവരെ നടപ്പുള്ള വിത്തുകളായിരുന്നു ഇവ—

I) കോലനാട്ടിലെ വിത്തുകാം

1. ചെന്നെല്ല്, 2. കരിഞ്ചെന്നെല്ല്, 3. കട്ടിവിത്ത്, 4. കുറുഞ്ഞി, 5. കോഴിവാലൻ, 6. വെള്ളകോഴിവാലൻ, 7. പൊന്നാരിയൻ, 8. കഴമ, 9. മുണ്ടകൻ, 10 അരിക്കിരാലി, 11. വയ്യനാടൻ, 12. ഒന്നിടിയൻ, 13. മൂവാലി, 14. പൂത്താടൻ, 15. മോടൻ, 16. ചെറുമോടൻ, 17. പറമ്പൻകഴമ, 18. മലയുടുമ്പൻ

II) എടനാട്ടിലെ വിത്തുകാം

1. കരിമ്പാല, 2. ആരിയൻ, 3. കഴമ, 4. കാളി, 5. വട്ടൻ, 6. മുണ്ടപ്പള്ളി, 7. നവര, 8. കോഴിവാള, 9. പുഞ്ചവിത്ത്, 10. കുട്ടനാടൻ, 11. കോടനെല്ല്, 12. ചെപ്പിലക്കാടൻ, 13. കൂവളക്കാടൻ, 14. പാലവെച്ചാല, 15. കുമ്പളവൻ, 16. ചെന്താർമണിയൻ, 17. വെള്ളത്തായൻ, 18. കരിങ്കാളി, 19. അരിക്കുറുമ, 20. ആരിയങ്കാളി, 21. തനിക്കാളി, 22. ചേരണാലി, 23. സ്വർണ്ണാലി

III) വള്ളുവനാട്ടിലെ വിത്തുകാം

1. കറുത്ത എരുമക്കാലി, 2. ചിററേണി, 3. കാടക്കഴുത്തൻ, 4. വെള്ളകുറുഞ്ഞി, 5. അന്നചെമ്പാൻ, 6. കല്ലുണ്ടചെമ്പാൻ, 7. ചെഞ്ചെമ്പാൻ, 8. എലിചെമ്പാൻ, 9. ഈർക്കിലി ചെമ്പാൻ, 10. കോതമ്പുചെമ്പാൻ

IV) തലഷില്ലിനാട്ടിലെ വിത്തുകൾ

1. വെട്ടിക്കുട്ടാടൻ, 2. തലഷില്ലിപാണ്ടി, 3. ചെറുപാണ്ടി

V) പറവൂരുനാട്ടിലെ വിത്ത്

ആനക്കൊമ്പൻ

VI) കരപ്പുറത്തെ വിത്തുകൾ

1. തുളുനാടൻ, 2. ചേററാരിയൻ, 3. മണലാരിയൻ, 4. കറുത്തകുറുവ, 5. കുറുവ
6. പറമ്പൻ, 7. ചെറിയപറമ്പൻ, 8. അയനി, 9. ആരിയൻ, 10. ചെറിയാരിയൻ

VII) കുട്ടനാട്ടിലെ വിത്തുകൾ

1. പൊക്കാളി, 2. ചെറുപൊക്കാളി, 3. കൂര, 4. കുററാരിയൻ, 5. ചുവന്നാരിയൻ
6. കുറുവ, 7. കരിക്കൻ വിത്ത്

VIII) വേണാട്ടിലെ വിത്തുകൾ

1. പാണ്ടി, 2. കാടക്കഴുത്തൻ, 3. കൊളവാഴ, 4. വെള്ളകുട്ടാടൻ, 5. സീതഭോഗം,
6. ഉഴുതുവിരട്ടി, 7 എടക്കുറുക, 8 വഴുതുവെരട്ടി

IX) പാണ്ടിയിലും പരദേശത്തുമുള്ള വിത്തുകൾ

1. കാര, 2. വശനം, 3. ചെമ്പാവ്, 4. ഇളകുചെമ്പാവ്, 5. ചീരകച്ചെമ്പാവ്, 6. കൽക്കുമ്മായൻ, 7. പൂങ്കാര, 8. തിരുപ്പുകിൽ, 9. കുങ്കുമച്ചെമ്പാവ്, 10. വെള്ളക്കാര, 11. എളക്കാരു, 12. പഴുകുചെമ്പാവ്, 11. ചെമ്പളം, 12. പൂമ്പോള, 13. മട്ടക്കാരു

ഇങ്ങിനെ ആകെ 93 വിത്തിനങ്ങളെക്കുറിച്ച് പറയുന്നുണ്ട്. ഒരേവിത്ത് പല പേരിൽ പല നാട്ടിൽ അറിയപ്പെടുന്നുണ്ടാവാം. ഒരേ പേരിലറിയപ്പെടുന്നവിത്ത് നാടുമാറുമ്പോൾ വ്യത്യസ്തമായെന്നും വരാം.

പത്തൊമ്പതാംനൂററാണ്ടിൽ കേരളത്തിലുണ്ടായിരുന്ന ഹെർമൻ ഗുണ്ടർട്ട് നെല്ലിനങ്ങളുടെ ഒരു പട്ടിക ശേഖരിച്ചുവെച്ചിരുന്നു. അതിൽ മൊത്തം 58ഇനം നെല്ലുകളുടെ വിവരങ്ങളാണത്രേ ഉള്ളത്[4].

അടുത്തകാലത്ത് (അമ്പതുകളോടെ) പുതിയതരം വിത്തുകൾ (അത്യുല്പാദനശേഷിയുള്ളവ-വളരെയധികം രാസവളങ്ങളുപയോഗിക്കുകയും കീടനാശിനികളെക്കൊണ്ട് സംരക്ഷിക്കുകയുംചെയ്താൽ മാത്രം വേണ്ടതുപോലെ വിളയുന്ന വിധത്തിൽ കൃത്രിമമായി രൂപപ്പെടുത്തിയ വിത്തുകൾ) വന്നതോടെ നമ്മുടെ പഴയവിത്തുകളിൽ ഏറെയും കേരളത്തിൽനിന്ന് അപ്രത്യക്ഷമായിരിക്കുന്നു. ഇവയിൽപലതും പാശ്ചാത്യരാജ്യങ്ങളിലെ—പ്രത്യേകിച്ചും അമേരിക്കയിലെ—ലാബൊറട്ടറികളിൽ സംരക്ഷിച്ച് സൂക്ഷിച്ചിട്ടുണ്ടാവണം. ഇനി അവ നമ്മുടെ ഉപയോഗത്തിനുകിട്ടണമെങ്കിൽ 'പേററൻറ്' നിയമമനുസരിച്ച് വലിയ 'പകർപ്പവകാശത്തുക' നല്കേണ്ടിവരും.

നെൽവിത്തുകളുടെ വൻസമ്പത്ത് നഷ്ടപ്പെടുത്തിയ നമുക്കാകുന്നു
'പോറയെന്നുള്ള നാമമറിഞ്ഞാലും'
എന്ന് ഇക്കാര്യമറിഞ്ഞാൽ 'പരശുരാമൻ' ഇന്ന് മൊഴിഞ്ഞേക്കും!

4. പ്രൊഫ. സ്കറിയാ സക്കറിയ, ആമുഖപഠനം, ഹെർമൻഗുണ്ടർട്ട് - കേരളോല്പത്തിയും മററും, ഡി സി. ബുക്സ്, കോട്ടയം, 1992, പു. XIX

## കൃഷിഗീത [1]

(ഒന്നാംപാദം)

**രാമ !** രാമ! ജയ ജയ ഭാർഗ്ഗവ!
രാമ! രാമ! ജമദഗ്നിനന്ദന!
രാമ! രാമ! പരശുധര! വീര!
രാമ! രാമ! ഭൃഗുകുലപുംഗവ!
രേണുകാത്മജ! ദേവ! ദയാനിധേ!
സ്ഥാണുശിഷ്യപ്രവര! ജയ ജയ
കാർത്തവീർയ്യമൃതിപ്രദ! ഭൂപ്രദ!
കീർത്തിമൂർത്തേ! ഭഗവൻ! ജയ ജയ.
ഭൂദാനേനൈവ തൃപ്തരായീടിന
ഭൂവരൻമാരിതി സ്തുതി ചെയ്തിട്ടു
ഗോകർണ്ണാഖ്യമഹാക്ഷേത്രത്തിങ്കന്നു
ശോകം തീർന്നഭിവന്ദിച്ചു വിപ്രരും
രാമനെത്തന്നെ പിന്നെയും പിന്നെയും
ഭൂമിയിൽത്തന്നെ വീണു വണങ്ങിനാർ.
പരമാനന്ദമായ സമാധിയി-
ലിരുന്നീടുന്ന രാമൻ തിരുവടി
തേജോരൂപമാം നാദബിന്ദുക്കളിൽ
യോജിപ്പിച്ചോരു മാനസം മെല്ലവെ
പേർത്തു കീഴ്പ്പോട്ടിറക്കീട്ടു നോക്കുമ്പോൾ
ആർത്തി പൂണ്ടൊരു വിപ്രരെക്കാണായി.
കേണുനോക്കുന്ന ഭൂദേവൻമാരോടു
രേണുകാത്മജൻതാനുമരുൾ ചെയ്തു:-
ജപഹോമാദികർമ്മങ്ങളൊക്കവേ
കൃപയോടെ കഴിക്കുന്നതില്ലയോ?
സംപ്രതി സുഖമല്ലയോ നിങ്ങളും
മാംപ്രതി വന്നതെത്രയുമത്ഭുതം.
നിങ്ങളെക്കുറിച്ചുള്ളോരു വാത്സല്യ-
മിങ്ങുനിന്നിളക്കംവരാ നിർണ്ണയം.
പരശുരാമൻതന്റെ നിയോഗം കേ-
ട്ടുരചെയ്തിതു ഭൂസുരേന്ദ്രൻമാരും:
വീരരായുള്ള ക്ഷത്രിയരെക്കൊന്ന
വീരഹത്യാപരിഹാരമായിട്ടു
വാരിധി നീക്കി ഭൂമിയുണ്ടാക്കീട്ട-
ങ്ങാരണർക്കു കൊടുത്തതുമത്ഭുതം.
സ്വർഗ്ഗത്തെക്കാളുമേററം സുഖകര-
മാർഗ്ഗമായുള്ള കേരളഭൂതലം
നിന്തിരുവടി ഞങ്ങൾക്കുതന്നതും

1. ട്രാവൻകൂർ മാനുസ്ക്രിപ്റ്റ്സ് ലൈബ്രറിയുടെ ആദർശഗ്രന്ഥം നമ്പർ 18996.

എന്തൊരുസുഖം വേണ്ടതിതിൽഷരം.
പൊട്ടന്മാരായ ഞങ്ങളുമിന്നൊരു
പൊട്ടത്തമുണർത്തിക്കുന്നിതങ്ങോട്ടു.
നിന്തിരുവടി തന്നെ മഹീദ്ധ്രത്തി-
ന്നന്തരാളമായുള്ള മഹീതലേ
സ്വയമായിട്ടു കല്പിച്ചിതങ്ങിനെ
ന്യായമന്യായമെന്നിവ കേവലം.
കൃഷിചെയ്യുംപ്രകാരങ്ങളൊക്കെയും
വൃഷഭാധികാം സാധനമെന്നതും
നിന്തിരുവടി കല്പിച്ചരുളേണ-
മെന്തൊരു ഗതിയല്ലാതെ ഞങ്ങാംക്ക്?
എന്നുണർത്തിച്ചതു കേട്ടു ഭാർഗ്ഗവൻ
പിന്നെയുമരുാംചെയ്തു സുഖത്തോടെ:-
നിങ്ങാംക്കിന്നിതു തോന്നിയതെത്രയും
നന്നുനന്നെന്നു കേട്ടുധരിച്ചാലും.
നമസ്കൃത്യ ഗുരുചരണാംബുജം
ക്രമത്തോടിവചൊല്ലുന്നതുണ്ടു ഞാൻ.
എങ്കിലോ നിങ്ങാം കേട്ടാലുമേവരും
ശങ്കകൂടാതെയുള്ള കൃഷിവിധം.
കൃഷിചെയ്തു കഴിയാത്തവർക്കൊരു
വഴിയില്ലയിഴഷിനു ഭൂതലേ
ദാരിദ്ര്യങ്ങാം കളയേണമെങ്കിലോ
നേരത്തേ കൃഷിചെയ്യേണമേവരും.
വരുംകാലത്തേയ്ക്കുള്ളോരു കോഷ്ഠക-
ളൊരുംപെട്ടു കരുതണം മുമ്പിലേ.
എകർത്തിൽ പടുക്കേണം തൊഴുത്തുക-
ളകത്തൂട്ടങ്ങടുത്തിട്ടിരിക്കണം.
പുല്ലുവട്ടികാം വേണമിടയിടെ
വെള്ളഷാത്തികളോടും ബഹുവിധം.
തൊഴുത്തോളമിടയിട്ടിട്ടഷുറം
കുഴിച്ചു പടുക്കേണം വളക്കുഴി.
കാളമൂരി കരിംകന്നിവയെല്ലാം
ഓളംകൂടാതെ കെട്ടണം വെവ്വേറെ.
താടക്കാലിട്ടിട്ടെല്ലോ തൊഴുത്തുക-
ളാടിഷോകാതിരിക്കണം കെട്ടുമ്പോാം.
രാത്രിനേരം പിരിയാതെ തീനിട്ടു
നേത്രങ്ങാംകൊണ്ടു താൻതന്നെ നോക്കണം.
കന്നു രക്ഷിക്കഷോകാത്തവരെല്ലാ-
മെങ്ങിനെ കൃഷിചെയ്തു കഴിയുന്നു?
കന്നിനെക്കഴുകിച്ചു കളിക്കേണ-
മെന്നുമേ കൃഷികർമ്മികളേവരും.
തലയക്കാലംതന്നെ കരുതേണം
അലിവോടെ കരിയും നുകങ്ങളും.
ഊർച്ചയും വെള്ളക്കാലും മരങ്ങളും
തുള്ളലില്ലാത്ത പാത്തിച്ചവിട്ടിയും

കൊഴുവും കൊടുവാാം മഴു കയ്ക്കോട്ടും
വഴിഞ്ഞേററമിരിക്കേണമെപ്പോഴും.
കുഴികുത്തിയരുവാളു കോടാലി
മഴു തായാദി കൊട്ടയും വട്ടിയും
പണിയാളർ മികവായിട്ടില്ലാഞ്ഞാൽ
പിന്നെയും കടമേവനും നിർണ്ണയം.
നശിച്ചു കൃഷിചെയ്യുന്ന കാലത്തു
പണക്കാരനും വീഴും കടത്തിന്മേൽ.
വിളയുന്നവ സൂക്ഷിപ്പതിന്നായി
കളം വേണമൊരിടത്തു വേറിട്ടു.
പണിയിച്ചവൻ തന്നെക്കൊടുക്കണം
പണിയാളർക്കു വല്ലി വഴിപോലെ.
വഴി വെട്ടിയടച്ചു വിളയിച്ചാ-
ലുഴവന്മാർ നശിക്കുന്നിതേററവും.
അതിൽ നീക്കി വിളയിപ്പവർക്കൊരു
ഗതിയില്ല പരലോകത്തിങ്കലും.
വഴികൂടാതെ കാട്ടുന്നവരാരും
കൃഷിചെയ്തു പിഴയ്ക്കാമെന്നോർക്കേണ്ട.
ഗുരുഭക്തിയുമീശ്വരഭക്തിയും
പെരുത്തോരല്ലോ നല്ലൂ കൃഷിയിങ്കൽ.
നിദ്രയേറിയിരിക്കുന്നവരാരും
ഭദ്രമല്ല കൃഷികരേ കർമ്മണി.
ചിത്തത്തിൽ കരുണയില്ലാതീടുന്ന
മത്തന്മാരാരും വേണ്ട കൃഷിയിങ്കൽ.
വിഷയത്തിങ്കൽ സക്തി പെരുത്തവർ
കൃഷികർമ്മണി നോക്കേണ്ട കേവലം.
കളവുള്ളവരാരും നടക്കേണ്ട
വിളഭൂമൗ കൃഷീവലരായിട്ട്.
മദ്ധ്യേ മദ്ധ്യേ മധുപാനം ചെയ്യുന്ന
ബുദ്ധികെട്ടവർ വേണ്ടാ കൃഷികരേ.
കണക്കെല്ലാമേ ചോദിക്കുന്നേരത്തു
ചുണയ്ക്കുന്നവർ വേണ്ടാ കൃഷിവിധൗ.
വെള്ളംതന്നെ കൃഷിക്കു പ്രമാണമെ-
ന്നുള്ളിലെല്ലാരും വേണമറിഞ്ഞാലും.
വൈ(വേ?)ലി കെട്ടീട്ടുവേണം കൃഷീവലർ
കാലംമേവിത്തേപ്പാനും നടുവാനും
വളം പാടത്തിടാഞ്ഞാലൊരിക്കലും
തെളിവില്ല വിതച്ചാലും നട്ടാലും.
അതുതന്നെയുമല്ല വിളവിങ്കൽ
അതികഷ്ടം കുറച്ചിലുമായ് വരും.
തോലും കെട്ടീട്ടു താത്തുന്നവർക്കതി-
വേലം നെല്ലു വിളയുന്നു കേവലം.
വരമ്പു കുറച്ചീടും നരന്മാരെ-
പ്പെരമ്പോണ്ടടിക്കേണം നുറുങ്ങവേ.
മേലേക്കണ്ടങ്ങൾക്കല്ലോ വരമ്പുക-

ളാലംബേന ധരിക്കേണമെപ്പോഴും.
തൂക്കലേറയുള്ളേടത്തൊരിക്കലും
ചേർക്കരുതു കഴായവെള്ളത്തിനു.
വരമ്പിന്മേലെപ്പുല്ലു കളയേണം
വിരിപ്പിന്നതുമെന്തിനു കേട്ടാലും.
പച്ചപ്പുല്ലു വളം വലിച്ചീടുമേ
നിശ്ചയം വെടിപ്പിന്നെന്നു വെയ്ക്കേണ്ട.
പറഞ്ഞാലുമൊടുങ്ങുകയില്ലിവ
കുറച്ചിട്ടു പറയുന്നു കേവലം.
വേനൽക്കാലം പണിയേണ്ടതൊക്കെയും
മാനിച്ചു പറയുന്നതുമുണ്ടു നാം.
വൈലി കെട്ടിയുറപ്പിച്ചിട്ടേവരും
കാലമേ വിറകേറയിടേണമേ.
വിറകാല നിറഞ്ഞു വഴിഞ്ഞിട്ടു
പുറമേയെടുക്കേണമുറപ്പിച്ച്.
ഗതവർഷേ സമർപ്പിച്ചോരിന്ധനം
ഇതുകാലമെടുത്താലേ നീരറു.
വൈലിക്കൊക്കയെഴകു പടുക്കേണം
ചാലവേയികർത്തിക്കെട്ടുക ദൃഢം.
പടിക്കാലും പടിയുമെല്ലാവർക്കും
വെടിപ്പോടെയുറപ്പിച്ചിരിക്കണം.
പുരയ്ക്കുള്ളോരു സാധനമൊക്കവേ
കരുത്തോടെ ചളിപിടിപ്പിക്കണം.
തിന്ത്രിണിമുതലായുള്ള സാധനം
സംഭരിച്ചു ബിഡാവിലങ്ങാക്കണം.
നല്ലെണ്ണ വെളിച്ചെണ്ണ പുവ്വത്തെണ്ണ
നല്ല കൊട്ടയെണ്ണയിവയൊക്കവേ
സംഭരിച്ചു ഭരണിയിലാക്കണം
ശുഭവത്തായി സൂക്ഷിച്ചു വെയ്ക്കണം.
സംഭരിക്കണം ഇൗങ്ങ ചിനിക്കയും
കുംഭമാസത്തിനുള്ളിലിവയെല്ലാം.
വാകതാളിപ്പൊടിലവണാദിക-
ളാകെയുണ്ടാക്കിക്കൊണ്ടു കരുതണം.
മാങ്ങ നാരങ്ങ പാകത്തിലൊക്കവേ
നീങ്ങാതെ നെല്ലിക്കായും കരുതണം.
പുരയൊക്കവേ കെട്ടി മേഞ്ഞിട്ടുട-
നിരിക്കേണം സുഖിച്ചുടനേവരും.
തദനന്തരം നെല്ലു പെരുംപുഴു-
ക്കോദനത്തിനു വെച്ചുണക്കീടണം.
സംഗ്രഹിക്കണം സൂക്ഷിച്ചവയെല്ലാം
സംഗ്രഹചിത്തന്മാരെന്നറിഞ്ഞാലും.
എങ്കിലോ പഴതായിക്കിടക്കുന്ന
വങ്കാടൊക്കെ മുറിച്ചു ദഹിപ്പിച്ചു
സങ്കരങ്ങളെയൊക്കെക്കളഞ്ഞിട്ടു
ശങ്കകൂടാതുഴുവുമാറാക്കണം.

കന്നു തിന്നുന്ന തോലൊക്കെക്കൊണ്ടന്നു
കന്നിനു കൊടുക്കേണം ദിനംപ്രതി.
പട്ടൊഴവു കഴിച്ചിട്ടു പാർക്കണം
കുട്ടാടൻ വിതച്ചീടുന്ന ഭൂമിയിൽ.
കട്ടയൊക്കെപ്പൊടിച്ചു തകർക്കണം
കൊട്ടിക്കൊണ്ടങ്ങുലർച്ച വരുവോളം.
മാനിഴച്ചാലങ്ങയ്യഞ്ചു ചാലങ്ങു
മാനമോടെ ചാൽ തൂർത്തുഴുതീടണം.
വളവും പൊടിച്ചാരവുമെന്നിവ
വളരെക്കോരിയിട്ടു ചുട്ടീടണം,
വരമ്പിന്മേലെച്ചുള്ളിവായ്ക്കാടുകൾ
പരിചോടെ വെട്ടിച്ചുട്ടീടേണമേ.
അതു നിൽക്കട്ടെ കേട്ടാലുമിന്നിയും
മതഭേദം പറയുന്നതല്ല നാം.
നനച്ചുണ്ടാക്കീട്ടുള്ളോരു സസ്യാദി
മനസ്സിന്നേറെ സൗഖ്യമഹോ! നൃണാം.
വെള്ളത്താവളമുള്ളോരു ഭാഗത്തു
പള്ളമുണ്ടാക്കിക്കൊള്ളേണമേവരും.
നനച്ചേമ്പാദിയായുള്ളതൊക്കെയും
കനക്കെക്കുഴികുത്തി നടേണമേ.
കിഴക്കൻ കയ്പവിത്തു പടവലം
വഴിക്കക്കുത്തിയിട്ടു പടർത്തണം.
തണുപ്പേറുന്ന ദിക്കിലിവററിനു
കണക്കല്ല കുറഞ്ഞീടും കായ്കളും.
വിത്തു നേരത്തേ പാകി മുളപ്പിച്ചു
നിർത്തിടേണം വഴുതിനത്തയ്യുമേ.
അറച്ചീര ചെറുചീരവിത്തതു-
മറുത്തു തടംപാകി മുളപ്പിക്ക.
തണ്ടൻകീര വിതച്ചാലും നട്ടാലു-
മുണ്ടാകുന്നു വഴിപോലെ ദീർഘത്തിൽ.
മുണ്ടൻ കയ്പക്ക വേനൽ വരിഷവു-
മുണ്ടു കായും വളരെ വർദ്ധിക്കുന്നു.
കള്ളിയൊക്കെച്ചെറുതായിട്ടുണ്ടാക്കി-
പ്പള്ളമായി നടേണം വഴുതിന.
തിരിവെള്ളവും തേകിയ വെള്ളവു-
മിരണ്ടെങ്കിലും വേണം സുലഭമായ്.
വെള്ളരിക്കുഴി കുത്തിപ്പുതയിട്ടു
വെള്ളത്തോടെ വളവും കലക്കണം.
ഇവററിന്നൊക്കെച്ചുട്ടുവളമിട്ടു
ഭൂമിതന്നിൽ മുളപ്പിക്കവേണമേ.
ചിതലേറുന്ന ദിക്കിലിവയൊന്നും
മുതിർന്നുണ്ടാക്കരുതു വൃഥാവേല.
വേനൽക്കുമ്പളമെത്രയും വിസ്മയം
മാനിച്ചുണ്ടാക്കിപ്പന്തലിടേണമേ.
വെള്ളിത്തണ്ടൻ പയറുമതുപോലെ

വെള്ളം വാടാതിരിക്കേണമെപ്പോഴും.
പരശുധരനേവമരുൾചെയ്തു
ധരണീസുതന്മാരോ,ടതു കേട്ടു
പരമാനന്ദം പൂണ്ടു തെളിഞ്ഞിഹ
മരുവീടിനാരക്കാലമേവരും.

ഇതി കൃഷിഗീതാ
പ്രഥമപാദം സമാപ്തം

രണ്ടാം പാദം

ശിവ! ശങ്കര! ദേവ! പശുപതേ!
ഭവ! ഭാനുശശിദേവലോചന!
ശിതികണ്ഠ! ഭാവാനീപതേ! വിഭോ!
ധൃതശൂല! ഗിരീശ! മഹേശ്വര!
ദ്വാദശനാമമിത്ഥം മഹേശസ്യ
സാദരം ജപിച്ചാശയശുദ്ധനായ്
മേവിടുന്ന പരശുധരൻ പുന-
രേവമങ്ങരുൾചെയ്തിതു പിന്നെയും:-
ഭൂസുരേന്ദ്രരേ! കേട്ടാലുമെങ്കിലോ
ഭാസുരചിത്തന്മാരായിട്ടേവരും.
കൃഷിചെയ്യുംപ്രകാരങ്ങളൊക്കെയും
ഋഷിവാക്യ പ്രമാണമിതാകുന്നു.
ഭൂമിക്കുള്ളോരു നന്മയും തിന്മയും
വിളവും വിളവില്ലാത്ത ഭൂമിയും
കാലവും വിതപ്പാനും നടുവാനും
കാലമേ നല്ല പട്ടും തരങ്ങളും
കാലമേ പറയുന്നതു കേട്ടാലും
കാലം വൈകാതെ ചൊല്ലുന്നതുണ്ടു നാം.
പട്ടൊഴവങ്ങുഴുതു പൊടിച്ചിട്ടു
കട്ട കൂടാതെയിട്ടതിൻെറ ശേഷം
ഇടമാരി ചൊരിഞ്ഞുവരാദിനം
അടവോടങ്ങുഴേണം വെടിപ്പായി.
പുകിലില്ലാതുഴുതിട്ടു കന്നിനെ-
ഷ്ടകകൂടാതെ കൊല്ലരുതാരുമേ.
പത്തുചാലിൽ കുറഞ്ഞിട്ടൊരുത്തരും
വിത്തു കണ്ടത്തിലാക്കായ്കവേണമേ.
മുമ്പിലുള്ള കഴായു കിളച്ചിട്ടി-
ട്ടമ്പോടങ്ങു വരമ്പു പൊതിയേണം.
മഴ നോക്കീട്ടു ചെയ്യേണമേവരും
കൃഷികർമ്മണി കർമ്മങ്ങളേവരും.
അതിലും പിന്നെ പട്ടുപണിയൊക്കെ-
ച്ചതികൂടാതെ വേഗം കഴിക്കണം.
മഴയേറിക്കുഴഞ്ഞു വിതച്ചാലോ

പഴുതേ തന്നെയാകുമൊലിവിത.
തടവില്ല വിളവു കുറഞ്ഞുപോ-
മുടൻ ചാലും വിതച്ചാലൊരേടത്തും.
കുട്ടാടൻ വിതച്ചീടുന്ന ഭൂമിയിൽ
ഒട്ടുമേ കാലം വൈകരുതോർത്താലും.
വട്ടൻവിത്തിനു കാച്ചിലങ്ങേറിയാൽ
ഒട്ടുമേ സഹിച്ചീടുകയില്ല പോൽ.
ഭരണിയാകും ഞാററുനിലതന്നിൽ
ചരതിച്ചു വിതയ്ക്കേണമേവരും.
വട്ടെള്ളുമതിൽത്തന്നെ വിതയ്ക്കണം.
പട്ടുപോകാതിരിക്കേണം വെള്ളത്തിൽ.
മുണ്ടമ്പള്ളി ഭരണിയിൽത്തന്നെയു-
മുണ്ടാകുന്നിതു ചാമയുമപ്പോലെ.
മണലേറുന്ന ദിക്കിലൊരേടത്തും
പണിചെയ്യേണ്ട ഞാററിനു നിർണ്ണയം.
ഞാറുണ്ടാക്കപ്പോകാത്തവരാരുമേ
ചേരേണ്ട കൃഷികർമ്മണി കുത്രചിൽ.
കൃഷിശത്രുക്കളാറുണ്ടവയെല്ലാം
ഋഷിവാക്യക്രമേണ പറഞ്ഞിടാം.
കാരോലത്തുമ്പും കാനലിലേ ഞാറും
കരിഞ്ചാഴികാന്തങ്ങളുടെ കേടും
കളകളും വരി വിലക്കും ഭുവി
ആറല്ലോ കൃഷിശത്രുക്കളാകുന്നു.
ഭരണിയാകും ഞാററുനിലതന്നിൽ
വിരുഷിന്നൊക്കെ ഞാറതു പാകണം.
കാർത്തികയിലും കട്ടിച്ചുകൊള്ളുന്നു
ചേർക്കുന്നു ചിലർ വള്ളിയാലിൽത്തന്നെ
രോഹിണിയിലൊലിവിതച്ചിട്ടുടൻ
ദേഹവൃത്തി കഴിയുന്നിതേവരും.
വരിഷംതന്നെയേറിയാലുമതിൽ
വരുമേ കൃഷി നന്നായിട്ടേവർക്കും.
കരിഷാലി ഭരണിയിലങ്ങോട്ടു
വിരിഷിന്നു ചിതമല്ല നിർണ്ണയം.
വട്ടനും മുണ്ടൻപള്ളിയാം വിത്തിനും
പട്ടെല്ലാം ഭരണിതന്നിലാകുന്നു.
രോഹിണിയിലും കാർത്തിക തന്നിലും
ആഹന്ത! വിതച്ചീടുന്നു കട്ടിച്ച
മലയാളത്തിൽ രോഹിണിക്കപ്പുറം
ഒലിയായിട്ടങ്ങോട്ടും വിതക്കേണ്ട.
പറമ്പൻ മോടനാദിയായുള്ളവ
പറമ്പിൽ വിതയ്ക്കേണം ഭരണിയിൽ.
രോഹിണിയിൽ ചെറുമോടനാദിയെ
മോഹിച്ചു വിതയ്ക്കുന്നു ചിലരഹോ!
പറമ്പിൽക്കഴമയ്ക്കങ്ങു രോഹിണി
പറയുന്നു മലയുടനെന്നുമേ.

ഭരണിയിലരിവിരിയെല്ലാരും
കരുതീട്ടു വിതച്ചു തുടങ്ങേണം.
ഞാറു പാകേണമൊക്കെ വിരുഷിനു
വേറിട്ടു ഭരണി കാർത്തികയിലും.
വിരിഷാകുന്ന വിത്തങ്ങരിവിരി
ചെറുത്തുള്ളോരു മൂഷതിനാകുന്നു.
പരന്നു വിതച്ചാലുമേ നട്ടാലും
വരുന്നു വിളവൊഷമരിവിരി.
ചേമ്പുചേനകരിമ്പാദിയൊക്കെയും
തൂമ്പിടേണമേ രോഹിണിക്കിഷുറം.
ചിലകാലത്തിടവഞായററിലും
ഒലിയും വിതയ്ക്കുന്നിതൊടുക്കത്ത്.
പാർത്തിട്ടു വിതയ്ക്കുന്നു മകിരത്തിൽ
പേർത്തു പിന്നെയും വിത്തു വലിയവ
വിരിഷിന്നൊക്കെ ഞാറങ്ങിളമയിൽ
പറിച്ചിട്ടു നടേണം പഴകാതെ.
തിരുവാതിര ഞാററുനിലയോളം
വിരിഷങ്ങു നടുന്നുണ്ടു കുത്രചിൽ.
പുണർതത്തിൽ വിരുഷു നടുന്നവർ
ഗുണഹീനന്മാരായ കൃഷീവലർ.
കുമ്പളവനും ചെന്താർമണിയനും
മുമ്പേയുള്ളൊരു വിത്തിവ മുണ്ടകം
മുണ്ടകത്തിലിജ്ജമാനനാകിയ
മുണ്ടകംപാലയും കൊടനിറയും.
മുമ്പനാകുമരിക്കിരാലിവിത്തും
മുമ്പിൽത്തന്നെ ഭരണിയിൽ പാകണം.
മകീരം തിരുവാതിരതന്നിലും
തീർത്തു പാകേണം ഞാറു കരിംകുറ.
മുമ്പിൽ നട്ടു മുതിർന്നാലങ്ങപ്പൊഴേ
അമ്പോടെ താങ്ങി നിർത്തേണം വെള്ളവും.
വള്ളിയാൽക്കു വിരിഷുവിത്താകുന്നു
വെള്ളിയിൽത്തന്നെ കേട്ടാലുമേവരും.
വള്ളിയാൽ പണിയൊക്കെക്കഴിഞ്ഞിട്ടു
കൊള്ളുകേലപ്പൊഴുതു കരിംകുറ.
തോലിടാതെ നടേണ്ട കരിംകുറ
കാലമേ വേണമല്ലോ വിരിഷിനും.
ഒലിക്കൊക്കെ പ്രമാണം വളമെന്നു
പലരും ധരിക്കേണം കൃഷീവലർ.
കളയൊട്ടും മുളയ്ക്കരുതെങ്കിലോ
വളം ചുട്ടിട്ടിടേണം വഴിപോലെ.
വരിയും കളയും വിരിഷോടുട-
നരികേ മുളയ്ക്കുന്നു വിതയ്ക്കുമ്പോൾ.
വരി നട്ടാലുമുണ്ടു വിരുഷിങ്കൽ
പിരിയാതെ ചിലേടത്തു വിസ്മയം.
ഭൂമിതന്നുടെ ഭേദമെന്നും ചില-

രാമോദം ബീജഭേദേന കുത്രചിൽ.
പുതുമാരിയും ബീജവും കൂടുമ്പോൾ
എതിർക്കുന്നു വരിയും കളകളും.
കേട്ടാലുമിവയൊക്കെയുമിന്നിഹ
വാട്ടം കൂടാതെയുള്ള വിളവുകൾ.
കൊളനീരും വനനീരും കൽനീരും
വളനീരും മലനീരുമൂർനീരും
ആറുനീരൊഴുകീടുന്ന ഭൂമിയിൽ
ഏറെയുണ്ടു വിളവെന്നു നിർണ്ണയം.
കരിംപാറയങ്ങുള്ള വയലിന്ന്
ഇരുന്നിട്ടുടൻ വാഴുമെന്നാകിലും
വിളവങ്ങതിലേറെയുണ്ടാകുന്നു
തെളിവോടെ പറഞ്ഞിതു നാമിപ്പോൾ.
ഉറവില്ലാതെയുള്ളോരു ഭൂമിയിൽ
ഉറവുള്ളൊരു വെള്ളമൊഴുകിലും
വിളവേറെയുണ്ടാകുമതിലെന്നു
പലരും ധരിക്കേണം കൃഷീവലർ.
വിളവില്ലാതെയുള്ളോരു ഭൂമികൾ
തെളിവോടെ പറയുന്നു കേട്ടാലും.
വറൾച്ചയുള്ള പാടവുമവ്വണ്ണ-
മുറച്ച ജലമുണ്ടാകുമെങ്കിലും
ഉഭയങ്ങളിൽ കീഴ്പാറയുണ്ടെങ്കി-
ലഭയം ജലമുണ്ടാകിലും തദാം
ചേമ്പുമുണ്ടങ്ങുറവുമെല്ലാ നാളും
സംഭരിച്ചാലതിൽ വിളവില്ലപോൽ.
കേട്ടുകൊള്ളുവിനാററുവലിയുള്ള
കോട്ടപ്പാടം വിളവില്ല കേവലം.
അഴികണ്ണികളായുള്ള പാടത്തു
വഴിപോലെ വിളവില്ല നിർണ്ണയം.
മണലും മണ്ണും കൂടിയ ഭൂമിയിൽ
പണിയേണം വളമിട്ടിട്ടേവരും.
ഇങ്ങനെ ഭൂമിദേവന്മാർക്കായ്ക്കൊണ്ടു
മങ്ങാതെ കൃഷിചെയ്യും പ്രകാരവു-
മരുൾചെയ്തു ഭാർഗ്ഗവരാമനന്നേ.

ഇതി ദ്വിതീയപാദം സമാപ്തം

### മൂന്നാം പാദം

കൃതവീര്യസുതരിപു ഭാർഗ്ഗവൻ
മതിചേർന്നരുൾചെയ്തിതു പിന്നെയും
പരദേശത്തുവാഴുന്ന മാർഗ്ഗവും
പരന്ന നവധാന്യങ്ങളൊക്കെയും
താണവീതി കരപ്പുറത്തേററവും
താലങ്ങൾ കൊടിവാഴ കവുങ്ങുകൾ

പരിചോടെ പറയുന്നു കേട്ടാലും
പറയുന്നുണ്ടു നിങ്ങളോടൊട്ടു ഞാൻ.
എങ്കിലോ താണവീതിയിലാകുന്നു
പങ്കത്തിൽ കോളും പുഞ്ചയുമെന്നിവ.
രണ്ടു വാഴ്ചയുണ്ടങ്ങതിലേററവു-
മുണ്ടല്ലോ വിളവേററമറിഞ്ഞാലും.
ചെന്നെല്ലല്ലോ പിടിക്കുന്നു കോളതിൽ
മൂന്നുമാസത്തിനുള്ളിൽ വിളഞ്ഞിടും.
കോറത്തോണികൊണ്ടു തേകി ജലമൊക്കെ
വാർക്കേണമക്കൊലകൊണ്ടു താഴ്ത്തീട്ടു
ചളി പൊങ്ങിച്ചുവേണം വിതയ്ക്കുമ്പോൾ
അളവേ കോളുണ്ടാകുന്നു നിർണ്ണയം.
കള്ളിമാടി നടുക വിതയ്ക്കയും
വെള്ളംകൊണ്ടു പൊറുതിയില്ലാഞ്ഞിടും
വെട്ടിയിട്ടങ്ങെറിഞ്ഞു നടുകയാൽ
വട്ടിക്കുട്ടാടനെന്നു പറയുന്നു.
കോളിനങ്ങു നവരയും വട്ടനും
മേളിച്ചു വിതച്ചീടുന്നു ഭൂമിയിൽ.
വെളുത്ത നവര പിടിച്ചീടുന്നു
കുളുർപ്പേറുന്ന പുഞ്ചയ്ക്കു കുത്രചിൽ.
മകരം കുംഭമാസങ്ങളിലിവ
വടിവോടെ കറുത്ത നവരയും
വിതച്ചീടുന്നു വട്ടനുമവ്വണ്ണ-
മിതു കൊയ്യുന്നു മേടമാസംതന്നെ.
കോളു മുങ്ങിപ്പോകാതെയിരിക്കണം
കോളുള്ളോർക്കാളങ്ങേറെയുണ്ടാക്കണം.
തിരുവാതിര ഞാററുവേലതന്നിൽ
വരുന്നു കോളുമുങ്ങൽ ചിലകാലം.
കോളുമുങ്ങിയ കാലത്തവർക്കൊരു
കോളുതന്നെയതായതു നിർണ്ണയം.
വെള്ളമേറിയ കാലത്തു കാട്ടാട-
നുള്ളിൽത്തന്നെ നശിക്കുന്നു വെള്ളത്തിൽ.
മേടമാസത്തിലും വിതച്ചീടുന്നു
കേടുകൂടാതെ കോളുമേ കുത്രചിൽ.
അരുംപൂരെന്ന ദേശത്തിവയെല്ലാം
പെരുകുന്നു പരമ്പരയായിട്ടു.
വള്ളനാടതിലുള്ളോരു പുഞ്ചയ്ക്കു
വെള്ളക്കേടു വരുന്നതു ദുർല്ലഭം.
കിണറും കുളവുമതിലുള്ളൊരു
തെളിവെള്ളമതിന്നൊക്കെയാകുന്നു.
കുഴിയും തോടും താങ്ങലുമെന്നിവ
പുഴന്ന നദീവെള്ളവുമില്ലപോൽ.
പുഞ്ചയാകുന്ന പൊന്നാരിയനിഹ
ചഞ്ചലഹീനമുണ്ടു കഴമയും
കാർത്തികരോഹിണിയിലിവയൊക്ക-

ച്ചേർത്തു കൊയ്യുന്നതും പുഞ്ചയാകുന്നു.
അതു നിൽക്കട്ടെ മേഷാദിധാന്യങ്ങൾ
മിഥുനം കർക്കിഞ്ഞായർ പതിനഞ്ചിൽ
വിതയ്ക്കേണം പറമ്പിലുഴുതിട്ടു
വിധിച്ചവണ്ണമുണ്ടാക്കിക്കൊള്ളണം.
രോഹിണിയിലതേററം പിടിക്കുന്നു
മോദത്തോടെ വിതയ്ക്കേണമേവരും
പയററുമുഴുന്നുമൊരുകാലത്തു
വിതച്ചിട്ടററുക്കുന്നു സമാനമായ്.
തകരക്കാടങ്ങുള്ള പറമ്പതിൽ
മികവുള്ള കൊഴിഞ്ഞിൽപ്പറമ്പിലും
വിതയ്ക്കേണം ചെറുമോടനാദികൾ
തകർക്കുന്നിതു പേഴുള്ള കാട്ടിലും.
ചാമയും തിനയെന്നിവയൊക്കവേ
കാമിച്ചു വിതയ്ക്കേണം പറമ്പതിൽ.
കേട്ടാലും നിങ്ങൾ തുമ്പയേറീടുന്ന
കാട്ടിലൊന്നും വിതച്ചാലുണ്ടായിടാ.
ചെങ്ങണയെന്ന പുല്ലുമിരുവൂളു-
മുള്ള കാടതിലൊന്നും വിതയ്ക്കേണ്ട.
ഇല്ലിപ്പട്ടലങ്ങേറിയ കാട്ടിലും
വിതച്ചാലങ്ങു കിട്ടുവാനും പണി
കുതിച്ചങ്ങു ചിലവുമതേറീടും.
മകമായിലും ഞാററുനിലതന്നിൽ
മികവോടെ ഞാറൊക്കവേ പാകണം.
മുണ്ടകത്തിനങ്ങപ്പുറം പാകിയാ-
ലുണ്ടാകയില്ല നെല്ലുമേ വയ്ക്കോലും.
പൂരത്തിൽ ചെറിയെള്ളു വിതയ്ക്കണ-
മേറെയുണ്ടാകവേണമെന്നുണ്ടെങ്കിൽ.
മകത്തിൽ വലിയെള്ളു വിതയ്ക്കണം
തകർക്കും ചരക്കല്ലിലെന്നാകിലും.
ആയില്യത്തിലുഴുക വിധിയതി-
ലായത്തോടെ വിതയ്ക്ക വലിയെള്ള്.
ഞായമായിട്ടു പാകേണം ഞാററതി-
ലായമിട്ടങ്ങു ചേററതിലേവരും.
ഞാറുണ്ടാക്കപ്പോകാത്തവർക്കാകുന്നു
പോററയെന്നുള്ള നാമമറിഞ്ഞാലും.
എട്ടുചാലിൽ കുറഞ്ഞിട്ടൊരുത്തരും
നട്ടീടും ഞാറുപാകരുതാരുമേ.
ഞാററിനു മൂപ്പു മുപ്പതുനാളല്ലോ
ചേററിലും പൊടിയിൽത്തന്നെയെങ്കിലും.
നമ്പു ഞാറങ്ങരിവിരിക്കുണ്ടെങ്കി-
ലമ്പോടു വിളവേറുമറിഞ്ഞാലും.
പിൻവരിഷമങ്ങേറിയ കാലത്തു
നമ്പുകൊയ്യാമരിവിരി നിർണ്ണയം.
മുണ്ടകത്തിനു ഞാറു പഴുപ്പിച്ചു

കൊണ്ടു നട്ടാലുമേറ നടുമല്ലോ.
ചിത്രഞാററുനിലയോളമെല്ലാരും
ചിത്രമായി നടന്നീതു കാലായും.
മൂത്തു കമ്പുവെച്ചുള്ളോരു ഞാറുകൊ-
ണ്ടോർത്തു നട്ടാലുമാക വിളവിങ്കൽ.
കൗതഷോാംത്തന്നെ താളു വലിക്കയും
ചെയ്തു നട്ടാലുമെത്രയും വിസ്മയം.
താളുമൊക്കെഷ്ഴുത്തളിയുന്നേരം.
മേളത്തോടെ നട്ടാലുമതുത്തമം.
മുണ്ടകത്തിനു തോലിട്ടുഴാതവ-
രുണ്ടിട്ടെങ്ങും സുഖിക്കയുമില്ലാരും.
കണ്ടത്തിലങ്ങരക്കോലു താഴ്ത്തീട്ടു
കൊണ്ടു തോലിട്ടു തൂർക്കയിടെയിടെ.
കർക്കിടമാസമുമ്മാനില്ലാത്തവ-
രോർക്കേണ്ടാ കൃഷിചെയ്തു പുലരുവാൻ.
കന്നിമാസത്തിൽ കന്നിനു വയ്ക്കോലു
നന്നായിട്ടു കരുതാത്തവരുമേ
പത്തരക്കന്നിൽ മേല്പോട്ടുഴുന്നവർ
കത്തി കയ്ക്കൊണ്ടെടുത്തു പണിയേണ്ട.
രണ്ടരക്കന്നു പൂട്ടുന്നവരാരും
കണ്ടത്തീന്നു കരേറരുതെഷൊഴും.
വെള്ളമൊക്കെത്തലേന്നാളുറഷിച്ചു
കൊള്ളേണമുഴവിന്നു വഴിപോലെ.
കരി നന്നായിത്താത്തിക്കെട്ടീട്ടുട-
നൊരുമ്പെട്ടങ്ങുവേണം പ്രതി പ്രതി.
മുമ്പിൽ പൂട്ടുന്ന കന്നിനെ വേറിട്ട-
ങ്ങമ്പോടെ ഭരിക്കേണം വിശേഷിച്ചും.
തെളിച്ചിട്ടങ്ങു തന്നെയുവേണമേ
കളിച്ചിട്ടും തയ്ക്കരുതു കന്നിനെ.
തിയ്യിട്ടൊക്കവേ കന്നിനെ വേവിക്കും
കയ്യരാരുമൊടുക്കത്തു നന്നാകാ.
വാംഷിടിയും തുളെക്കൽഷിടിയുള്ള
കോൽക്കരി കെട്ടിത്താഴ്ത്തിയുവേണമേ.
ഊർച്ച കെട്ടിയിട്ടൂർന്നു നിരത്തേണം
പൗരമാം കരിങ്കന്നുകൊണ്ടേവരും.
വാൽക്കൊഴുവും ചെവിക്കൊഴുവുമിട്ടു
മേൽക്കുമേലങ്ങു പാത്തിക്കൊഴുവിട്ടും.
കരിവാളമ്മേലിട്ടങ്ങുറഷിച്ചു
കരുത്തേറുന്ന കാളകാം പൂട്ടണം.
ഇരിക്കട്ടെയിതൊക്കെയുമിങ്ങനെ
പരക്കെച്ചെവി തന്നിതുകേട്ടാലും.
പന്തീരാണ്ടങ്ങൊരുപോലെ കാച്ചുള്ള
പന്തൽതെങ്ങിന്മേൽ മൂഷിച്ചുനിർത്തണം.
വിത്തുതേങ്ങയിറക്കീട്ടുമെല്ലവേ
പത്തനങ്ങളരികേ മുളഷിക്ക.

കുണ്ടുള്ള കുഴി കുത്തി മണലിട്ടു
കൊണ്ടിടേണം ലവണം പുരോഭുവി
തിരുവാതിര ഞാററുനിലതന്നിൽ
കരുത്തോടെ വെച്ചീടണം തെങ്ങിനെ.
മൂഷേറീടും കവുങ്ങിൻ ക്രമുകങ്ങാം
കീഴ്ഷെട്ടങ്ങിറക്കീടണം മൂഷിച്ച്.
പാകത്തിൽ നനച്ചിട്ടു മുളഷിച്ചു
പോകാതെ കണ്ടു സൂക്ഷിച്ചുകൊള്ളണം.
ധാരയങ്ങു മുറിയാതെയായിട്ട-
ങ്ങാരംഭിച്ചു നടേണമിവയെല്ലാം.
പിതൃക്കാംക്ഷിഷ്ടമേറുക കൊണ്ടുമേ-
യെതിർത്തങ്ങു നടന്നു പിലാവിനെ.
മൂന്നുമൊന്നങ്ങു കാച്ചുടനുണ്ടായ
കാനൽവിത്തങ്ങെടുത്തു പുലാവിഹ
പുഷ്ടിയോടുടൻ നട്ടു വർദ്ധിഷിച്ചാൽ
വൃഷ്ടിനേരം കുഴികുത്തി വെയ്ക്കണം.
കവുങ്ങുണ്ടാക്കഷോകാത്തവരിഹ
ചമയുന്നു കൃഷിക്കായിട്ടെന്തിനു?
തെങ്ങു വയ്ക്കുന്ന മാനുഷരെല്ലാരും
പൊങ്ങിടാതെയിരിക്കുന്നു സ്വർഗ്ഗത്തിൽ.
നല്ല നല്ല പനസങ്ങളുണ്ടാക്കി-
ക്കൊള്ളുന്ന നരന്മാർക്കു സുഖമിഹ.
യമകിങ്കരന്മാരുമവരുടെ
സമീപത്തു വരാ യമശാസനാൽ.
നടക്കാവങ്ങു വയ്ക്കുന്നവർക്കുട-,
നൊടുക്കം ഗതിയുണ്ടെന്നു നിർണ്ണയം.
വാഴ വച്ചുണ്ടാക്കീടാത്തവരല്ലോ
ദോഷരായ കൃഷീവലർ കേവലം.
താലങ്ങാം വയ്ക്കഷോകാത്തവരൊരു
കാലത്തും നന്നല്ലെന്നു ധരിച്ചാലും.
മൂന്നുകൂട്ടം പനയുള്ളതൊക്കയും
നന്നായുണ്ടാക്കീടേണം കൃഷീവലർ.
കദളിഷഴമുണ്ടാക്കീട്ടേവരും
വിദുഷാ കരം നൽകേണം ദേവാർത്ഥം.
ദേവന്മാർക്കങ്ങലങ്കരിച്ചീടുവാൻ
ഈശസന്നിധൗ പൂന്തോട്ടം വെയ്ക്കണം.
പൂന്തോട്ടം വച്ചുണ്ടാക്കുന്നവരിഹ
നീന്തീടുന്നീല സംസാരസാഗരേ.
താമ്പൂലങ്ങാം നവവിധമുള്ളവ
ജംബുദ്വീപിങ്കലൊക്കയുമാകുന്നു.
മനുജാദികാം താമ്പൂലം കൊണ്ടല്ലോ
കനിവോടെ തെളിയുന്നു മാനസം.
ക്രമുകാദികളൊക്കെയുമവ്വണ്ണം
ശ്രമിച്ചുണ്ടാക്കി വെയ്ക്കേണമേവരും.
പറഞ്ഞാലുമൊടുങ്ങുകയില്ലിവ

നിറഞ്ഞുള്ളോരു സാധനമാകയാൽ.
ജ്ജടയൻ കല്പമുണ്ടാക്കീട്ടേവരും
ജ്ജടാധാരികാം കയ്യിൽ കൊടുക്കണം.
തിരുവാതിര ഞാററുനിലതന്നിൽ
ഒരുമ്പെട്ടു നടേണം മുളകുകാം.
നവധാന്യങ്ങളൊക്കെയുമുണ്ടാക്കി
ജ്ജയിക്കേണം ജ്ജനങ്ങളിതിനാലെ.
ഇങ്ങിനെ മലയാളത്തിലുള്ളവ
മങ്ങിടാതെ പറഞ്ഞിതു നാമിഷ്പോം.
പരദേശത്തു വാഴുന്ന മാർഗ്ഗവും
പറയുന്നുണ്ടു നിങ്ങളോടൊട്ടു ഞാൻ:-
ഏരിവെള്ളം വയലിൽ തിരിച്ചിട്ടു
പൂരിക്കുന്നിതു മിക്കവാറും തദാ.
കാവേരീജ്ജലം കൊണ്ടന്നിട്ടെല്ലാരും
ജ്ജീവിക്കുന്നിതു ചോലാജ്ജലങ്ങളും.
നാലുചാലങ്ങുഴുന്ന കൃഷീവലർ
മേലായിട്ടു വരുന്നിതു നിർണ്ണയം
മൂന്നുചാലുഴുതിട്ടു വിതച്ചാലും
വന്നീടുന്നു വിളവു കുറയാതെ.
രണ്ടേകാൽഷറ വിത്തിന്നൊരുകാല-
മുണ്ടെന്നു പറയുന്നു കൃഷീവലർ
വിത്തൊരുകാലമഞ്ചുവിതച്ചാലു-
മത്തൽ കൂടാതെ നാല്പതുണ്ടാകുന്നു.
തോലിട്ടിട്ടല്ലോ ഞാറങ്ങു പാകുന്നു.
കാലമേ വയലിൽത്തന്നെയാകുന്നു.
കാളയോരര പൂട്ടുന്നവനൊരു
കാലം തന്നെ വിളയുമൊരായിരം
മൂന്നുചാലങ്ങുഴുതിട്ടു കയ്ക്കോട്ടു
തന്നെക്കൊണ്ടങ്ങതു കിളയ്ക്കേണമേ.
നാലുഭാഗത്തും പന്ത്രണ്ടടി വച്ചി-
ട്ടാലംബേന കുഴിയൊന്നതാകുന്നു.
ആയിരംകുഴി രണ്ടായിരംകുഴി
വയലലെല്ലാമുഴുന്നു കൃഷീവലർ.
ഞാറുണ്ടാക്കി നടുന്നവരേയുള്ളു
കാരുമീകിളംകാരും വശാനവും. (?)
മിഥുനം കർക്കിടമാസമെന്നതിൽ
ചതികൂടാതെ വാഴുന്നിതേവരും.
മകരം കുംഭമാസത്തിലാകുന്നു
മികവോടറുക്കുന്നു വിളഞ്ഞിട്ടു.
ആടിയിൽ വിരയൊക്കവേ വീഴണം
ആടൽകൂടാതെ ചൊല്ലുന്നിതവ്വണ്ണം.
പാഞ്ഞീടും ജ്ജലമേരി തുറക്കുമ്പോം
ആഞ്ഞുകെട്ടേണമേരി മടങ്ങിയാൽ
ധാന്യങ്ങളുമങ്ങാടിക്കു മുന്നമേ
മാന്യന്മാർ വിതച്ചീടുമറിഞ്ഞാലും.

ആടിവിത്തു വിതയാത്ത മാനവർ
മാടെന്നു പറയുന്നു കൃഷീവലർ.
കടുകും തുമര പരത്തിക്കൊട്ട
കടലക്ക വിതയ്ക്കുന്നു കാടതിൽ.
ചീരകാദി ചെറുധാന്യമൊക്കെയും
ഈരണ്ടുഴമറുക്കുന്നു കുത്രചിൽ.
കാടുവാഴ്ചയ്ക്കവിടെയും വേണമേ
പാടേ മാരികൊണ്ടല്ലോ കഴിയുന്നു.
പരശുധരനേവമരുൾചെയ്തു
ധരണീസുരന്മാരോടതു കേട്ടു
ഭൂദേവന്മാരിവയൊക്കെക്കേട്ടുട-
നേവരും കൂടിയൊന്നുണർത്തിച്ചിതു.
കൃഷിയാരംഭിക്കേണ്ടുന്നതിനുള്ള
നല്ല നാളുകൾ പക്കവും രാശിയും
കാളമൂരി കരിങ്കന്നുലക്ഷണം.
കാലവർഷവും കാലമേ കേൾക്കണം.
വിഷുസംക്രാന്തി വന്നോരങ്ങാഴ്ച്ചയ്ക്കു
പറവെള്ളം പറയുടെ മാനവും
കാലമേ വീശും കാററങ്ങറിഞ്ഞുടൻ
കാലവർഷം മഴയ്ക്കുള്ള ഭേദവും
ഇവയൊക്കെയരുൾചെയ്തു കേൾക്കണം
പരശുധര! പാലയ പാഹിമാം.
ഇങ്ങനെ ഭൂമിദേവന്മാർക്കായ്ക്കൊണ്ടു
മങ്ങാതെ കൃഷിചെയ്യും പ്രകാരവു-
മരുൾചെയ്തു ഭാർഗ്ഗവരാമനന്നേ.

ഇതി ഭാർഗ്ഗവീയചരിതേ കൃഷിഗീതാ
തൃതീ. പാദം സമാപ്തം.

നാലാം പാദം

അച്യുത!കേശവ!മാധവ! ശൗരേ!
സച്ചിദാനന്ദ! മുകുന്ദ! ആനന്ദ!
ഭക്തജനപ്രിയ! പങ്കജനേത്ര!
മുക്തിദ! വിഷ്ണോ! കൃഷ്ണ! നമസ്തേ.
നാമവുമേവാതുരചെയ്തിട്ടു
കാമാദികളങ്ങൊക്കെ വെടിഞ്ഞു.
മാർഗ്ഗികളാകിയ ഭൂസുരരോടു
ഭാർഗ്ഗവരാമനുമങ്ങരുൾ ചെയ്തു:-
മേലിഹകാലമതായതുമൂലം
കാലവിചാരവുമുണ്ടെല്ലാർക്കും.
ക്ഷത്രകളാകിയ ജനമിതു കേൾഷിൻ
രാത്രിയിലിട്ടാൽ ചാലുമിളഷം.
രാത്രിയിൽ വിത്തു മുഹൂർത്തംകൊണ്ടതി-
നെത്രയുമല്ല വിളവക്കാലം

കാടുമുറിക്കരുതെന്നറിയേണം
പാടുള്ളൊരു കാലാകിയ നാളിൽ.
വിഷ്ടിയിലിട്ടൊരു ചാലിഹ വിത്തു
നഷ്ടമിതെന്നു ധരിച്ചീടേണം
ഗുളികൻ തട്ടിയ രാശിയിലൊട്ടും
വിളവില്ലാ കൃഷിയാരംഭിക്കിൽ
വൃശ്ചികരാശൗ പഴുതങ്ങഴുതാൽ
നിശ്ചയമങ്ങു നശിച്ചിട്ടോടും.
ശനിവാരേ കൃഷിയാരംഭിച്ചൊരു
മനുജന്മാരെ കാൺമാനില്ല.
ദ്വിജവാരേയിതു കഷ്ടം!, കഷ്ടം
കുജവാരേ കൃഷിയാരംഭിച്ചാൽ.
ഗണ്ഡാന്തങ്ങളിലുഴുതുവിതച്ചാ-
ലുണ്ണ്ണേണ്ടാ കൃഷി ചെയ്തിട്ടവരും.
നന്നല്ലൊട്ടും വിഷഘടികങ്ങളിൽ
വന്നാലുഴവും വിതയും നൂനം.
പന്തംതട്ടിയ തിഥികളിലൊട്ടും
ബന്ധിച്ചു കൃഷി ചെയ്യരുതാരും.
വെന്തുരുകീട്ടു നശിക്കുമതൊക്കെ
സന്തതമന്തഃകരണേനൈവ.
വെയിലിയിറക്കിക്കൊണ്ടൊരു ദിവസം
ചാലും വിതയും ചെയ്യരുതാരും.
കന്നിരാശിയിൽ വിത ചെയ്തീടുകി-
ലന്യന്മാർ കൃഷിചെയ്തു പിഴയ്ക്കും.
പത്താംഭാവേ മിഹിരയുതേ യദി
വിത്തിട്ടാലൊരു ഫലമില്ലാരും.
പക്ഷതി രണ്ടിലിറക്കിയ വിത്തു
കക്ഷിയിലാകും പക്ഷിനരാണാം.
മേഷേ ധനുഷി ച രാശിയിലന്തേ
ദോഷവുമേറും വിത്തുവിതച്ചതു-
മൊന്നിനുമാകാതേ കൃഷി തീരും.
കാരണം പശുവിൽ വിതച്ചാലാരും
തിരയേണ്ട കൊയ്തിട്ടങ്ങിടുവാൻ
കഴുതക്കരണം മധ്യമമെന്നു
കൃഷീവലരെല്ലാമോർത്തീടേണം.
പാപന്മാരിവ നോക്കിയ രാശിയിൽ
ആപത്തുണ്ടാമുഴുതു വിതച്ചാൽ.
ലാടൈകാർഗ്ഗളവൈധൃതനാളതി-
ലോടിയ വിത്തും ചാലും പഴുതേ,
രാഹുവിനുള്ളൊരു വേധം തട്ടുകി-
ലാഹന്ത! കൃഷി ചെയ്തതു കഷ്ടം!
ഗ്രഹണംകൊണ്ടൊരു ദിവസം പാത്താ
ലിഹ കൃഷിയാരംഭേന നശിക്കും.
ചാലതിലിട്ടാലങ്ങഹിശിരസി
കാലേ വിത്തു വിതച്ചതു കഷ്ടം!

അർക്കനുദിച്ചു വിധിച്ചൊരു നാളിൽ
ചേർക്കരുതാരും കൃഷി വേധത്തിൽ.
അതിമാസത്രയമുള്ളൊരു കാലം
ചതിയല്ലോ കൃഷികാലേ നൂനം.
ഗുരുശുക്രന്മാർ തമ്മിലതാകിയ
ദരിശിനകാലം നന്നല്ലൊട്ടും
പകലങ്ങിവരെക്കണ്ടൊരു കാലം
വകയില്ലാ കൃഷിയാരംഭിക്കിൽ.
കോം ദോഷങ്ങളിതായതു വിദുഷാ
മദ്ദോഷം കൃഷികർമ്മണിവർജ്ജ്യം.
നല്ലൊരു നാളുകാം രാശികാം പക്കം
നല്ലതുമിപ്പോാം ചൊല്ലാമെങ്കിൽ
രവിവാരേ കൃഷിചെയ്തവരാരും
ഭുവി നന്നാകാതില്ലൊരു നാളും.
ദേവബ്രാഹ്മണരായുള്ളവരുടെ
ഭാവപ്രീതിഷു കൃഷിചെയ്യേണം
രോഹിണി പുർണതം പൂയവുമത്തം
മോഹമൊടന്ത്യോത്തരയോർമ്മൂലം
നാളിവ കരണം സിംഹം ഗജവും
കോളേ പുലിയും വൃഷഭം രാശൗ.
മിഥുനം മീനം മകരകുളീരൗ
കഥിതഞ്ചാപ്പൊഴുതസ്മിന്നിത്ഥം.
സലിലസമൃദ്ധൗ കൃഷി ചെയ്താല-
ങ്ങുലകിൽ ദരിദ്ര്യം തീരും നൂനം.
കുജവാരേ പൊഴുതെള്ളിനു കൊണ്ടാൽ
എജമാനന്മാരന്നു നശിക്കും.
സിതവാരേപൊഴുതെള്ളു വിതച്ചാ-
ലതിയായിട്ടു നശിക്കും നൂനം.
ഗുരുവാരേപൊഴുതെള്ളിനു മദ്ധ്യം
തിരിയച്ചോല്ലീ മുനിമാരിത്ഥം.
ശനിയുടെ വാരം നന്നങ്ങെള്ളിനു
മുനിമാരെല്ലാമെന്നു വദന്തി.
ബുധവാരത്തിനുമില്ലൊരു ദോഷം.
വിധിയത്രേ വലിയെള്ളിന്നോർത്താൽ.
ചേമ്പും ചേനയുമിഹ കുജവാരേ
ചാമ്പീയവിഞ്ഞു നശിക്കും നട്ടാൽ.
കർക്കരി വരകും കൊള്ളുമുഴുന്നും
തക്കത്തോടെ വഴുതിന കൂർക്ക
വെള്ളരി പയറും മിളകും നട്ടാ-
ലില്ലാതേ പോം ദിനകരവാരേ
വലിയകിഴങ്ങിനു വർജ്ജിക്കേണം
വെളിവില്ലാ ശനിവാരം നൂനം.
വാഴയ്ക്കിഹ കുഴികുത്തി നടേണം
വ്യാഴം കേന്ദ്രിച്ചുള്ളൊരു രാശിയിൽ
ശുഭമല്ലോ ശിഖിയൂർദ്ധ്വമതാകിൽ

ശുഭവാരേ ശുഭദൃഷ്ടേ രാശൗ.
തെങ്ങുമതങ്ങു നടേണമതെങ്കിൽ
ഭൃംഗം കർക്കിടമാസമൊഴിച്ച
രാശിയിൽ വേണം കാനാളുകളിഹ
പ്രാശനനാളിൽ സലിലേ വൃദ്ധേ
വനഭുവിപോലും ദഹിതേ വേധേ
പനസാദികാം വെച്ചുണ്ടാക്കേണം.
ഭക്ഷണമങ്ങു കഴിഞ്ഞു സുഖിച്ചു
വൃക്ഷാദികാം നടുവാനും നൂനം.
പട്ടണമാകും വനഭുവി മാർഗ്ഗേ
നട്ടു നടക്കാവുണ്ടാക്കീടുക
ശ്രാവണമാസേ സിതതിഥിപൂർണ്ണേ
ജീവനവൃദ്ധേ കുംഭസമൃദ്ധേ
തിഥിനക്ഷത്രശശാങ്കസമൃദ്ധേ
വിധിവൽ ഭവനേ പൂർത്തിം കുര്യാൽ
ഫണിഗജനക്രപ്രോജ്ഝിതരാശൗ
ഗണകൈർവ്വർജ്ജിതശുക്രാന്യർക്ഷേ
ജലമതു പറയുടെ മാനം കോംഷിൻ
അലിവോടതു ഞാൻ പറയാമെങ്കിൽ.
ഏറീടും ശതയോജന നീളം
പറയുടെ മാനമിതെല്ലാരും പറ-
യുന്നൂ ദേവന്മാരളവേ പറ
മൂന്നതു കൊണ്ടുള്ളൊരു കാലം പറ-
യേണ്ടാ പോലന്നങ്ങു സമൃദ്ധി.
ജലമൊരു പറയുണ്ടാകും കാലം
പലരും കൃഷിചെയ്താലും ലാഭം.
പറ നാലുള്ളൊരുകാലം ജലമ-
ങ്ങറിയുന്നു ഭുവി ദാരിദ്ര്യങ്ങാം.
തള്ളലു വെള്ളംകൊണ്ടു വിരുഷിനു
വെള്ളം പറ രണ്ടുള്ളൊരു കാലം
വെള്ളം പറനാലങ്ങതിലേറുക-
യില്ലന്നത്രേ മുനിമതമോർക്കിൽ.
ശനിവാരേ വിഷുസംക്രമമാകിൽ
തനിയേ പറയൊന്നക്കാലം പോൽ.
രവികുജവാരേ വിഷുസംക്രാന്തൗ
ഭുവി പറ രണ്ടക്കാലത്താകും.
ശശിബുധവാരേ വിഷുവൽ സൂര്യേ
ദിശി മൂന്നത്രേ പറയക്കാലം
ഗുരു ഭൃഗുവാരേ വിഷുസംക്രമണേ
പറ നാലുണ്ടാമക്കാലം പോൽ
വാരുണമണ്ഡലമാകിയ കാലം
നേരേ കൃഷി ചെയ്തിട്ടു പിഴയ്ക്കും.
മണ്ഡലമതു മാഹേന്ദ്രമതായാൽ
ദണ്ഡം ദാരിദ്ര്യേണ നശിക്കും.
വിണ്ണവർമാനസമൊന്നുമടങ്ങും

മണ്ഡലമഗ്നിയതാകും കാലം.
പായുന്നു ജലമോരോ ദിശി ദിശി
വായോർമ്മണ്ഡലമാകിയ കാലം.
നാലല്ലോ ഭൂവി മണ്ഡലമായത്
കാലേ വിഷുവൽ ക്രമനക്ഷത്രേ.
ശേഷം കാലേ വർഷമതറിവാൻ
വീശും കാററതു സൂക്ഷിച്ചാലും
കാററതുവീശും കാലത്തിൻെറ
ഏഴാമ്മാസേ വർഷിക്കുന്നു.
ഞാററിലതന്നുടെ നക്ഷത്രേ മഴ-
യുണ്ടാം തുലാമാസത്തോടെ
എണ്ണിയയേഴാം മാസേ വർഷമ-
തേററവുമുണ്ടാം ഞാററിലചിത്ര
വായു അടിച്ചാലശ്വതിഞാററില
വർഷിക്കുന്നു തുലാമാസംമുതൽ.
മകരത്തോളം വീശും കാററിനു
ഗർഭമതുണ്ടാകും മേടം മുതൽ.
കർക്കിടകമാസത്തോടും പ്രസവം
മേഘത്തിന്നു തികഞ്ഞാൽ ഗർഭം
വായുവീശും നാ൦ ശേഷം മഴയും
കുംഭം മുഷതുനാളിലകത്തു
വീശും നാളതു സൂക്ഷിച്ചാലും
ചിത്രയവിട്ടം പത്തതു നാളിൽ
ശേഷം മാസം നാലതിൽ മഴയും
കാലവുമിങ്ങനെ നോക്കിയറിഞ്ഞ-
ക്കാലേ കൃഷിവലർ വിത്തിട്ടാലും.
നിൽക്കട്ടേയിതു കന്നിനെ വഴിയേ
വിൽക്കേണ്ട വക നോക്കിക്കൊള്ളുക.
മടവാലുള്ളൊരു കന്നിനെയാരും
മടികൂടാതേ കൊള്ളരുതോർത്താൽ
തണ്ടെല്ലങ്ങു വളഞ്ഞൊരു മൂരിയെ
വേണ്ടാപോൽ കൃഷികർമ്മണി പാരം.
മുതുകു നിമർന്നു സമത്തിൽപ്പൊങ്ങി-
ഷതുമ പെരുക്കിൽക്കൊള്ളാമോർത്താൽ.
കൊമ്പിൽക്കനമങ്ങേറിയ കന്നിനു
വമ്പുപെരുക്കിലുമുണ്ടാം കുററം
നീണ്ട കുളമ്പങ്ങുള്ളൊരു കന്നിനെ
വേണ്ടാകൃഷി കർമ്മണി പോലൊട്ടും.
കോടിയാട്ടുള്ളൊരു കന്നിനെയാരും
വടിവൊടേ കൊണ്ടീടുക വേണ്ട.
കുററിയതായോരെല്ലു വയററിൽ
കുററം പാരമതുണ്ടെന്നറിക
ആനക്കാരിയതാകിയ മൂരിയെ
മാനിച്ചിട്ടിഹ കൊള്ളരുതാരും.
നീരൊഴവന്മാരാകിയ കന്നിനു

പാരം നേരില്ലാ കൃഷികർമ്മണി.
മോഴയതാകിയ മൂരിയെ വേറി-
ട്ടുഴുവതിനായുസ്സേററം നിൽക്കും.
കരുനരയെന്നൊരു കുററം കാണും
നരവീരന്മാരെന്നതു ചൊല്ലും.
ഭവതിജ്വരമെന്നുരചെയ്യുന്നു.
ധവളം പൂണ്ടോരുരുവു ധരിക്ക.
നീരററീടിനൊരുരുവിനെ വേണം
പാരതിലുഴുവാൻ കണ്ടീടേണം.
പല്ലിഹ വെങ്കന്നിര നോക്കീടുക
പല്ലിൽത്തരവഴി നോക്കീടേണം.
പല്ലിനു കേടങ്ങുള്ളൊരു കന്നിനു
ചൊല്ലീടുന്നു ദൂഷണബഹുലം.
പുള്ളിയതുള്ളൊരു കന്നിനെ വേണം
തുള്ളിച്ചാടിക്കൊള്ളുക നിയതം.
തുമ്പലുമേക്കമുരമ്പലുമേററം
തയ്യിൽപ്പൊരുതിട്ടേരു മുടക്കും.
മൂക്കിലടപ്പങ്ങുള്ളൊരു കന്നിനു
ചാക്കിനെളുപ്പം പണി നന്നാവാൻ.
പല്ലൊത്തുള്ളൊരു കന്നിനു നിയതം
ചൊല്ലുന്നു വിലയല്പമിളപ്പം.
വെന്തലയുള്ളൊരു കന്നിനെയാരും
ചന്തമൊടേ പല്ലതു നോക്കേണ്ടാ.
മുഴുവൻ പാണ്ടങ്ങുള്ളൊരു മൂരിയെ
വഴിയേ നന്നായുഴുവാനാകാ.
കൊമ്പിൽക്കനമില്ലാതൊരു കന്നിനെ
വമ്പുണ്ടെങ്കിലുമതിനെക്കൊാംക.
ശൂരപ്പട്ടികാം പോലെയതുള്ളൊരു
മൂരികാം നന്നായീടുകയില്ല.
കൊമ്പങ്ങുള്ളിൽ വളഞ്ഞൊരു കന്നിനു
പിമ്പുപെരുത്താൽ നന്നു പണിക്കു്.
വലിയ കിഴക്കൻ കാളയ്ക്കങ്ങൊരു
കളവു പണിക്കതു കാണ്മാനില്ല.
നേരു പെരുത്തോരെരുതുകളെത്ര
നേരേ പണിയിക്കേണമതെങ്കിൽ
പുള്ളിയതാകിയ കാളയെ നിത്യം
തള്ളിപ്പണി ചെയ്യിപ്പിക്കേണം.
കാളയ്ക്കിരിപതുനാലുവയസ്സും
മേളിച്ചു പറയുന്നിതു ശാസ്ത്രം.
മഹിഷങ്ങാംക്കും ചതുർവിംശതിയെ-
ന്നിഹ ചൊല്ലുന്നു വയസ്സും നൂനം.
കൂളിപ്പയ്ക്കാം പെറുന്നൊരു മൂരികാം
കൂളന്മാരെന്നുരചെയ്യുന്നിതു.
കൂളന്മാർക്കങ്ങിരിപതിലകമേ
കാലം പരമായുസ്സു പറഞ്ഞു.

വന്ധ്യാമഹിഷികളേറയിരിക്കും
സന്തത്യനുഭവമില്ലാഞ്ഞാലും.
ചുമലത്രേ മഹിഷത്തിനു കാര്യം
നിമിഷം പല്ലിനു കേടുണ്ടാകും.
കകുദം കന്നിനതേറിയിരുന്നാ-
ലകമേ ബലമങ്ങുണ്ടാമേററം.
തൊലിനേർപ്പുള്ളൊരു കന്നിനു മേലേ
ബലയും രോമമടങ്ങിയിരിക്കും.
രോമവുമെല്ലുകളൊക്കെയെറിച്ചാ-
ലാമിഷമല്പം കന്നുമിളപ്പം.
പിമ്പു വെളുത്തുപരന്നൊരു കന്നി-
ന്നമ്പൊടു ദീർഘായുസ്സെന്നറിക.
വാൽക്കൊടമേറിയ കന്നിനു നിയതം
നിൽക്കരുതാതേ വ്യാധിയുമുണ്ടാം.
ശ്യാമളനിറമാം ചാണകമിട്ടാ-
ലാമയമില്ലതിനൊട്ടും പാർത്താൽ.
കണ്ണു പഴുത്തീടുന്നൊരു കന്നിനു
ദണ്ഡം പാരമതുണ്ടാമറിക.
നിമിഷം തിന്നു നിറയ്ക്കും കന്നിനെ
സമയം കൊള്ളാനെന്നറിയേണം.
പള്ളക്കണ്ണി പെരുത്തൊരു കന്നിനു
കള്ളത്തീനുണ്ടെന്നതു നിയതം
പാലൊടയങ്ങു കഴിഞ്ഞൊരു കന്നി-
ന്നോളം പൊരുതുണ്ടാകയുമില്ല.
മുത്തീട്ടൊടവു കഴിഞ്ഞൊരു കന്നി-
ന്നെത്തീടുന്നു വാട്ടമനേകം.
കയറിട്ടിട്ടിഹ കെട്ടിയ കന്നിനു
വേറേ വേണ്ട പരീക്ഷതിനൊന്നും.
ഗോമയനാററമതേററു കിടന്നാ-
ലാമയമേററം കന്നിനു കോപ്പിൻ.
ചാണകമങ്ങു കരിങ്കന്നിന്നുടെ
ഘ്രാണം മൃത്യുദമിഹ കന്നിന്നു.
പല്ലു തടുപ്പങ്ങുള്ളൊരു കന്നിനു
പുല്ലിഹ തിന്നാൽ പററുകയില്ല.
പല്ലിന്നരവുണ്ടാകിലുമിവിടെ-
ക്കൊള്ളാമെന്നുണ്ടൊരു മതമോർത്താൽ.
പോത്തും കാളയുമൊരു നൊകമിട്ടാ-
ലെത്തീടാ കൃഷി മുഴുവൻ നൂനം.
വിട്ടിഹ കന്നിനെ രാത്രിയിലാരും
പൂട്ടരുതെന്നു ധരിച്ചീടേണം.
നിദ്രയതേറിപ്പകലിഹ തൂക്കി
ഭദ്രമതായിത്തീനുമതില്ല.
പോത്തു കറുത്തുരു നീണ്ടു തടിച്ചാ-
ലുത്തമമെന്നു പറഞ്ഞീടുന്നു.
കൊമ്പതുരുണ്ടു കുറഞ്ഞു കറുത്താ-

ലിമ്പമൊടേ പോത്തതിനെക്കൊള്ളാം.
കൊമ്പുവരഞ്ഞു തടിച്ചു പരന്നാ-
ലമ്പുവെളുപ്പുള്ളൊരു പോത്താകാ.
ഗോക്കളെ രക്ഷിച്ചീടുക വേണ്ടതു
ലക്ഷണമിങ്ങനെ കന്നിനുമുക്ത്വാ
ദക്ഷന്മാരിതു കേട്ടു ധരിപ്പിൻ.
കൃഷികർമ്മണി നാം ചൊന്നതു കേട്ടു
കൃഷിചെയ്‌വിൻ പിഴയാതെകണ്ടു.
സുഖമേ ചെന്നിനി നിങ്ങളിരിപ്പിൻ
അഖിലന്മാരും നിജഗേഹേഷു.
ഭാർഗ്ഗവരാമനിതരുളിച്ചെയ്തു
ഭർഗ്ഗഗിരീന്ദ്രേ ചെന്നു വസിച്ചു.
ഗർഗ്ഗാദികളിതു കേട്ടു രസിച്ചാ
ഭാർഗ്ഗവമേവ സ്തുത്വാപ്യഗമൻ.
ഭൃഗുകുലമൗലേരാജ്ഞാം മനസാ
നഗവദ്ധൃത്വാ ഭൂസുരസംഘം
നിജനിജഭവനേ പോയിട്ടങ്ങു
നിജഗതിമാത്രം സ്മാരം സ്മാരം
ജ്ഞാനേനൈവ വരുന്നിതു ഗതിയെ-
ന്നാനന്ദേന വസിച്ചാരവരും.
സർവരുമങ്ങിതു കേട്ടു രസിച്ചു
നിർവൈരന്മാരായി വസിച്ചു.

ഇതി ഭാർഗ്ഗവീയചരിതേ
കൃഷിഗീതാ
ചതുർത്ഥപാദം സമാപ്തം.

# കേരള ഇക്കണോമിക് റെവ്യു 1992

കെ. മുരളീധരൻ

സംസ്ഥാന ആസൂത്രണ ബോർഡ് തയ്യാറാക്കുന്ന സാമ്പത്തിക റെവ്യു നിയമസഭയിലെ ബജററ് അവതരണത്തിനു മുന്നോടിയാണ്. കഴിഞ്ഞുപോയ സാമ്പത്തികവർഷത്തിലെ നേട്ടങ്ങളേയും കോട്ടങ്ങളേയും വിലയിരുത്തുകയും സ്ഥിതിവിവരക്കണക്കുകളുടെ സഹായത്തോടെ വികസനദിശ സൂചിഷിക്കുകയുമാണ് റെവ്യുവിൻെറ ധർമ്മം. റെവ്യുവിൻെറ ഒന്നാം അദ്ധ്യായം സംസ്ഥാനത്തെ സാമ്പത്തികരംഗത്തെക്കുറിച്ചുള്ള പൊതുനിരീക്ഷണങ്ങാം അവതരിഷിക്കുന്നു. ബാക്കി ഒമ്പത് അദ്ധ്യായങ്ങാം വരുമാനവും തൊഴിലും; വിലനിലവാരം, ജീവിതച്ചെലവ്, കൂലി; കൃഷി; ജലസേചനവും വൈദ്യുതിയും; വ്യവസായം; ഗതാഗതവും വിനിമയവും, വിദേശവ്യാപാരം; സാമൂഹ്യക്ഷേമം; ദുർബ്ബലവിഭാഗങ്ങാംക്കുള്ള പ്രത്യേക പദ്ധതികാം; ധനകാര്യസ്ഥാപനങ്ങളുടെ പ്രവർത്തനം എന്നീ വിഷയങ്ങളുടെ/മേഖലകളുടെ വിവരണമാണ്. റെവ്യുവിൻെറ പകുതിയോളം പേജുകാം സ്ഥിതിവിവരക്കണക്കുകളുടെ അനുബന്ധമാണ്.

ബജററ് പ്രത്യേകം പ്രസിദ്ധീകരിക്കുന്നതുകൊണ്ടാവാം റെവ്യുവിൽ സംസ്ഥാന ധനവ്യയത്തിൻെറ പ്രശ്നങ്ങാം ഒഴിവാക്കിയിരിക്കുന്നത്. പക്ഷേ ഈ കുറവ് റെവ്യു നടത്തുന്ന വിലയിരുത്തലുകളെ സൂക്ഷ്മമായി പരിശോധിക്കാൻ തടസ്സമാകുന്നു. റെവ്യു സ്വീകരിച്ചിരിക്കുന്ന സാമ്പത്തിക ശാസ്ത്ര സങ്കല്പനങ്ങാംക്കും പരിമിതികളുണ്ട്. വരുമാന വിതരണരീതിയെക്കുറിച്ചുള്ള സൂചനയുടെ അഭാവത്തിൽ ആളോഹരി വരുമാനം അയഥാർത്ഥമായ ശരാശരിയാകുന്നു എന്നതുപോലെ.

1991-92 വർഷത്തിൽ മൊത്തം സംസ്ഥാന വരുമാനം 13,543 കോടി രൂപയായിരുന്നു.

അതിനു തലേവർഷത്തെ അപേക്ഷിച്ച് 12.3 ശതമാനത്തിൻെറ വർദ്ധനവ്. 1992-93 വർഷത്തിൽ സംസ്ഥാന വരുമാനത്തിൽ 6.61 ശതമാനം വളർച്ചയേ റെവ്യു പ്രതീക്ഷിക്കുന്നുള്ളൂ. അതായത് സാമ്പത്തികവളർച്ച മന്ദീഭവിക്കുമെന്നർത്ഥം. സംസ്ഥാനവരുമാനത്തിൻെറ ഏററവും വലിയ പങ്ക് സേവനമേഖലയിൽ നിന്നാണ്— 39.71 ശതമാനം. കാർഷിക മേഖലയുടെ പങ്ക് 33.32 ശതമാനവും വ്യാവസായിക മേഖലയുടേത് 26.97 ശതമാനവുമാണ്.

സംസ്ഥാനത്തെ ആളോഹരിവരുമാനം മൊത്തം ഇന്ത്യയെ അപേക്ഷിച്ച് കുറവാണ്; യഥാക്രമം 1,890 രൂപയും 2,174 രൂപയും. താരതമ്യേന കൂടുതൽ വ്യവസായ-വാണിജ്യ വികസനം കൈവരിച്ചിട്ടുള്ള എറണാകുളം ജില്ലയാണ് ആളോഹരി വരുമാനത്തിൽ ഒന്നാം സ്ഥാനത്ത് (2,868രൂപ). ഇടുക്കി, വയനാടു ജില്ലകൾ യഥാക്രമം രണ്ടും മൂന്നും സ്ഥാനത്ത് നില്ക്കുന്നു. തൊട്ടുതാഴെയായി കോട്ടയം പത്തനംതിട്ട എന്നീ രണ്ടുജില്ലകളും. തോട്ടവിളമേഖലയിൽനിന്നുള്ള വരുമാനമാണ് മേല്പറഞ്ഞ ജില്ലകളിലെ താരതമ്യേന ഉയർന്ന ആളോഹരിവരുമാനത്തിന് അടിസ്ഥാനമെന്ന് അനുമാനിക്കാം. വയനാട് ഒഴികെയുള്ള മലബാർ ജില്ലകളിലെ ആളോഹരി വരുമാനം സംസ്ഥാനശരാശരിയേക്കാൾ വളരെ താഴെയാണ്. ആളോഹരി വരുമാനത്തിൽ ഏററവും പിറകിൽ നില്ക്കുന്നത് മലപ്പുറം ജില്ലയാണ് (1,068രൂപ). ശേഷം ഇന്ത്യയെ അപേക്ഷിച്ച് കേരളത്തിലെ ആളോഹരിവരുമാനം കുറവാണെന്നും സംസ്ഥാനത്തിനുള്ളിൽത്തന്നെ വിവിധ ജില്ലകൾ തമ്മിൽ ഇക്കാര്യത്തിൽ അന്തരമുണ്ടെന്നും മേൽക്കണക്കുകൾ വ്യക്തമാക്കുന്നുണ്ട്. റെവ്യു സാമ്പത്തികവർഷത്തിൽ ഏററവും ഉയർന്ന ആളോഹരിവരുമാനവളർച്ചാനിരക്ക് എറണാകുളത്തിനും (7.93 ശതമാനം) ഏററവും കുറഞ്ഞവളർച്ചാ നിരക്ക് മലപ്പുറത്തിനും (4.68 ശതമാനം) ആയിരുന്നുവെന്നത് സംസ്ഥാനത്തിലെ പ്രാദേശിക അസമാനതകൾ പുനരുല്പാദിപ്പിക്കപ്പെടുന്നു എന്നു സൂചന തരുന്നു.

## തൊഴിൽ, കൂലി, ജീവിതനിലവാരം

സംസ്ഥാനത്തെ സംഘടിതമേഖല (organised sector) യിലെ മൊത്തം തൊഴിൽ ശക്തി 11.81 ലക്ഷം വരും. ഇതിൽ 6.53 ലക്ഷം പേർ പൊതുമേഖലയിലാണ്. റെജിസ്റ്റേഡ് ഫാക്ടറിമേഖല (പൊതു ഉടമയിലോ സ്വകാര്യമേഖലയിലോ) യിൽ 3.68 ലക്ഷം തൊഴിലാളികളുണ്ട്. എന്നാൽ വർഷം മുഴുവൻ പണിനല്കാൻ കഴിയാത്ത കശുവണ്ടി മേഖലയിലാണ് ഇവരിൽ ഒരു ലക്ഷത്തിലേറെപ്പേർ ജോലിചെയ്യുന്നുവെന്നത് ഓർമ്മിക്കേണ്ടതുണ്ട്. സംഘടിതമേഖലയിലെ മൊത്തം തൊഴിൽ ശക്തിയെക്കുറിച്ചുള്ള സർക്കാർ കണക്ക് അതിശയോക്തിപരമാണെന്ന് അർത്ഥം. തന്നെയുമല്ല റെജിസ്റ്റേഡ് ഫാക്ടറിമേഖലയിലെ തൊഴിലാളികളുടെ എണ്ണത്തിൽ 1991-ൽ ഒന്നരലക്ഷത്തിലധികം കുറവുണ്ടായിട്ടുണ്ട് എന്നത് ഗൗരവപൂർവ്വമായ ശ്രദ്ധ അർഹിക്കുന്നു.

1992 അവസാനമായപ്പോഴേയ്ക്കും സംസ്ഥാനത്തിലെ തൊഴിൽരഹിതരുടെ സംഖ്യ (എംപ്ലോയ്മെൻറ് എക്സ്ചേഞ്ചിൽ രജിസ്റ്റർ ചെയ്തിട്ടുള്ളവർ മാത്രമേ ഇതിൽ പെടുന്നുള്ളൂ) 40 ലക്ഷമായി വർദ്ധിച്ചു. അതായത് 1981 ലെ തൊഴിൽ രഹിതരുടെ സംഖ്യയുടെ ഇരട്ടിയിലേറെയായി. 1981 ൽ തൊഴിൽരഹിതരിൽ 48.5 ശതമാനം പേർ എസ്. എസ്. എൽ. സിയോ അതിലുപരിയോ വിദ്യാഭ്യാസയോഗ്യത ഉള്ളവരായിരുന്നു. 1991 ആയപ്പോഴേയ്ക്കും അവരുടെ ശതമാനം 63.8 ആയി ഉയർന്നു. മെഡിക്കൽ, എൻജിനീയറിങ്ങ്, മററു സാങ്കേതിക വിദ്യാഭ്യാസം എന്നിവയിൽ

യോഗ്യതയുള്ള തൊഴിൽരഹിതരുടെ എണ്ണം 1.19 ലക്ഷമാണ്. 1980-ൽ ഇത് 38,000 ത്തിനടുത്തായിരുന്നു. മൊത്തം 40ലക്ഷം തൊഴിൽരഹിതരിൽ കേവലം 2.63ലക്ഷം പേർക്കാണ് തൊഴിലില്ലായ്മാവേതനം കിട്ടുന്നത് (അനുബന്ധം 2.8). 1992-93 വർഷത്തിൻെറ ആദ്യപകുതിയിൽ വെറും 8,700 പേർക്ക് തൊഴിൽ നല്കാൻ മാത്രമേ എംപ്ലോയ്മെൻറ് എക്സ്ചേഞ്ചുകാംക്ക് കഴിഞ്ഞിട്ടുള്ളൂവെന്നതും (പു.11-12) തൊഴിലില്ലായ്മയുടെ രൂക്ഷതയേറിവരുന്നുവെന്നതിലേയ്ക്ക് വിരൽ ചൂണ്ടുന്നു.

കൂലിനിരക്കുകളെക്കുറിച്ച് റെവ്യു തീർത്തും ശുഷ്ക്കമായവിവരമേ തരുന്നുള്ളൂ. കാർഷികമേഖലയിലേയും കെട്ടിടനിർമ്മാണമേഖലയിലേയും തൊഴിലാളികളുടെ കൂലിനിരക്കുകാം നാലു പട്ടികകളിലായി കൊടുത്തിട്ടുണ്ട് (പു.19. അതിൽ പട്ടിക 3.9 കാർഷികമേഖലയിലെ വിദഗ്ദ്ധ തൊഴിലാളികളുടെ വേതനനിരക്കാണെന്നു തലക്കെട്ടുപറയുന്നു. എന്നാൽ കോളംതലക്കെട്ട് കൊടുത്തിരിക്കുന്നത് മരപ്പണിക്കാരൻേറയും കല്പണിക്കാരൻേറയും വേതനമെന്നാണ്. ആൺ-പെൺ കൂലിനിരക്കുകളായിരിക്കണമിത്). കാർഷികമേഖലയിൽ ആൺ-പെൺതൊഴിലാളികളുടെ ('അവിദഗ്ദ്ധ' തൊഴിലാളികാം) കൂലിയിലുള്ള അന്തരം വർദ്ധിച്ചു വരുന്നതായി കാണാം. 1991-92ൽ ആൺ തൊഴിലാളിയുടെ കൂലി 1981-82 നെ അപേക്ഷിച്ച് 3.2 മടങ്ങ് വർദ്ധിച്ചപോാം പെൺ തൊഴിലാളിയുടേത് 2.9മടങ്ങേ വർദ്ധിച്ചുള്ളൂ. ഈ പട്ടികകളൊന്നുംതന്നെ യഥാർത്ഥകൂലിനിരക്ക് (വിലവർദ്ധനവ് കണക്കിലെടുത്തുകൊണ്ടുള്ളത്—Real Wages) നല്കുന്നില്ലെന്നതിനാൽ കൂലിനിരക്കുകളിലെ പ്രവണതകളെക്കുറിച്ച് (trends) കൃത്യമായധാരണ നല്കാൻ റെവ്യു ഉപകരിക്കുന്നില്ല.

കർഷകരുടെ സാമ്പത്തിക-ജീവിത നിലവാരത്തിലേയ്ക്ക് വെളിച്ചംതരുന്ന ചില കണക്കുകാം റെവ്യുവിലുണ്ട്. കർഷകർക്ക് ഉല്പന്നങ്ങാംക്കുലഭിച്ച വിലയും കൃഷിസാമഗ്രികാംക്കുംമററുമായി കൊടുക്കേണ്ടിവന്ന വിലയും താരതമ്യം ചെയ്യുന്ന സൂചിക (Parity index) 1987നുശേഷം താഴുന്നതായി - അതായത് അനുപാതം കർഷകർക്കു പ്രതികൂലമാകുന്നതായി - കാണാം. കശുവണ്ടി, നെല്ല്, അടയ്ക്ക, തേങ്ങ തുടങ്ങിയ ഉല്പന്നങ്ങളുടെ വിലയിൽ വർദ്ധനവുണ്ടായിട്ടുണ്ടെങ്കിലും താരതമ്യസൂചിക 1991-92ൽ താഴുകയുണ്ടായി. രാസവളം തുടങ്ങിയ കാർഷിക സാമഗ്രികളുടെ വിലവർദ്ധനവും (250 ശതമാനത്തോളം) കുരുമുളക്, ഇഞ്ചി, റബ്ബർ തുടങ്ങിയ ചില പ്രധാനവിളകളുടെ വിലയിടിവുമാകണം ഇതിനുകാരണം. കുരുമുളകിൻെറ വില 1991-92ൽ 20 ശതമാനത്തോളം ഇടിഞ്ഞിട്ടുണ്ട് (പു. 16). കുരുമുളകിൻെറ ഉല്പാദനക്ഷമത (ഒരു ഹെക്ടറിന് ഇത്ര കിലോഗ്രാം വിള എന്ന തോത്) യിലും കാര്യമായ കുറവുണ്ടായിട്ടുണ്ട് (പു. 23). തേങ്ങ, ഏലക്കാ, കശുവണ്ടി എന്നീ വിളകളുടെ ഉല്പാദനക്ഷമതയിലും 1991-92ൽ കുറവ് അനുഭവപ്പെട്ടു (പട്ടിക 4.8).

സംസ്ഥാനത്തിലെ ഉപഭോക്തൃവിലസൂചിക കാണിക്കുന്നത് 1991നെ അപേക്ഷിച്ച് 1992ൽ വിലയിൽ 10.87 ശതമാനം വർദ്ധനവുണ്ടായി എന്നാണ്. 15 കേന്ദ്രങ്ങളിലെ വിലസൂചിക റെവ്യു നല്കുന്നു. മലപ്പുറമാണ് ഏററവും ഉയർന്ന വിലസൂചിക വെളിപ്പെടുത്തുന്നത്. ഏററവും കുറവ് എറണാകുളവും. എന്നാൽ പോയവർഷത്തിൽ വിലസൂചിക ഏററവുംകൂടുതൽ വർദ്ധിച്ചത് എറണാകുളത്താണ്.

## വ്യവസായമേഖല

വ്യവസായരംഗത്ത് 'ശ്രദ്ധേയമായ പുരോഗതി' കൈവരിക്കാൻ കഴിഞ്ഞുവെന്നു റെവ്യു അവകാശപ്പെടുന്നു. 10,000 ചെറുകിടവ്യവസായശാലകാം തുടങ്ങാനായി

ലക്ഷ്യംവെച്ചു; എന്നാൽ 10,918 വ്യവസായശാലകാം സ്ഥാപിതമായി. സ്ത്രീക ളേയും അധഃസ്ഥിതവിഭാഗങ്ങളേയും ഉദ്ദേശിച്ചുള്ള വ്യവസായവികസനപരിപാടി കളും ലക്ഷ്യം കൈവരിച്ചതായി റെവ്യു പറയുന്നു. പുതുതായി രൂപംകൊണ്ട ചെറുകിടവ്യവസായശാലകളിൽ 780 എണ്ണം സ്ത്രീകളുടേയും 339 എണ്ണം പട്ടിക ജാതി—വർഗ്ഗത്തിൽ പെടുന്നവരുടേയും മുൻകൈയിലായിരുന്നു. പുതുതായി 52,797 പേർക്ക് ചെറുകിടവ്യവസായങ്ങളിൽ തൊഴിൽ ലഭിച്ചു (പു.60).

1991 അവസാനമായപ്പോഴേയ്ക്കും സംസ്ഥാനത്ത് 13,457 റെജിസ്റേറഡ് ഫാക്ട റികളുണ്ടായിരുന്നു. അതിനു തലേവർഷത്തെ അപേക്ഷിച്ച് 644 എണ്ണം കൂടുതൽ. എന്നാൽ മൊത്തം തൊഴിലാളികളുടെ എണ്ണം 5.2 ലക്ഷത്തിൽനിന്ന് 3.68 ലക്ഷമായി കുറയുകയാണുണ്ടായത് (പു. 53). കൊല്ലം, പത്തനംതിട്ട ജില്ലകളിലാണ് വ്യവസായ ത്തൊഴിലാളികളുടെ എണ്ണത്തിൽ കുത്തനെ കുറവുണ്ടായിരിക്കുന്നത് എന്നതിൽ നിന്നും കശുവണ്ടിവ്യവസായത്തിലെ പ്രതിസന്ധിയാണ് ഇതിനു പ്രധാനകാരണ മെന്ന് അനുമാനിക്കാം.

കേരളസർക്കാർഉടമസ്ഥതയിലുള്ള വ്യവസായസ്ഥാപനങ്ങാം 1991-92 വർഷ ത്തിൽ മൊത്തം 1,776.03 ലക്ഷം രൂപയുടെ നഷ്ടംവരുത്തി. എന്നാൽ സംസ്ഥാന ത്തിലെ കേന്ദ്രസർക്കാർ വ്യവസായസ്ഥാപനങ്ങാം മിക്കവയും നല്ല ലാഭം നേടുന്നുണ്ട്. റെവ്യൂവിൽ 18 കേന്ദ്രസർക്കാർ വ്യവസായസ്ഥാപനങ്ങളുടെ പ്രവർത്തനഫലം കൊടു ത്തിട്ടുള്ളതിൽ മൂന്നെണ്ണമൊഴികെ (കൊച്ചി കപ്പൽശാലയും നാഷണൽ ടെക്സ്റൈറൽ കോർപ്പറേഷനുകീഴിലുള്ള രണ്ടു മില്ലുകളും) ലാഭം നേടുന്നവയാണ് (അനുബന്ധം 6.11).

## ഇന്ത്യയും കേരളവും

സാമൂഹ്യക്ഷേമമേഖലകളിൽ പലതിലും ശേഷംഇന്ത്യയെക്കാാം മെച്ചമാണെ ങ്കിലും സാമ്പത്തികവികസനത്തിൻെറ കാര്യത്തിൽ കേരളം പുറകിലാണ്. സംസ്ഥാന ആളോഹരിവരുമാനം അഖിലേന്ത്യാ ആളോഹരിവരുമാനത്തിനു താഴെയാണെന്നു നേരത്തേ സൂചിപ്പിച്ചുവല്ലോ· 1991-92ൽ വരുമാനവളർച്ചാനിരക്ക് അഖിലേന്ത്യാതലത്തിൽ 14.3 ശതമാനമായിരുന്നു; കേരളത്തിൽ 12.28ശതമാനവും (പു.9).

മൊത്തം കേന്ദ്രസ്ഥാപനങ്ങളുടെ മുതൽമുടക്കിൻെറ 1.43 ശതമാനം മാത്രമാണ് കേരളത്തിനു ലഭിച്ചത്. മഹാരാഷ്ട്രയിൽ ഇത് 16.97 ശതമാനവും, ആന്ധ്ര, മദ്ധ്യപ്രദേശ് എന്നിവിടങ്ങളിൽ 10ശതമാനംവീതവും ആണ്. പൊതുവേ ഏററവും, അവഗണിക്കപ്പെടുന്നുവെന്നു പറയപ്പെടുന്ന ബീഹാർ (8.24 ശതമാനം), ഒറീസ (5.32), അസം (4.21) എന്നീ സംസ്ഥാനങ്ങളേക്കാളും എത്രയോ താഴെയാണ് കേരളം എന്നും റെവ്യൂ കണക്ക് വെളിവാക്കുന്നു (അനുബന്ധം 6.8). മാത്രമല്ല അഖിലേന്ത്യാ വ്യവ സായവികസനബാങ്ക് (IDBI), അഖിലേന്ത്യാ വ്യവസായധനസഹായകോർപ്പറേഷൻ (IFCI), യൂണിററ് ട്രസ്ററ് ഒഫ് ഇന്ത്യ (UTI) തുടങ്ങിയ അഖിലേന്ത്യാ ധനകാര്യ സ്ഥാപനങ്ങളുടെ മൊത്തം സാമ്പത്തിക സഹായത്തിൻെറ 1.91 ശതമാനം മാത്രമാണ് 1990-91 വർഷത്തിൽ കേരളത്തിനു ലഭ്യമായത്. കേരളത്തേക്കാാം കൂടുതൽ ഇക്കാര്യ ത്തിൽ അവഗണിക്കപ്പെട്ട രണ്ടു സംസ്ഥാനങ്ങളേ ഉള്ളു- അസമും ബീഹാറും. അഖി ലേന്ത്യാ ധനകാര്യസ്ഥാപനങ്ങാം ഇതുവരെ ലഭ്യമാക്കിയ മൊത്തം ധനസഹായം കണക്കാക്കുമ്പോാം കേരളം അസമിനേക്കാാം മാത്രം മെച്ചമാണ്- അസം 0.99 ശതമാനം, കേരളം 2.75 ശതമാനം (അനുബന്ധം 11.2).

കേരളത്തിലെ മൊത്തം ബാങ്ക്നിക്ഷേപം 10,000 കോടി രൂപയിലേറെ വരും. ഇതിൽ 3,500 കോടിരൂപയോളം വിദേശമലയാളികളുടെ സമ്പാദ്യമാണ്. സംസ്ഥാനത്ത് വിതരണംചെയ്ത ബാങ്ക്വായ്പ ഇവിടെനിന്നു സമാഹരിച്ച നിക്ഷേപങ്ങളുടെ പകുതിയോളമേ ഉള്ളൂ. മാത്രമല്ല, വായ്പാ-നിക്ഷേപ അനുപാതം വർഷംതോറും കുറയുന്നതായും കാണാം. തെക്കെ ഇന്ത്യയിലെ മററു സംസ്ഥാനങ്ങളിലെ വായ്പാ-നിക്ഷേപ അനുപാതം ശരാശരി 85 ശതമാനം വരുമെന്നതു ശ്രദ്ധേയമാണ്.

(തുടരും)

## കടപ്പാട്

1. എസ്. രാജുവിന്റെ പഠനം ആദ്യം പ്രസിദ്ധീകരിച്ചത് സ്റ്റഡീസ് ഇൻ ഹിസ്റ്ററി, പുസ്തകം 7, ലക്കം 1, 1991.
2. എം. എസ്. എസ്. പാണ്ഡ്യന്റെ പഠനം, അതേമാസിക, പുസ്തകം 8, ലക്കം 2, 1992.
3. 'പ്രളയവും വരൾച്ചയും' എന്ന പഠനത്തോടൊപ്പം കൊടുത്തിരിക്കുന്ന ചിത്രങ്ങൾ നർമ്മദാ പദ്ധതിവിരുദ്ധ പ്രക്ഷോഭത്തിനുവേണ്ടി കെ. പി. ശശി (ആൽക്കോം, ദൽഹി) വരച്ചത്.

## എഴുത്തുകാരുടെ മേൽവിലാസം

എസ്. രാജു, സ്കൂൾ ഓഫ് സോഷ്യൽ സയൻസസ്, മഹാത്മാഗാന്ധി സർവ്വകലാശാല, പുല്ലരിക്കുന്ന്, മറിയാ തുരുത്ത് (പോസ്റ്റ്), കോട്ടയം 686 027

എം. എസ്. എസ്. പാണ്ഡ്യൻ, മദ്രാസ് ഇൻസ്റ്റിററ്യൂട്ട് ഒഫ് ഡവലപ്മെൻറ് സ്റ്റഡീസ്, 79 സെക്കണ്ട് മെയിൻ റോഡ്, ഗാന്ധിനഗർ, അഡയാർ, മദ്രാസ് 600 020

ദേവിക ജെ., സ്കൂൾ ഒഫ് സോഷ്യൽ സയൻസസ്, മഹാത്മാഗാന്ധി സർവ്വകലാശാല, പുല്ലരിക്കുന്ന്, മറിയാ തുരുത്ത് (പോസ്റ്റ്), കോട്ടയം 686 027

ആർ. എൻ. യേശുദാസ്, ഇൻസ്റ്റിററ്യൂട്ട് ഒഫ് കറസ്പോണ്ടൻസ് എജുക്കേഷൻ, കേരള സർവ്വകലാശാല, കാര്യവട്ടം, തിരുവനന്തപുരം

കെ. ടി. റാംമോഹൻ, സെൻറർ ഫോർ ഡവലപ്മെൻറ് സ്റ്റഡീസ്, പ്രശാന്ത നഗർ, മെഡിക്കൽ കോളേജ് (പോസ്റ്റ്), തിരുവനന്തപുരം 695 011

എം. ജി. എസ്. നാരായണൻ, എം-6/7 മൈത്രി, മലാപ്പറമ്പ് ഹൗസിങ്ങ് കോളനി, കോഴിക്കോട് 673 009

വിജയകുമാർ മേനോൻ, ജ്ഞാനാശ്രമം, വടക്കാഞ്ചേരി, വ്യാസഗിരി (പോസ്ററ്), തൃശൂർ 680 623

കെ. ജി. ശങ്കരപ്പിള്ള, രാധാകൃഷ്ണാലയം, വാരിയം ലെയിൻ, തൃശൂർ 680 001

പി. ശിവാനന്ദൻ, സെൻറർ ഫോർ ഡവലപ്മെൻറ് സ്റ്റഡീസ്, പ്രശാന്ത നഗർ, മെഡിക്കൽ കോളേജ് (പോസ്റ്റ്), തിരുവനന്തപുരം 695 011

ഡാർളി ജോസ്, എൻ.എ.ആർ.പി. സ്പെഷൽ സ്റ്റേഷൻ, സദാനന്ദപുരം (പോസ്റ്റ്), കൊട്ടാരക്കര, കൊല്ലം

പി. എസ്. വിജയശങ്കർ, 60 എം. ഐ. ജി., ജവഹർ നഗർ, ദേവാസ്, ഇൻഡോർ, മദ്ധ്യപ്രദേശ്

പി.കെ. മൈക്കിൾ തരകൻ, സെൻറർ ഫോർ ഡവലപ്മെൻറ് സ്റ്റഡീസ്, പ്രശാന്ത നഗർ മെഡിക്കൽ കോളേജ് (പോസ്റ്റ്), തിരുവനന്തപുരം 695 011

എം. ഗംഗാധരൻ, 'കൈലാസം', പരപ്പനങ്ങാടി 676 303

കെ. മുരളീധരൻ, വടയമ്പാടി (പോസ്റ്റ്), പുത്തൻ കുരിശ് (വഴി), എറണാകുളം

## വരിസംഖ്യാ ഫോറം

സർക്കുലേഷൻ മാനേജർ,
**ചിത്തിര പ്രിൻേറഴ്സ് & പബ്ലിഷേഴ്സ്**
39/2507, ദിവാൻസ് റോഡ്,
എറണാകുളം,
കൊച്ചി-682 016

പേര് : ______________________

വിലാസം : ______________________

______________________

______________________

പിൻ : ______________________

കേരളപഠനങ്ങൾ / സമകാലീന കവിത ഒരു വർഷത്തേയ്ക്ക് തപാലിൽ അയച്ചു തരുവാൻ അപേക്ഷിക്കുന്നു. വരിസംഖ്യയായ ..................രൂപ ..................ാം തീയതിയിലെ ചെക്ക്/ഡ്രാഫ്റ്റ്/മണിഓർഡർ നമ്പർ ..................ആയി അയയ്ക്കുന്നു.

സ്ഥലം :

തീയതി : ഒപ്പ്

---

ചെക്ക് / ഡ്രാഫ്റ്റ് / മണിഓർഡർ
"ചിത്തിര പ്രിൻേറഴ്സ് & പബ്ലിഷേഴ്സി"ൻെറ പേരിൽ.
ചെക്കിന്മേൽ കളക്ഷൻ ചാർജ്ജിനായി 8 രൂപ അധികം ചേർക്കുക

---

| വരിസംഖ്യാ നിരക്കുകൾ:- | ഇന്ത്യയിൽ | പുറമേ |
|---|---|---|
| 1. കേരളപഠനങ്ങൾ | രൂപ 50.00 | US $ 10.00 |
| 2. സമകാലീന കവിത | രൂപ 50.00 | US $ 10.00 |
| 3. കേരളപഠനങ്ങളും സമകാലീന കവിതയും | രൂപ 90.00 | US $ 20.00 |

വരിസംഖ്യാ നമ്പർ /

## SUBSCRIPTION FORM

To

The Circulation Manager,
**Chithira Printers & Publishers,**
39/2507, Dewan's Road,
Ernakulam, Cochin-682 016.

From

Name : ______________________

Address : ______________________

______________________

______________________

Pin : ______________________

Please send me **Kerala Padanangal/Samakaleena Kavitha** by post for 1 year. Subcription Charges Rs ........................ is sent by Cheque/Draft/ Money Order No ............. dated ....................

Place :

Date : Signature

Please send Cheque/Draft/Money Order in favour of
"Chithira Printers & Publishers"
On cheques kindly add Rs. 8/- for collection charges

| Subscription Rates:- | India | Abroad |
|---|---|---|
| 1. Kerala Padanangal | Rs. 50.00 | US $ 10.00 |
| 2. Samakaleena Kavitha | Rs. 50.00 | US $ 10.00 |
| 3. Kerala Padanangal and Samakaleena Kavitha | Rs. 90.00 | US $ 20.00 |

Subcription No. /